


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഭഗവദ് ശ്രീ

ശ്രീ ശ്രീ അഭേദാനന്ദസ്വാമി തിരുവടികൾ



" ഗുരുപദാംബുജം നൗമി ഗുരുപദാംബുജം
ശരണമേകണേ ഭവച്ചരണപങ്കജം
അയുതവർഷവും സ്വാമി! വിജയപൂർവ്വകം
അവനിവാഴുവാൻ സ്വയം കനിയണം പ്രഭോ! "



ശ്രീമാത്രേ നമഃ

# പ്രസ്താവന



സദ്ഗുരു ശ്രീ അഭേദാനന്ദതിരുവടികൾ സത്സംഗത്തിൽ ഉദ്ധരിക്കാറുള്ള പല കഥകളിൽ ആറ് ജീവചരിത്രങ്ങളാണ് "**ഭക്തിരേവ ഗരീയസീ**" എന്ന ഈ ലഘുഗ്രന്ഥത്തിന്റെ ഉള്ളടക്കം. സകല ചരാചരങ്ങൾക്കും പ്രേമാസ്പദനായ ഭഗവാന്റേയും ഭഗവദ്കഥകളെ ഗ്രന്ഥരൂപത്തിലാക്കിയ വേദവ്യാസഭഗവാന്റേയും ഭക്ത്യാചാര്യനായ ശ്രീ ഭീഷ്മപിതാമഹന്റേയും സഖ്യപ്രവരഭക്തനായ ശ്രീ അർജ്ജുനന്റേയും ആദർശമാതാവായ ശ്രീകുന്തീദേവിയുടേയും പ്രാതഃസ്മരണീയയായ ശ്രീ ദ്രൗപദീദേവിയുടേയും ചരിത്രങ്ങളാണ് പ്രതിപാദ്യം. ആ കഥകൾ കേൾക്കുവാൻ ഭാഗ്യം ലഭിച്ച ശ്രീ രാധാസ്വരൂപിണി ശ്രീമതി കെ. കാത്യായനിഅമ്മ, തന്റെ പ്രാണനാഥനായ, ദിവംഗതനായ ശ്രീ കെ. വി. ഗോപാലൻ നായർക്ക് ഒരു പ്രേമോപഹാരം എന്ന നിലയിൽ പ്രസ്തുത ഗ്രന്ഥത്തിനെ അച്ചടിപ്പിച്ച് അഭേദാശ്രമപ്രസിദ്ധീകരണവിഭാഗത്തിന് സമർപ്പിക്കുകയാണ് എന്നറിഞ്ഞതിൽ ഇവനു് അതിയായ സന്തോഷമുണ്ട്.

സദ്ഗുരുനാഥന്റെ സന്ന്യാസ ശിഷ്യന്മാരിൽ പ്രഥമ ഗണനീയനായിരുന്നു് കുറച്ചുവർഷങ്ങൾക്കുമുമ്പു് മഹാ സമാധി പ്രാപിച്ച ശ്രീമദ് ഹരിശ്ശരണഭാരതിതിരുവടി കൾമുഖാന്തിരമാണു് ശ്രീ കെ. വി. ഗോപാലൻ നായരും ധർമ്മപത്നിയും സദ്ഗുരുനാഥനായും ശ്രീഅഭേദാശ്രമമായും ബന്ധപ്പെടുന്നതു്. ശ്രീ ഹരിശ്ശരണഭാരതിതിരുവടികൾ ശ്രീമദ് ഭാഗവതപ്രേമിയായിരുന്നു. അദ്ദേഹത്തിൽനിന്നും ഭാഗവതത്തിൽ, ശ്രീ ഗോപാലൻ നായർ ദമ്പതികൾക്കു് പ്രത്യേകം ഒരഭിരുചിയുണ്ടാവുകയും സ്വാമി തിരുവടികളുടെ മേൽനോട്ടത്തിൽ പല സപ്താഹങ്ങളും അവരുടെ ഭവനത്തിൽ നടത്തുകയും ഉണ്ടായിട്ടുണ്ടു്. ശ്രീമദ് ഭാഗവതപ്രേമിയായി ജീവിതം നയിച്ചു് ഏകദേശം എട്ടു വർഷംമുമ്പു് ഭഗവദ്പാദാരവിന്ദങ്ങളെ പ്രാപിച്ച ശ്രീ കെ. വി. ഗോപാലൻ നായർക്കു് ഇതിൽക്കൂടുതൽ ഉചിതമായ ഒരു ഉപഹാരം മറ്റൊന്നുമില്ല, എന്നാണു് ഇവന്റെ എളിയബുദ്ധിയിൽ തോന്നുന്നതു്.

ഈ ഗ്രന്ഥം ഉപഹാരമാക്കുന്നതിനു് പ്രചോദനം നൽകിയ ശ്രീവിദ്യാസ്വരൂപിണിയായ ജഗന്മാതാവിന്റെ പ്രേമത്തിന്നുമുമ്പിൽ നമ്രശിരസ്കനായിക്കൊണ്ടും, ഭക്തിയുടെ നറുമണം പരത്തുന്ന ഈ ലഘുഗ്രന്ഥം പ്രേമീജനങ്ങൾക്കു് ഉപകാരപ്രദമാകണമെന്ന പ്രാർത്ഥനയോടും പ്രസ്താവന ചുരുക്കുന്നു.

പ്രേമം! സുഖം!! ശാന്തി!!!

അഭേദാശ്രമം
26–4–1980

പ്രബോധാനന്ദ.

# ഉള്ളടക്കം







ॐ

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# ഭഗവാൻ ശ്രീ വേദവ്യാസനും ശ്രീമദ് ഭാഗവതവും



"സ വൈ പുംസാം പരോ ധർമ്മോ
യതോ ഭക്തിരധോക്ഷജേ |
അഹൈതുക്യപ്രതിഹതാ
യയാff്മാ സംപ്രസീദതി ||"

യാതൊന്നുകൊണ്ടാണോ ഇന്ദ്രിയാതീതനും പരമപുരുഷനുമായ ശ്രീകൃഷ്ണഭഗവാനിൽ ജനങ്ങൾക്ക് പരമപ്രേമരൂപയായ ഭക്തി ലഭിക്കുന്നത്, യാതൊന്നുകൊണ്ടാണോ ആത്മസ്വരൂപനായ സർവ്വേശ്വരൻ പ്രസന്നനായിഭവിക്കുന്നത് അതാണ് മനുഷ്യൻെറ പരമധർമ്മം.

(ശ്രീമദ് ഭാഗവതം)

കലിയുഗത്തിൽ ജനിക്കുന്ന അധികാംശം ജനങ്ങളും അൽപബുദ്ധികളാണ്. അല്പായുസ്സുക്കളാണ്. അൽപം മാത്രം സത്വഗുണമുള്ളവരാണ്. മേധാശക്തി കുറഞ്ഞ കലിയുഗത്തിലെ ജനങ്ങൾ വേദാദ്ധ്യയനത്തിനു് അനധികാരികളാണ്. വൈദികാനുഷ്ഠാനങ്ങൾകൊണ്ടും മഹായജ്ഞങ്ങൾ കൊണ്ടും ആത്മോന്നതി ലഭിക്കുന്നത് കലിയുഗത്തിൽ അസംഭവമാണ്. ഇപ്രകാരം കലിധർമ്മത്തെ ശാസനം ചെയ്ത ഭഗവാൻ കലിയുഗത്തിലെ

ജനങ്ങളെ ഉദ്ധരിക്കുവാനായി ദ്വാപരാന്തത്തിൽ മഹർഷി വസിഷ്ഠൻെറ പൌത്രൻ, ശ്രീ പരാശരമുനിയുടെ അംശമായി ശ്രീ സത്യവതീദേവിയിൽ പ്രകടമായി. മഹർഷി കൃഷ്ണദ്വൈപായനൻെറ രൂപത്തിലുള്ള ശ്രീ ഭഗവാൻെറ ഈ അവതാരം മുഖ്യമായി കലിയുഗത്തിലെ ജനങ്ങാംക്ക് ശാസ്ത്രീയജ്ഞാനത്തെ സുലഭമാക്കുന്നതിനും നാമസങ്കീർത്തന പ്രചാരദ്വാരാ ജനങ്ങളെ ഉദ്ധരിക്കുന്നതിനും വേണ്ടിയായിരുന്നു.

ഭഗവാൻ ശ്രീ വേദവ്യാസൻെറ അവതാരം ഒരു ദ്വീപിലാണ് സംഭവിച്ചത്. അതുമൂലം ശ്രീ വ്യാസൻ ദ്വൈപായനമഹർഷി എന്ന തിരുനാമത്താൽ വിഖ്യാതനായി. ശരീരം ശ്യാമവർണ്ണമായതിനാൽ ശ്രീ കൃഷ്ണദ്വൈപായനൻ എന്ന നാമവും സിദ്ധിച്ചു.

"ഭാരതവ്യപദേശേന—
ഹ്യാമ്നായാർത്ഥശ്ച ദർശിതഃ"

ഭാരതമെന്ന ആഖ്യാനദ്വാരാ വേദസാരത്തെ പ്രദർശിപ്പിക്കാനായി ശ്രീ ഭഗവാൻ വേദവ്യാസൻെറ രൂപത്തിൽ അവതരിച്ചുവെന്നും

"തതഃ സപ്തദശേ ജാതഃ
സത്യവത്യാം പരാശരാത് |
ചക്രേ വേദതരോശ്ശാഖാ
ദൃഷ്ട്വാ പുംസോൽപ മേധസഃ" ||

കലിയുഗത്തിലെ അൽപമേധസ്സുകളായ ജനങ്ങാംക്ക് ഗ്രഹിക്കത്തക്കവണ്ണം വേദശാഖകളെ നിർമ്മിക്കാനായിട്ടാണ് ശ്രീഭഗവാൻെറ 17ാമത്ത അവതാരമെന്ന് ശ്രീമദ്ഭാഗവതത്തിലും

"കൃഷ്ണദ്വൈപായനം വ്യാസം
വിദ്ധി നാരായണം വിഭും।
കോപ്യന്യഃ പുണ്ഡരീകാക്ഷാ–
ന്മഹാ ഭാരത കൃത് ഭവേത്॥ "

എന്നു് വിഷ്ണു പുരാണത്തിലും. 'മുനീനാമപ്യഹം വ്യാസഃ' എന്നു് ശ്രീമദ് ഭഗവദ്ഗീതയിലും കൂടാതെ മററനേകം ശാസ്ത്രഗ്രന്ഥങ്ങളിലും ശ്രീ ഭഗവാൻ വേദവ്യാസന്റെ അവതാരത്തെപ്പററി പ്രകീർത്തിച്ചിട്ടുണ്ടു്. ലോകാനുഗ്രഹ തൽപരനും സർവ്വജ്ഞനും ദയാലുവുമായ ശ്രീ വേദവ്യാസ ഭഗവാൻ, ഒരു സർവ്വസംഗപരിത്യാഗി എങ്ങനെ യാണു് വർത്തിക്കേണ്ടതെന്നു് തന്റെ പരമപാവനമായ ജീവിതം കൊണ്ടു ലോകത്തിനു് കാണിച്ചു കൊടുത്തു. ശ്രീ വ്യാസഭഗവാനെപ്പോലെ അത്യുൽകൃഷ്ട നിലയിൽ വർത്തിച്ച മറെറാരു ആചാര്യവര്യനെ ലോകത്തിനു് ഇന്നേ വരെ ലഭിച്ചിട്ടില്ല.

"ദ്വാപരേ സമനുപ്രാപ്തേ
തൃതീയേ യുഗപര്യയേ।
ജാതഃ പരാശരാദ്യോഗീ
വാസവ്യാം കലയാം ഹരേഃ॥"

മൂന്നാമത്തെ യുഗപരിവർത്തനത്തിൽ ദ്വാപരാന്തത്തിൽ മഹർഷി പരാശരനു് വസുവെന്ന രാജാവിന്റെ പുത്രി യായതിനാൽ വാസവിയെന്നും പേരുള്ള സത്യവതിയിൽ സാക്ഷാത് ശ്രീഹരിയുടെ അംശമായി മഹായോഗിയായ ശ്രീ വേദവ്യാസൻ അവതരിച്ചു എന്നു് ശ്രീ ഭാഗവതം ഘോഷണം ചെയ്യുന്നു. ദ്വാപരയുഗം അവസാനിക്കുന്ന തിനു് നാലു ശതാബ്ദങ്ങൾക്കു് മുമ്പാണു് മഹർഷി വ്യാസന്റെ അവതാരമെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു.

"വിരൂപോ ഹി ജടീ ചാപി
ദുർവർണ്ണവഃ പുരുഷഃ കൃശഃ ।
സുഗന്ധേതരഃ ഗന്ധശ്ച
സർവ്വഥാ ദുഷ്പ്രധർഷണഃ ॥ "

ശ്രീ മഹർഷിതന്നെ തൻെറ ശരീരത്തിൻെറ പൂർണ്ണ സ്വഭാവത്തെപ്പററി പറഞ്ഞിരിക്കുന്നതു് നോക്കുക:–

കറുത്തു ചടച്ചതും അത്യന്തം വിരൂപവും ജടപിടിച്ചതും ഒരുവിധം ദുർഗ്ഗന്ധത്തോടുകൂടിയതുമാണു് തൻെറ ശരീരമെന്നു് ഇത്ര നിന്ദിച്ചു പറയുവാൻ ഒരു മഹാ ദിവ്യനായ അവതാരപുരുഷനല്ലാതെ മററാക്കും കഴിയുന്നതല്ല. ചെമ്പിച്ച ജട, ദീപ്തങ്ങളായ വിശാലനേത്രങ്ങൾ, ശാന്തഗംഭീരമായമുഖം ശ്യാമവർണ്ണം എന്നിവയോടുകൂടിയതാണു് ശ്രീ ഭഗവാൻ വേദവ്യാസൻെറ ദിവ്യശരീരമെന്നു മറ്റൊരു സ്ഥാനത്തു് വർണ്ണിച്ചിരിക്കുന്നു. ഭഗവാൻ ശ്രീ വേദവ്യാസൻ പ്രകടമായ നിമിഷത്തിൽതന്നെ ശരീരം വളർന്നു് യുവാവസ്ഥയെ പ്രാപിച്ചു. തന്തിരുവടി മാതാവിൻെറ ആജ്ഞയോടുകൂടി തപസ്സിന്നായി പുറപ്പെട്ടു. ഹിമാലയത്തിൻെറ മടിത്തട്ടിൽ ഭഗവാൻ നരനാരായണൻെറ തപോഭൂമിയിൽ ബദരീവനത്തിൻെറ ശമ്യാപ്രാസത്തിൽ ഒരാശ്രമം നിർമ്മിച്ചു, ബദരീവനത്തിൽ അധിവസിച്ചതിനാൽ 'ബാദരായണമുനി' എന്ന ദിവ്യനാമവും അവിടുത്തേക്കു് സിദ്ധിച്ചു. വേദങ്ങളെ നാലായി വിഭജിച്ചതിനാൽ അവിടുന്നു് "വേദവ്യാസ"നായി. വേദാധികാരമില്ലാത്ത ജനങ്ങൾക്കു് ധർമ്മജ്ഞാനവും ഉദ്ധാരവും ആവശ്യമായതിനാൽ അഞ്ചാം വേദമെന്നു് പ്രസിദ്ധമായ മഹാഭാരതം നിർമ്മിച്ചു. ധർമ്മത്തിൻെറ എല്ലാ അംഗങ്ങളെയും ഇതിഹാസരൂപത്തിൽ, അതായതു്, ചരിത്രപുരാണങ്ങളുടെ

രൂപത്തിലുള്ള നാനാഖ്യാനങ്ങളെക്കൊണ്ടു് അത്യന്തം സരളമായി വർണ്ണിച്ചു.

ഭഗവാൻ ശ്രീ കൃഷ്ണദ്വൈപായനൻെറ മഹിമ അഗാധമാണു്. ലോകത്തിലുള്ള സർവ്വജ്ഞാനവും തന്തിരുവടിയുടെ അഗാധജ്ഞാനത്തിൽ നിന്നും പ്രകാശിച്ചിട്ടുള്ളതാണു്. ലോകത്തിനു് സിദ്ധിച്ചിട്ടുള്ള എല്ലാ പ്രകാരത്തിലുള്ള അറിവും ഭഗവാൻ ശ്രീ വേദവ്യാസന്റെ ഉച്ഛിഷ്ടമാണു്. ഭഗവാൻ വ്യാസൻ ജ്ഞാനത്തിൻെറ അസീമവും അനന്തവുമായ മഹാസമുദ്രമാണു്. ഭക്തിമാർഗ്ഗത്തിൻെറ പരമ ആദരണീയനായ മഹാആചാര്യനാണു് അവിടുന്നു്. വിദ്വത്തതയുടെ പരമകാഷ്ഠയെ പ്രാപിച്ച പണ്ഡിതസാർവ്വഭൌമനാണു് തന്തിരുവടി. കവിത്വത്തിൻെറ സീമയെ ലംഘിച്ച കവിസാമ്രാട്ടുകളുടെയും സാമ്രാട്ടാണു് ആ ജഗതാചാര്യൻ. വേദവ്യാസൻ ശ്രീഭഗവാൻ എന്ന നിലയിൽ സർവ്വജ്ഞനായതിനാൽ ഈ വിശേഷണങ്ങളെല്ലാം അവിടുത്തെ മാററിൻെറ മുമ്പിൽ നിഷ്പ്രഭങ്ങളാണു്. ഈ ജഗത്തിലുള്ള സമസ്തപദാർത്ഥങ്ങളും ശ്രീ വ്യാസഭഗവാൻെറ കൽപനയുടെ അംശങ്ങളാണു്. മൂന്നു ലോകത്തിലും കാണുന്നതും കേൾക്കുന്നതും അറിയുന്നതുമായ വിഷയങ്ങളും മഹത്തത്ത്വങ്ങളും ശ്രീ വ്യാസഭഗവാൻെറ അന്തസ്ഥലത്തിൽ പ്രകാശിച്ചിരുന്നു. ശ്രീ വ്യാസഭഗവാൻെറ വിശാല ഹൃദയവും വാഗ്‌വിലാസവുമാണു് ഈ സമസ്തജഗത്തിന്നും ജ്ഞാനപ്രകാശത്തിന്നും ഏകാവലംബം. ഭഗവാൻ വേദവ്യാസനു് സദൃശനായ ഒരു മഹാപുരുഷൻ ഈ ജഗത്തിൽ ഉപലബ്ധങ്ങളായ ഇതിഹാസങ്ങളിൽ വേറെ കാണുകയില്ല. ഭഗവാൻ വ്യാസനു് സമാനം ഒരു മഹർഷിസത്തമൻ വേറെ അവതരിച്ചിട്ടില്ലെന്നു് നിസ്സംശയം പറയാം. ശ്രീ വ്യാസനു് ഉപമയില്ല. ശ്രീ വ്യാസൻ ശ്രീവ്യാസൻ തന്നെയാണു്.

ശ്രീ വേദവ്യാസൻ ഈ ജഗത്തിന്റെ പരമ ഗുരുവാണ്. ഗുരുപൂർണ്ണിമാദിനത്തെ സനാതനികൾ വ്യാസജയന്തിയായി കൊണ്ടാടുന്നു. മനുഷ്യർക്ക് പരമാർത്ഥമാർഗ്ഗമുപദേശിക്കുവാനെടുത്ത അവതാരമാണ് ശ്രീ വ്യാസാവതാരം. സർവ്വജ്ഞനും കരുണാസാഗരനുമായ തന്തിരുവടി ബ്രഹ്മസൂത്രനിർമ്മാണംകൊണ്ട് തത്വജ്ഞാനത്തെ വ്യവസ്ഥിതമാക്കിത്തീർത്തു. എല്ലാ ആസ്തിക സമ്പ്രദായങ്ങൾക്കും പ്രമാണം ബ്രഹ്മസൂത്രമാണ്, ആസ്തികമതങ്ങളെല്ലാം ബ്രഹ്മസൂത്രത്തിന്റെ ആധാരത്തിൽ സ്ഥിതിചെയ്യുന്നവയാണ്. ലോകത്തിൽ തത്വജ്ഞാനത്തിന് അധികാരികൾ വളരെ വിരളമാണ്. സാമാന്യലോകം ഭാവപ്രധാനമാണ്. ഉപാസന കൊണ്ട് ഹൃദയശുദ്ധി ലഭിച്ചാൽ മാത്രമെ തത്വജ്ഞാനമുറയ്ക്കുകയുള്ളൂ. രുചിയും അധികാരവും അനുസരിച്ച് അനുഷ്ഠിക്കപ്പെടുന്നതാണ് ഉപാസന. അതായത് അവരവരുടെ രുചിയനുസരിച്ചാണ് ആരാധനയിൽ പ്രവൃത്തി ഉണ്ടാകുന്നത്. ഭഗവാൻ ശ്രീ വേദവ്യാസൻ ഇപ്രകാരമുള്ള ആരാധനാമാർഗ്ഗത്തിന്റെ പുഷ്ടിക്കായി അനാദിയായ പുരാണങ്ങളെ വീണ്ടും നിർമ്മിച്ചു, ജനങ്ങളുടെ രുചിക്കും അധികാരത്തിനും അനുകൂലമായ വിധത്തിൽ സാധനകൾ ചെയ്തുകൊള്ളട്ടെ എന്നുള്ള ഉദ്ദേശ്യത്തോടുകൂടി — ദയയോടുകൂടി — ഏകതത്വത്തിൽ ചിന്മയവും അനന്തവുമായ ലീലകളെ പലപ്രകാരത്തിലുള്ള ആഖ്യാനങ്ങളും ഉപാഖ്യാനങ്ങളുമാക്കി പുരാണങ്ങളിൽ ചേർത്തു.

# ശ്രീമദ് ഭാഗവതം

ദ്വാപരയുഗത്തിന്റേയും കലിയുഗത്തിന്റേയും സന്ധി കാലത്താണ് ശ്രീമദ്ഭാഗവത മഹാഗ്രന്ഥത്തിന്റെ ആ വിർഭാവമുണ്ടായതെന്ന് പറയപ്പെടുന്നു. പരമർഷി വേ ദവ്യാസൻ വേദങ്ങളെ വ്യഭജനം ചെയ്തു കൂടാതെ അനേ കം പുരാണങ്ങളേയും ഉപപുരാണങ്ങളേയും, മഹത്കായ മായ–ലക്ഷം ശ്ലോകങ്ങളോടുകൂടിയ–മഹാഭാരതമെന്ന മഹാ ഗ്രന്ഥത്തേയും പ്രണയനം ചെയ്തുവെന്ന് പറഞ്ഞുവല്ലൊ. മാത്രമല്ല, ശ്രീഭഗവാന്റെ വാങ്മയീമൂർത്തിയായ ശ്രീമദ് ഭഗവദ്ഗീതയെ ശ്ലോകരൂപത്തിലാക്കി മഹാഭാരതമദ്ധ്യ ത്തിൽ ചേർക്കുകയും ചെയ്തു. ഇത്രത്തോളം മഹാഗ്രന്ഥങ്ങൾ രചിച്ചിട്ടും ശ്രീ കൃഷ്ണദ്വൈപായനമഹർഷിയുടെ ചിത്ത ത്തിന് അശേഷം ശാന്തി ലഭിച്ചില്ല. ഇതിന് കാരണമെ ന്താണെന്ന് അറിയാതെ മഹർഷിവര്യൻ അത്യന്തം വിഷ ണ്ണചിത്തനായി ചമഞ്ഞു. തന്റെ ഈ അവശതയെ മാററു വാൻ സാമർത്ഥ്യമുള്ള ഒരു സദ്ഗുരുനാഥൻ നിശ്ചയമായും എത്തുമെന്നുള്ള വിശ്വാസത്തോടുകൂടി മഹർഷി ദിവസ ങ്ങൾ എണ്ണിയെണ്ണിക്കഴിച്ചു. ഒരു ദിവസം അതു സംഭ വിച്ചു. ലോകാനുഗ്രഹതല്പരനും നാമപ്രചാരകനുമായ ദേവർഷി ശ്രീ നാരദഭഗവാൻ ചിന്താഗ്രസ്തനായിരുന്ന മുനിയുടെ മുമ്പിൽ പെട്ടെന്ന് ആവിർഭവിച്ചു. മഹർഷി സത്തമൻ ചാടിയെഴുന്നേററ് ദേവർഷിപ്രവരനെ യഥാ വിധി പൂജിച്ച് സല്ക്കരിച്ച് ആസനത്തിൽ ഉപവിഷ്ട നാക്കി. ദേവർഷിയും മഹർഷിയും ശ്രീഭഗവാന്റെ അവ താരങ്ങളാണ്. ദേവർഷി മൂന്നാമത്തെ അവതാരവും മഹർഷി പതിനേഴാമത്തെ അവതാരവുമാണ്. തന്റെ മുൻഗാമിയായ ദേവർഷിയെ മഹർഷി ഗുരുവായി വരിച്ചു. ദേവർഷിക്കും മഹർഷിക്കും തമ്മിൽ ഒരു മധുരാ ലാപം – ഒരാലോചന – നടന്നു.

മഹർഷി:– പ്രഭോ! മൂന്നുലോകത്തേയും അനുഗ്രഹിക്കുവാനായി സദാ സഞ്ചരിക്കുന്ന നിന്തിരുവടി ഇവിടെ എഴുന്നെള്ളിയ മൂലം ഈ ആശ്രമവും പരിസരങ്ങളും പരിപാവനമായിത്തീർന്നിരിക്കുന്നു. അടിയൻെറ ഭാഗ്യാതിരേകത്താൽ നിന്തിരുവടിയെ ദർശിക്കുവാൻ സംഗതി വന്നു. അടിയൻ ലോകസംഗ്രഹാർത്ഥം അനേകമനേകം ഗ്രന്ഥങ്ങൾ നിർമ്മിച്ചു. എന്നിട്ടും ചിത്തത്തിൽ ശാന്തി ലഭിച്ചിട്ടില്ല. ഇതിന് കാരണവും പരിഹാരവും കരുണാമൂർത്തിയായ നിന്തിരുവടി അരുളിച്ചെയ്യുമാറാകണം.

ദേവർഷി:–മഹർഷികുലദീപമേ! അവിടുന്നു് സർവ്വജ്ഞനാണു്. എങ്കിലും എന്നോടു് ചോദിച്ചറിയേണമെന്നുള്ള അവിടുത്തെ ആഗ്രഹവും വിനയവും എന്നെ അതീവ സന്തുഷ്ടനും പുളകിതഗാത്രനുമാക്കിയിരിക്കുന്നു. മഹർഷീശ്വരാ! ഈ യുഗസന്ധികാലത്തിൽ അവിടുന്നു് എത്രയെത്ര നല്ല കാര്യങ്ങളാണു് ചെയ്തതു്? വേദശാസ്ത്ര പുരാണങ്ങളുടെ നിർമ്മാണം കൂടാതെ ശ്രീഭഗവാൻെറ മുഖത്തു നിന്നും പ്രകടമായ ഗീതാശാസ്ത്രത്തെ അവിടുന്നു് നിർമ്മിച്ച അത്ഭുതഗ്രന്ഥമായ മഹാഭാരത മദ്ധ്യത്തിൽ ചേർത്തു് അതിൻെറ മാററു് കൂട്ടിയില്ലേ? എങ്കിലും മഹാപുരുഷനായ അവിടുന്നു് ഒരുകാര്യം മാത്രം മറന്നു പോയി. അതു് ഓർമ്മിപ്പിക്കുവാൻ വേണ്ടി മാത്രമാണു് ഞാനിവിടെ ആഗതനായിട്ടുള്ളതു്. നമ്മുടെ ഹൃദയവാസിയായ ശ്രീഭഗവാൻെറ ജീവന-ലീലാകീർത്തനം അങ്ങു് ചെയ്തില്ല. ശ്രീകൃഷ്ണഭഗവാൻെറ ലീലകളെ കീർത്തിക്കാതെ ചിത്തത്തിന് ഒരിക്കലും ശാന്തി ലഭിക്കുന്നതല്ല. ശ്രീകൃഷ്ണഭഗവാൻെറയും ഭഗവാൻെറ ഭക്തഗണങ്ങളുടേയും ജീവിതത്തിൻെറ അടിസ്ഥാനത്തിലാണു് ഗീതയാകുന്ന മഹാമണി മൂർത്തിമത്തായി ശോഭിക്കുന്നതു്. ആയതിനാൽ

ശ്രീ ഭഗവാൻെറ സമസ്ത ലീലാകഥകളേയും സർവ്വാംഗ സുന്ദരരൂപത്തിൽ അങ്ങ് വർണ്ണനം ചെയ്യണം. മഹത്തായ ശ്രീമദ്ഭാഗവതം നിർമ്മിച്ച് ചിത്തത്തിന്, ലോകത്തിന്, ശാന്തിയും സുഖവും പ്രദാനം ചെയ്യാലും. ഈ സംരംഭത്തിൽ അങ്ങേയ്ക്ക് സകല സിദ്ധികളും ഞാൻ ആശംസിക്കുന്നു" എന്നരുളിച്ചെയ്തിട്ട് മഹാമുനി നാരദൻ അവിടെ അന്തർഹിതനായി. ദേവർഷി ശ്രീ നാരദ ഭഗവാൻെറ കൃപാനുഗ്രഹത്തോടുകൂടി മഹർഷി ശ്രീവേദവ്യാസൻ അത്ഭുതമായ ശ്രീമദ് ഭാഗവതമഹാശാസ്ത്രത്തെ പ്രകടമാക്കി. ശ്രീമദ്ഭാഗവത നിർമ്മാണം കൊണ്ട് ആ പരമർഷി അതീവ സന്തുഷ്ടനായിത്തീർന്നു.

ശ്രീമദ് ഭാഗവതാസ്വാദനം മൂലം ഭക്തഗണങ്ങൾ ആനന്ദമഗ്നരായി ചമയുന്നു. മനുഷ്യർക്ക് പരമശാന്തി ലഭിക്കുന്നതിന് സഹജവും അതിസുന്ദരവുമായ പഥത്തെ ശ്രീ മഹർഷി തുറന്നുകൊടുത്തു.

ശാസ്ത്രം നമ്മുടെ പരമസുഹൃത്താണ്. നാം ദുഃഖത്തിൻെറ ജ്വാലയിൽപെട്ട് ജർജ്ജരമായിക്കൊണ്ടിരിക്കുന്നു. ഈ ദുഃഖത്തിൽ നിന്നും വിമോചനം നേടുവാൻ വളരെയേറെ പരിശ്രമിക്കുന്നുമുണ്ട്. എന്നാൽ ഒരു പ്രകാരത്തിലും ദുഃഖത്തിൻെറ ആഘാതത്തിൽ നിന്നും നമുക്ക് രക്ഷ ലഭിക്കുന്നില്ല. ഈ ദുഃഖമയമായ ജീവിതത്തിൽ ശാസ്ത്രങ്ങൾ നമുക്ക് ഏററവും വലിയ സഹായകമായിരിക്കുന്നു. ശാസ്ത്രങ്ങൾ ആദ്യമായി വൈജ്ഞാനികരീതിയിൽ പ്രമാണങ്ങളെക്കൊണ്ട് ദുഃഖകാരണം വ്യക്തമാക്കുന്നു. അനന്തരം അതിൻെറ നിരാകരണത്തിനുള്ള ഉപായം ഉപദേശിക്കുന്നു. അസ്വാതന്ത്ര്യതയാണ് ദുഃഖത്തിന് പ്രധാന ഹേതു. സങ്കീർണ്ണത, അതായത് ബുദ്ധിയ്ക്ക് തെളിവില്ലാത്ത ഒരു

കഴിഞ്ഞിയ അസ്വസ്ഥമായ അവസ്ഥയാണ് അശാന്തിക്ക് മൂലകാരണം.

"യദ്വൈ ഭൂമാ തത് സുഖം"—ഭൂമാ, അഥവാ ബ്രഹ്മവസ്തുവുമായി സംബന്ധമുണ്ടാകുന്നതാണ് സുഖം. അസീമവും അനന്തവും ശാശ്വതവുമായ വസ്തുവിൻെറ നാമമാണ് ഭൂമാ, അഥവാ ബ്രഹ്മം, ഈ ബ്രഹ്മവസ്തുവുമായി യോഗം സംഭവിക്കുമ്പോരം സർവ്വദുഃഖ നിവൃത്തിയുണ്ടാകുന്നു. ഏററവും വലിയതു് എന്നാണ് ബ്രഹ്മശബ്ദത്തിന്നർത്ഥം. വലിയവസ്തു സ്വാധീനമാകുമ്പോരം ദുഃഖത്തിൻെറ ചരമനിവൃത്തി സംഭവിക്കുന്നു.

ബ്രഹ്മത്തിൻെറ സ്വരൂപമെന്താണ്, എന്തുപായം കൊണ്ടാണ് അതു് ലഭിക്കുന്നതെന്നു് പ്രതിപാദിക്കുന്ന തത്വസംഹിതകളാണ് വേദവേദാന്താദിശാസ്ത്രങ്ങരം. ബ്രഹ്മപ്രാപ്തിക്കുള്ള ഉപായത്തിൻെറ പേർ ഉപാസനയെന്നാണ്. ഉപാസനയുടെ അർത്ഥം സമീപത്തിലുള്ള സ്ഥിതി എന്നാണ്. മനുഷ്യന് എത്രത്തോളം ബ്രഹ്മവസ്തുവിനോടു് അടുക്കുവാൻ കഴിയുന്നുവോ അത്രത്തോളം ദുഃഖത്തിനവസാനമുണ്ടാകുന്നു. എല്ലാ ശാസ്ത്രങ്ങളുടെയും ധർമ്മമിതാണ്.

## ശ്രീമദ് ഭാഗവതത്തിനുള്ള വിശേഷത.

സർവ്വശാസ്ത്രങ്ങളിലും ഏതൊരു വസ്തുവാണോ അഭിധേയമായിട്ടുള്ളതു് അതു് ശ്രീമദ് ഭാഗവതത്തിലുമുണ്ടു്. എന്നാൽ മററു ശാസ്ത്രങ്ങളിലില്ലാത്ത ചില പ്രത്യേകവിശേഷങ്ങരം ശ്രീമദ്ഭാഗവതത്തിനുണ്ടു്. ശ്രീമദ്ഭാഗവതത്തിൻെറ പ്രധാന ശ്രോതാവു് കലിഗ്രസ്തനും സംസാരിയുമായ ഒരു സാധാരണ ജീവനാണ്.

" സംസാരിണാം കരുണ—
യാ*ff*ഹ പുരാണഗുഹ്യം— "

അത്യന്തം കരുണയോടുകൂടി ശ്രീമദ് ഭാഗവതം, കലിഗ്രസ്തരും ദുഃഖസംതപ്തരുമായ സാംസാരിക ജീവികളോടു പറയുന്നു:

നിങ്ങൾ അനുഭവിക്കുന്ന മഹത്തായ ദുഃഖം ഞാൻ കാണുന്നുണ്ട്. നിങ്ങൾക്കാണെങ്കിൽ ഉപാസന ചെയ്ത് ബ്രഹ്മസന്നിധിയെ പ്രാപിക്കാനുള്ള യോഗ്യതയില്ല. ആയതിനാൽ നിങ്ങൾക്കായി ഒരത്ഭുതവസ്തു ഞാൻ കൊണ്ടുവന്നിരിക്കുന്നു. നിങ്ങൾക്കായി ഒരഭിനവസംവാദം ഞാനിതാ കൊണ്ടുവന്നിരിക്കുന്നു. കേൾക്കുവിൻ!

## ശ്രീ ഭഗവാൻ വന്നു.

സംസാരികളേ! നിങ്ങൾ അസമർത്ഥരാണ്, ശ്രീ ഭഗവാനെ സമീപിക്കാനുള്ള ശക്തി നിങ്ങൾക്കില്ല. നിങ്ങളുടെ ഈ ദയനീയമായ സ്ഥിതി അറിഞ്ഞിട്ട് കാരുണ്യമൂർത്തിയായ സാക്ഷാൽ പരബ്രഹ്മ വസ്തു ഇതാ നിങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നു. നിങ്ങൾക്ക ഗോലോകത്തിൽ ചെന്നുചേരാനുള്ള സാമർത്ഥ്യമില്ല. ഇക്കാരണത്താൽ ഗോലോകവിഹാരിയായ സാക്ഷാൽ പ്രഭു ഇതാ വൃന്ദാവന പുണ്യഭൂമിയിൽ, യമുനാതടത്തിൽ സന്നിഹിതനായിരിക്കുന്നു. ഇത് ശ്രീമദ്ഭാഗവതത്തിലെ അപൂർവ്വവും അത്ഭുതവും ആശ്വാസകരവുമായ ആദ്യത്തെ വാണിയാണ്.

"അനുഗ്രഹായ ഭൂതാനാം
മാനുഷീം തനുമാശ്രിതം"

ശ്രീ ഭഗവാൻ സംസാരികളിൽ അനുഗ്രഹവർഷം പൊഴിക്കുവാനായി മനുഷ്യശരീരത്തെ ധാരണം ചെയ്തിരിക്കുന്നു. വരുവിൻ! കാലവിളംബം വരുത്താതെ വരുവിൻ!

വ്രജഭൂമിയിൽ വംശീവടത്തിൽ ഗോക്കളെ മേയ്ക്കുന്ന മൈതാനത്തിൽ വിഹരിക്കുന്ന ആ കരുണാമൂർത്തിയെ ഒരു നോക്കു് കാണുവാൻ! എത്ര ദൂരെയുള്ള വസ്തുവാണു് നിങ്ങളുടെ കൺമുൻപിൽ വന്നിരിക്കുന്നതെന്നു് നോക്കുക! ബ്രഹ്മം, ബ്രഹ്മം എന്നു് കേട്ടിട്ടുള്ള ആ പേരു് പഴങ്കഥയായിപ്പോയി. ആ വസ്തുവിതാ നിങ്ങളുടെ സമീപം വന്നിരിക്കുന്നു. ഇതു് ഭാഗവതീയ വാർത്തയാണു്.

## 2. ഭഗവാൻ നിങ്ങളെ ആഹ്വാനം ചെയ്യുന്നു.

ജീവികളെ! നിങ്ങൾക്കു് ആ സനാതനമായ പൂർണ്ണബ്രഹ്മത്തെ ആഹ്വാനം ചെയ്യുവാനുള്ള ശക്തിയില്ല. നിങ്ങളുടെ ക്ഷീണിച്ച കണ്ഠത്തിൻെറ ധ്വനി ഗോലോകത്തിൽ എത്തുകയില്ല. കേൾക്കുവിൻ! ശ്രദ്ധിച്ചുകേൾക്കുവിൻ! ഇനിമേൽ നിങ്ങൾക്കു് അവനെ വിളിക്കേണ്ട ജോലിയില്ല. അവനിതാ നിങ്ങളെ വിളിക്കുന്നു. കാതുകൊടുത്തു കേൾക്കുവിൻ. മുരളീധരൻെറ മധുര മുരളിയുടെ രാഗവും താനവും നിങ്ങൾ കേൾക്കുന്നില്ലേ? ചെവിയോർത്തു പിടിക്കുവിൻ! "കുഞ്ഞുങ്ങളേ! നിങ്ങൾ കഷ്ടപ്പെടുന്നതുകണ്ടു് ഞാൻ സഹിക്കുന്നില്ല. ഓടിവരുവിൻ!" എന്നു് അത്യന്ത വ്യാകുലതയോടുകൂടി ഇതാ നിങ്ങളെ മുരളിയിൽകൂടി ആഹ്വാനം ചെയ്യുന്നു. നിങ്ങളുടെ അപേക്ഷയുടെ സഹസ്രം മടങ്ങു് ആത്മഭാവത്തോടുകൂടി നിങ്ങളെ തൻെറ സമീപത്തേക്കു് ആകർഷിച്ചുകൊണ്ടിരിക്കുന്നു. ആകർഷണം ചെയ്യുന്ന കാരണത്താൽ മനമോഹനനായ നന്ദനന്ദനൻ "കൃഷ്ണ"നായി. കേവലം മധുര താനത്തിൻെറ രൂപത്തിലാണു് നിങ്ങളെ ആഹ്വാനം ചെയ്യുന്നതെന്ന കാരണത്താൽ അവൻ 'മുരളീധര'നായി. അവൻെറ ഈ വംശീ "സർവ്വഭൂതമനോഹരം" – എല്ലാ ജീവികളുടേയും

മനോഹാരിയാണ്. മനസ്സിനേയും പ്രാണനേയും ആകർഷണം ചെയ്യുന്നതാണ്. ഇതു് ശ്രീമദ്ഭാഗവതത്തിലെ രണ്ടാമത്തെ വാണിയാണ്.

## 3. ഭാവനയിൽ ഭാവനാതീതം

വേദാന്തം ബ്രഹ്മത്തെപ്പററി പറയുന്നു. അതായതു് വാക്കുകൾക്ക് വിഷയമല്ലാത്ത വസ്തുവാണ് ബ്രഹ്മം; ബ്രഹ്മം അശബ്ദമാണ്. അതു് ശബ്ദദ്വാരാ അവാച്യമാണ്. ബ്രഹ്മം അരൂപമാണ്, അസ്പർശവും അവ്യയവും ഇന്ദ്രിയാതീതവും മനസ്സിനും ബുദ്ധിക്കും അതീതവും, ധ്യാനധാരണകൾക്ക് അതീതവുമാണ് ബ്രഹ്മവസ്തു. ആലോചനക്കപോലും അതീതമാണ്, അഥവാ അതിലും ഉപരിയാണ് ബ്രഹ്മത്തിൻെറ സ്ഥാനമെന്നു് പറയുന്നു.

ഇങ്ങനെ ഭാവാതീതവും അചിന്ത്യവുമായ വിഷയത്തെപ്പററി ചിന്തിക്കണമെന്നു് പറഞ്ഞാൽ സാധാരണക്കാർ ഭയപ്പെടും. യാതൊന്നിൻെറ സന്ധാനമാണോ ചിന്തനംകൊണ്ടു് ലഭിക്കാത്തതു് അതിനെ ചിന്തിക്കണമെന്നു് പറയുന്നതു് എത്ര അപകടമാണ്? ശ്രീമദ് ഭാഗവതം പറയുന്നു:— "ജീവികളേ! ബ്രഹ്മാനുസന്ധാനമെന്ന പേർ കേൾക്കുമ്പോൾ തന്നെ നിങ്ങൾ ഭയപ്പെടുന്നുവല്ലേ? ഇനി നിങ്ങൾക്ക് ആ ഭയം വേണ്ട. ഭാവാതീതനായ ഞാൻ ഭാവനക്കധീനനായി ഇതാ വന്നിരിക്കുന്നു. ധ്യാനാതീതനായ ഞാൻ ധ്യാനത്തിനു് അധീനനായി ഇതാ വന്നിരിക്കുന്നു". നിർഗ്ഗുണമെന്നും നിർവികാരമെന്നും നിർവിശേഷമെന്നുമുള്ള കടുത്ത ഭാഷ നമുക്ക് തീരെ വശമില്ല. അതു് പഠിക്കാനുള്ള ബുദ്ധിവിശേഷവുമില്ല. എന്നാൽ ആ അജ്ഞേയഭാഷ ഇന്നു് ഇതാ ജ്ഞേയമായി ഭവിച്ചി

രിക്കുന്നു. നിർഗ്ഗുണവും നിർവിശേഷവും നിരാകാരവു മായ പരബ്രഹ്മം സഗ്ഗുണവും സാകാരവും സവിശേഷ വുമായി മാറിയിരിക്കുന്നു. ആ വസ്തു വ്രജേന്ദ്രനന്ദനൻ ശ്രീകൃഷ്ണനായി ഇതാ മുമ്പിൽ നിൽക്കുന്നു. യാതൊന്നി നെയാണൊ ബ്രഹ്മമെന്നും പരമാത്മാവെന്നും, നിഖില ജീവികളുടെയും ആത്മാവിൻേറയും ആത്മാ വെന്നും പ്രകീർത്തിച്ചിരുന്നതു് ആ വസ്തുതന്നെയാ ണു് ഈ 'വസ്തു' ഭഗവാൻ ശ്രീകൃഷ്ണൻ; വൃന്ദാവനത്തിലെ നന്ദനന്ദനൻ'.

"കൃഷ്ണമേനമവേഹിത്വ
മാത്മാനമഖിലാത്മനാം।
ജഗദ്ധിതായ സോഽപ്യത്ര
ദേഹീവാഭാതി മായയാ ॥ (ശ്രീ: ഭാ:)

ശ്രീകൃഷ്ണൻ ഗൂഢകപടമാനുഷനാണു്. മനുഷ്യനാ യിട്ടും മനുഷ്യനല്ലാത്തവനാണു്. മായാമാനുഷവിഗ്രഹ നാണു്, പരാത്പരബ്രഹ്മത്തിൻെറ സർവ്വശ്രേഷ്ഠമായ മാനവീയപരിവർത്തനമാണു് ശ്രീകൃഷ്ണഭഗവാൻ. ഇതു് ശ്രീമദ്ഭാഗവതത്തിലെ മൂന്നാമത്തെ വാണിയാണു്. അ ചിന്ത്യവസ്തു ചിന്താമണിയായി മാറി ഭജനത്തിനു് ഏക ധനമായി ഭവിച്ചു. ബ്രഹ്മം അകഥനീയമാണു്. ബ്രഹ്മ ത്തെപ്പററി പറയുവാനോ കേൾക്കുവാനോ ആഗ്രഹമു ണ്ടെങ്കിൽ ശ്രീകൃഷ്ണനെപ്പററി പറയണം; ശ്രീകൃഷ്ണനെ പ്പററി കേൾക്കണം, ശ്രീകൃഷ്ണകഥാമൃതം അഹർനിശം പാനം ചെയ്യണം. അപ്രകാരം പാനം ചെയ്യണമെങ്കിൽ ശ്രീമദ്ഭാഗവതത്തെത്തന്നെ ആശ്രയിക്കണം.

## 4. ആരും അനധികാരികളല്ല

ശ്രീ ഭഗവാനെ പ്രാപിക്കുന്നതു് അത്യന്തം ദുഷ്ക്കരമാണെന്നു് എല്ലാ ശാസ്ത്രങ്ങളും ഘോഷണംചെയ്യുന്നു. കാരണം എല്ലാവരും അധികാരികളല്ല എന്നുള്ളതാണു്. സ്ത്രീ ശൂദ്രാദികൾക്കു് അധികാരമില്ല, വൈശ്യക്ഷത്രിയാദികൾക്കു് അധികാരമില്ല, ബ്രാഹ്മണനും ജന്മംകൊണ്ടു് ശൂദ്രനായതിനാൽ അനധികാരിയാണു്. എന്നാൽ ഉപനയനംകൊണ്ടും നിത്യഗായത്രി ജപംകൊണ്ടും ഒരു വ്യക്തി ദ്വിജനാകുന്നു. അനന്തരം വേദപാഠംകൊണ്ടു് വിപ്രനാകുന്നു. വേദത്തിൽ അന്തർഹിതമായ ബ്രഹ്മതത്വമറിയുമ്പോൾ ബ്രാഹ്മണനാകുന്നു. ആ വ്യക്തി മാത്രമാണു് അധികാരി, മറ്റുള്ളവരെല്ലാം അനധികാരികളാണു്. ഇതു് പഴങ്കഥയാണു്. ശ്രീമദ്ഭാഗവതം പുതിയ സന്ദേശവുമായി ഇതാ എത്തിയിരിക്കുന്നു. എല്ലാവരേയും ആഹ്വാനം ചെയ്യുന്നു. ഒരൊറ്റ ജീവിയെപ്പോലും ഉപേക്ഷിക്കുന്നില്ല. ഭഗവത് പ്രാപ്തിക്കു് സ്ത്രീപുരുഷ ഭേദമില്ലാതെ എല്ലാവരും അധികാരികളാണു്. എന്നാൽ ഒരു വസ്തു അത്യന്തം ആവശ്യകമാണു്. അതു് നിങ്ങളുടെ കൈവശമുണ്ടു്. ഹൃദയത്തിലുള്ള സഹജവും പരിശുദ്ധവുമായ പ്രേമം കൊണ്ടു് നിങ്ങൾക്കു് ഭഗവദ് പ്രാപ്തി സുലഭമാണു്.

സഹജവും ശുദ്ധവുമായ പ്രേമം എന്താണു്? മാതാപിതാക്കളിലും, സ്ത്രീ പുത്രാദികളിലും മനുഷ്യനുണ്ടാകുന്ന പ്രേമത്തെ സഹജപ്രേമമെന്നു് പറയുന്നു. ഈ സഹജ—സഹജാതപ്രേമം-ആത്മാവിന്റെ സ്വാഭാവികധർമ്മമാണു്. ആത്മാവിനു് മൂന്നു് ധർമ്മങ്ങളുണ്ടു്. അസ്തി, ഭാതി, പ്രിയത്വം. പ്രിയത്വമെന്ന ധർമ്മമാണു് പ്രേമം. ഈ പ്രേമം

ശ്രീകൃഷ്ണനിൽ അർപ്പിതമാകുന്നപക്ഷം ആ ലീലാമാനുഷ വിഗ്രഹൻ സഹജമായി സ്വാധീനമാകുന്നു. പ്രേമത്തിലും അതിശ്രേഷ്ഠമാണ് ശുദ്ധപ്രേമം. ശുദ്ധപ്രേമത്തിൽ സ്വാർത്ഥതാലേശങ്ങളില്ല; സർവ്വദാ പ്രേമവസ്തുവിന്റെ സുഖവിധാനങ്ങളെപ്പററിയുള്ള ചിന്ത മാത്രമല്ലാതെ മററു യാതൊരു വാഞ്ഛയും പ്രേമിക്കുണ്ടാകുന്നില്ല. ഇവിടെ ഒരു പ്രശ്നം ഉദിക്കുന്നു. "ഈ ശുദ്ധപ്രേമം ഏവരിലും കാണുമോ" എന്നു്. ഏവരിലും ശുദ്ധപ്രേമം ഉണ്ടെങ്കിലും അതിനെ മലിനത ആവരണം ചെയ്തിരിക്കുന്നതിനാൽ പ്രകാശിക്കുന്നില്ല. പ്രേമത്തിലുള്ള മലിനത പ്രേമത്തിന്റെ സ്വഭാവമല്ല. മാലിന്യം ആഗന്തുകമാണ്. ഈ മാലിന്യത്തെ കഴുകിക്കളയുന്നപക്ഷം സ്വാഭാവികമായി ത്തന്നെ ശുദ്ധത വ്യക്തമായിത്തീരുന്നതാണ്.

ഏതെങ്കിലും കുളത്തിലെ ജലം മലിനതകൊണ്ടു് അപേയമായിത്തീരുന്നപക്ഷം അതിനെ distil അഥവാ filter ആദിയായ ക്രിയകൾമൂലം നിർമ്മലമാക്കാനും പേയത്തിനു് യോഗ്യമാക്കാനും കഴിയും. ജലം സ്വഭാവതഃ നിർമ്മലമാണ്. അതിൽ മലിനത ആഗന്തുകമാണ്. ആ മലിനതയെ നമുക്ക് അകററുവാൻകഴിയും. ഇതുപോലെ ചിത്തത്തിലുള്ള പ്രേമം ശുദ്ധമാണ്. അതിൽ അശുദ്ധി ബാധിച്ചതാണ്. അതിനെ മാററുവാൻ പ്രയാസമില്ല. മാർജനദ്വാരാ അശുദ്ധിയെ ദൂരീകരിക്കുവാൻ കഴിയും. ചിത്തത്തെ പരിമാർജനം ചെയ്യുന്നതാണ് സാധനയുടെ ഉദ്ദേശ്യം. ആ മാർജനമാണ് ഭജനം. ഭജനംകൊണ്ടു് സുമാർജിതമായാൽ എല്ലാവരുടെ ഹൃദയത്തിലും ശുദ്ധപ്രേമം പ്രകാശിച്ചുതുടങ്ങുന്നു. ഈ ശുദ്ധപ്രേമത്തെ ശ്രീ നന്ദനന്ദനനിൽ സമർപ്പിക്കുമ്പോഠം നന്ദനന്ദനൻ

സാധകനു് സഹജമായി സ്വാധീനമാകുന്നു. ഈ മഹത്സത്യത്തെ ശ്രീമദ്ഭാഗവതത്തിൽ ഘോഷണം മാത്രമല്ല ചെയ്തിട്ടുള്ളതു് ഭഗവാൻ ശ്രീകൃഷ്ണന്റെ മധുരമധുരമായ ലീലകളിൽ വ്യക്തമായി പ്രകാശിപ്പിച്ചിരിക്കുകയും ചെയ്യുന്നു. അഖണ്ഡബ്രഹ്മാണ്ഡങ്ങളുടെ കാരണങ്ങൾക്കും കാരണഭൂതനായ ശ്രീ ലീലാപുരുഷോത്തമനെ വൃന്ദാവനത്തിലെ ഒരു സാധാരണ ഗോപി കയറുകൊണ്ടു് കെട്ടിയിടുന്നു. ഇതു് ശ്രീമദ്ഭാഗവത് മഹാഗ്രന്ഥത്തിലെ ഒരു അത്ഭുത സംഭവമാണു്.

"അഹം ഭക്തപരാധീനോ
ഹ്യസ്വതന്ത്ര ഇവ ദ്വിജ"

ഹൃദയത്തിൽ പ്രകാശിക്കുന്ന സഹജവും ശുദ്ധവുമായ പ്രേമം കൊണ്ടു് ശ്രീകൃഷ്ണധനത്തെ തന്റേതാക്കിത്തീർക്കുവാൻ യാതൊരു പ്രയാസവുമില്ല. ഇതു് ശ്രീമദ്ഭാഗവതത്തിലെ അപൂർവ്വ ഘോഷണമാണു്.

## വംശീധ്വനി നാം എന്തുകൊണ്ടു് കേൾക്കുന്നില്ല?

"സർവ്വഭൂത മനോഹരം"— കുഴലൂതി മനസ്സിനെ ഹഠാദാകർഷിക്കുന്നു — തന്റെ അരികിലേക്കാകർഷിക്കുന്നു — ആ കുഴലൂത്തുകാരൻ! ശ്രീമദ്ഭാഗവതത്തിലെ ഈ മധുരവാണികൾ ശ്രവണം ചെയ്യുമ്പോൾ കലിഗ്രസ്തരായ മനുഷ്യരുടെ മനസ്സിൽ ഒരു പ്രശ്നമുദിക്കുന്നു. ധ്വനിയെവിടെ? ഞങ്ങൾക്കു് കേൾക്കാൻ കഴിയുന്നില്ലല്ലൊ. അതിനുത്തരം ശ്രീമദ്ഭാഗവതം പറയുന്നു. ഈ സംസാരത്തിലുള്ള കർമ്മകോലാഹലങ്ങളിൽ പെട്ടുഴലുന്ന നിങ്ങളുടെ കാതുകൾ അടഞ്ഞുപോയി. നിങ്ങൾ ബധിരരായിപ്പോയി. നിങ്ങളുടെ ചെവിക്കല്ലു് പൊട്ടിപ്പോയി. അതു മൂലം നിങ്ങൾക്കു് വംശീധ്വനി കേൾക്കാൻ കഴിയുന്നില്ല.

ഈ ബധിരതയെ മാററുന്നതിനു് ഒരു നല്ല മരുന്നുണ്ടു്. മുരളീവാദനം കേട്ടിട്ടു് ഭ്രാന്തുപിടിച്ചു് ഓടുന്നവരുണ്ടു്. അവർ പറയുന്നതു് നിങ്ങൾ നിത്യവും ശ്രവണം ചെയ്യുവിൻ! നിങ്ങൾ എത്രത്തോളം ശ്രവണം ചെയ്യുന്നുവോ എത്രത്തോളം അവരുമായി സംഗം ചെയ്യുന്നുവോ അത്രത്തോളം നിങ്ങൾക്കു് ശ്രവണശക്തി ലഭിക്കും. ക്രമം കൊണ്ടു് നിങ്ങളുടെ ബധിരത നിശ്ശേഷം മാറും. അപ്പോൾ നിങ്ങൾക്കും വംശീധ്വനി കേൾക്കുവാൻ ഭാഗ്യമുണ്ടാകും. മുരളീവാദനം സദാ നടന്നുകൊണ്ടിരിക്കുന്നു. ശ്രവണശക്തി ഉള്ളവർ സദാ കേൾക്കുകയും അതിൽ രമിക്കുകയും ചെയ്യുന്നു.

## ഭഗവദ്പ്രാപ്തിക്കു് ഉപായം എന്താണു് ?

ഹൃദയത്തിൽ പ്രേമമുണ്ടെങ്കിലും അതു് പതി, പത്നി, പുത്രൻ, പുത്രി, ധനം, ഐശ്വര്യം ഇത്യാദികളുടെ പുറകെയാണല്ലൊ ഓടുന്നതു്. ഭഗവാങ്കൽ ആ പ്രേമത്തെ അർപ്പണം ചെയ്യാൻ എന്താണുപായം?

ശ്രീമദ്ഭാഗവതം ഉപായം പറയുന്നു. ആരാണോ കൃഷ്ണപ്രേമത്തിൽ മഗ്നരായി കഴിയുന്നതു് അവരുമായി സംഗം ചെയ്യുക. ദൈഹികസംഗം ലഭിച്ചില്ലെങ്കിലും മാനസസംഗം ചെയ്യുക. മാനസസംഗം ഏവർക്കും സാദ്ധ്യമാണു്. നിത്യവും നിയമിതരൂപത്തിൽ കഥാശ്രവണവും മനനവും ചെയ്യുന്നപക്ഷം മാനസസംഗം ക്ഷിപ്രസാദ്ധ്യമാണു്. ശ്രീ ശ്യാമസുന്ദരൻ വ്രജത്തിൽ ചെയ്ത അത്ഭുത ലീലകളെ ശ്രവണം ചെയ്യുമ്പോൾതന്നെ ചിത്തം ദ്രവിച്ചു തുടങ്ങുന്നു. രസസ്വരൂപനായ ഭഗവാനിൽ രസമായി ഭവിച്ച ആ ചിത്തത്തിനു് ലയമുണ്ടാകുന്നു. ചിത്തം

ശ്രീകൃഷ്ണനായി രൂപാന്തരപ്പെടുന്നു. "ഭജതേ താദൃശീ ക്രീഡാ യാഃ ശ്രുത്വാ തത്പരോ ഭവേത്" ഭാഗവതീയ കഥകൾ കേൾക്കുന്ന മാത്രയിൽതന്നെ സർവ്വമംഗളങ്ങളുമുണ്ടാകുന്നു. "ശ്രവണമംഗലം" ആയതിനാൽ ശ്രീമദ് ഭാഗവതം ശ്രവണവും കീർത്തനവും ചെയ്യുന്നതു് മനുഷ്യനു് സർവ്വശ്രേഷ്ഠവും അതിസഹജവുമായ സാധനയാണു്.

## സുന്ദരതമമായ സന്ദേശം

ഇതാണു് ഭാഗവതത്തിലെ പരമവും ചരമവുമായ വാണി. "ബ്രഹ്മവിത് ബ്രഹ്മൈവ ഭവതി" ഇതാണു് വേദാന്തദർശനത്തിന്റെ ശ്രേഷ്ഠമായ സന്ദേശം. ഈ സന്ദേശം ശ്രീമദ്ഭാഗവതത്തിലുമുണ്ടു്. ഈ മഹത് സന്ദേശം കൂടാതെ ശ്രീമദ്ഭാഗവതം വേദവേദാന്താദി ശാസ്ത്രങ്ങളിൽ കാണാത്ത മറ്റൊരു അതിസുന്ദരമായ സന്ദേശവും നമുക്കു് പ്രദാനം ചെയ്യുന്നു. ഈ മഹാസന്ദേശം നമ്മുടെ കണ്ണു തുറപ്പിക്കുന്നു. ഈ സുന്ദരസന്ദേശം ഹൃദയത്തെ ശീതളമാക്കിത്തീർക്കുന്നു. ബുദ്ധിവൃത്തി ആ മഹാത്മ്യത്തിനെ ഗ്രഹിക്കുന്നു. ഹൃദയവൃത്തി അതിന്റെ സൗന്ദര്യത്തെ ആസ്വദിക്കുന്നു.

ഏതു പ്രകാരത്തിലാണോ മനുഷ്യൻ തപശ്ചര്യ്യ കൊണ്ടു് ബ്രഹ്മത്വത്തെ പ്രാപിക്കുന്നതു് അതുപോലെ പരബ്രഹ്മവസ്തുവും തപസ്സുകൊണ്ടു് മാനവത്വത്തെ പ്രാപിക്കുന്നു. മനുഷ്യന്റെ തപസ്സിന്റെ നാമമാണു് സാധന. ഈശ്വരന്റെ തപസ്സിന്റെ നാമമാണു് കരുണ. സാധനകൊണ്ടു് മനുഷ്യൻ ഉയരുന്നു. കരുണകൊണ്ടു് ഈശ്വരൻ അവതരിതനാകുന്നു— താഴെ ഇറങ്ങി വരുന്നു. അവതരിതനാകുന്ന ശ്രീഭഗവാൻ ആ നിമിഷംതന്നെ മനുഷ്യനായി ഭവിക്കുന്നു. എന്റെ മകൻ, എന്റെ സഖാ എന്റെ പ്രാണനാഥ എന്നിങ്ങനെ മനുഷ്യന്റെ സകല

ചേഷ്ടകളും ഭഗവാനിൽ വന്നുചേരുന്നു. ഭഗവാൻ അത്യന്തം സുന്ദരനായി കാണപ്പെടുന്നു. സുന്ദരതമവും മാധുര്യപൂർണ്ണവുമായി പരിലസിക്കുന്നു. മാധുര്യമാണ് ഭഗവത്തയുടെ സാരം. ഇത് ശ്രീമദ്ഭാഗവതത്തിലെ അതിരഹസ്യമായ പരമവാണിയാണ്. ഭഗവത്തയുടെ ഏകസാരമായ മാധുര്യമെന്താണെന്ന് ശ്രീ വ്യാസനന്ദനനായ ശ്രീ ശുകൻ വർണ്ണിച്ചു. ഭക്തജനങ്ങൾ കർണ്ണപുടദ്വാരാ ആ മാധുര്യാമൃതത്തെ പാനം ചെയ്ത് ഭക്തിലഹരി പിടിച്ച് ഉന്മത്തരായി ഭവിച്ചു.

ശ്രീമദ്ഭാഗവതത്തിലെ സംവാദങ്ങളെല്ലാം ഭക്തലോകം അത്യന്തം ശ്രദ്ധയോടുകൂടി ശ്രവണംചെയ്യുന്നുണ്ടെങ്കിലും വ്രജത്തിലെ സുന്ദരതമമായ സംവാദം അവരെ ഭക്തിഭ്രാന്തരാക്കി മാററുന്നു! ശരീരത്തെ രോമാഞ്ചമണിയിപ്പിക്കുന്നു! അവർ അറിയാതെ ആനന്ദാശ്രുക്കൾ ധാരധാരയായി ഒഴുകുന്നു. രസസ്വരൂപൻെറ വ്രജലീലകളെ കേൾക്കുന്ന അവരുടെ ഹൃദയം ഉരുകി രസമയമായി ഭവിക്കുന്നു. വ്രജലീലയാണ് — സുന്ദരതമവും മാധുര്യമയവുമായ സംവാദമാണ് — ശ്രീമദ്ഭാഗവതത്തിലെ അന്തരതമമായ വാണി. വിഷയവാസനകൊണ്ട് കട്ടപിടിച്ചു കിടക്കുന്ന മനുഷ്യഹൃദയത്തെ ഉരുക്കുന്നതാണ് ആ വാണി.

## മാധുര്യം നാലുപ്രകാരത്തിലാണ്.

ശ്രീമദ്ഭാഗവതത്തിൽ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻെറ മാധുര്യത്തെ കരുണാമൂർത്തിയായ ശ്രീവേദവ്യാസൻ നാലു പ്രകാരത്തിൽ വർണ്ണിച്ച് നമ്മെ ഭക്തിഭ്രാന്തു് പിടിപ്പിക്കുന്നു. 1. രൂപമാധുര്യം 2. വേണുമാധുര്യം 3. പ്രേമമാധുര്യം 4, ലീലാമാധുര്യം. ഈ നാലു മാധുര്യങ്ങളും സാക്ഷാത് ശ്രീ നന്ദനന്ദനനിൽ അനന്യസാധാരണമാണ്.

## 1. രൂപമാധുര്യം

"അജോഽപി സന്നവ്യയാത്മാ
ഭൂതാനാമീശ്വരോഽപി സൻ |
പ്രകൃതിം സ്വാമധിഷ്ഠായ
സംഭവാമ്യാത്മമായയാ ||

ശ്രീഭഗവാന്റെ ജന്മം അജന്റെ ജന്മമാണ്. അത്യന്തം അലൗകികമാണ്; ദിവ്യജന്മമാണ്. ശ്രീമദ് ഭാഗവതത്തിൽ:-

"തമത്ഭുതം ബാലകമംബുജേക്ഷണം
ചതുർഭുജം ശംഖഗദാദ്യുദായുധം
ശ്രീവത്സലക്ഷ്മം ഗളശോഭികൗസ്തുഭം
പീതാംബരം സാന്ദ്രപയോദസൗഭഗം
മഹാർഹവൈഡൂര്യകിരീടകുണ്ഡല—
ത്വിഷാ പരിഷ്വക്തസഹസ്രകുന്തളം
ഉദ്ദാമകാഞ്ച്യംഗദകങ്കണാദിഭി—
ർവ്വിരോചമാനം വസുദേവ ഐക്ഷത"

എന്ന് ഭഗവാൻ ശ്രീ വേദവ്യാസൻ വർണ്ണിച്ചിരിക്കുന്നു. അജന്മാവ് ജനിച്ചു; അരൂപവാൻ രൂപവാനായി. ആ രൂപം ശാശ്വതവും നിത്യവും സത്യവും ശിവവും സുന്ദരതമവുമായ അത്ഭുതരൂപമാണ്. മനോഹരമായ, മനമോഹനമായ നവകിശോരമായ നടവരരൂപമാണത്. ആ രൂപം ജഗത്തിനെ മാത്രമല്ല മുഗ്ദ്ധമാക്കിത്തീർത്തത്, ശ്രീഭഗവാൻതന്നെ തന്റെ "സൗന്ദര്യോത്തരതോഽപി സുന്ദരതര"മായ രൂപത്തെക്കണ്ട് വിമുഗ്ദ്ധനായിത്തീർന്നിട്ടുണ്ട്. "ആത്മപര്യന്തസർവ്വചിത്തഹര"

## 2. വേണുമാധുര്യം

വേണുധരനാണ് ശ്രീമദ്ഭാഗവതത്തിലെ പ്രതിപാദ്യദേവത. ശ്രീഭഗവാൻ വംശീനാദത്തിൽക്കൂടി– രാഗ

ത്തിലും താനത്തിലും കൂടി—ഈ ലോകത്തെ മുഴുവൻ തന്നി ലേക്കാകർഷിച്ചു. എപ്പോഴൊക്കെയാണൊ ശ്രീഭഗവാൻ പരമഭാഗ്യശാലനിയായ മുരളിയെ ചുംബിക്കുന്നതു് അ പ്പോഴെല്ലാം തന്റെ അധരമാധുര്യരാശികളെ വേണുരന്ധ്ര ങ്ങളിൽക്കൂടി ഉള്ളിൽ പ്രവേശിപ്പിക്കുന്നു. അതു് നാദരൂ പത്തിൽ പരിണമിച്ചിട്ടു് സമസ്തജഗത്തിലും വ്യാപിക്കു ന്നു. ആ നാദപ്രവാഹത്തിൽ യോഗികൾ യോഗത്തെ മറ ന്നു. മുനികൾ ധ്യാനംമറന്നു. വിശ്വത്തിൽ ഒരു ആലോഡ നം ഉപസ്ഥിതമായി. ഗോവർദ്ധനഗിരിയിലുള്ള ശിലക ളെല്ലാം ഉരുകിത്തുടങ്ങി. വേഗവതിയായ യമുനയിലെ ഒഴുക്കു നിന്നു: സ്ഥിരയും നിശ്ചലയുമായിത്തീന്നു. പശു ക്കൾ വാൽ ഉയർത്തിപ്പിടിച്ചു് അങ്ങുമിങ്ങും ഓടിത്തുടങ്ങി. ജഡം ചേതനമായി; ചേതനം ജഡമായി: പട്ടമരങ്ങൾ തളിത്തു; വൃക്ഷങ്ങൾ പുഷ്പിച്ചു; വ്രജത്തിലുള്ള നര നാരികളുടെ ചിത്തം കൃഷ്ണലാലസകൊണ്ടു് ആകുലമായി ഭവിച്ചു. സ്ത്രീകൾ കുലം, ലജ്ജ, മാനം എല്ലാം മറന്നു. അവർ ശരീരധർമ്മങ്ങളും മറ്റെല്ലാ ധർമ്മങ്ങളും മറന്നു് (പരിത്യജിച്ചു്) കാനനത്തിലേക്കു് കുതിച്ചു പാഞ്ഞു തുടങ്ങി. അവർ തങ്ങളുടെ മനമോഹനനായ മുരളീധര നികടത്തെ പ്രാപിച്ചു. വംശീധ്വനി എങ്ങും വ്യാപിച്ചു പ്പോൾ എന്തെല്ലാം സംഭവിച്ചു! അതു് അവണ്ണനീയ മാണു്. ഇപ്രകാരം ഭഗവാൻ ശ്രീവേദവ്യാസൻ മുരളി യുടെ മഹനീയമാധുര്യത്തെ ഗാനം ചെയ്തിരിക്കുന്നു.

## 3. പ്രേമമാധുര്യം

വ്രജത്തിലെ ശുദ്ധപ്രേമത്താൽ വശീഭൂതനായിട്ടു് ഷഡൈശ്വര്യമയനായ ശ്രീഭഗവാൻ തന്റെ സ്വരൂപത്തെ സമ്പൂർണ്ണമായി മറക്കുന്നു. ആശ്ചര്യംതന്നെ. ആ പരബ്ര ഹ്മവസ്തു—ഏററവും വലിയ ആ സർവ്വേശ്വരൻ—എത്ര ചെറു തായി! ഭഗവാനെപ്പോലെ ചെറുതാകാൻ—ഒരു സാധാരണ

ലൌകികനിലും ലൌകികനാകാൻ—മററാക്കും സാദ്ധ്യമല്ല. ഇതാണ് പ്രേമമാധുര്യം. ആരുടെ ഭയംകൊണ്ടാണൊ യമധർമ്മരാജാവുപോലും ഭയപ്പെടുന്നതു് ആ അഖിലാണ്ഡ കോടിബ്രഹ്മാണ്ഡനായകൻ അമ്മയെ കണ്ടു് ഭയന്നു് കിടുകിടെ വിറയ്ക്കുന്നു. കള്ളം പറയാനും സന്നദ്ധനാകുന്നു. സ്വതന്ത്രപുരുഷനായ ശ്രീഭഗവാൻ—പുരുഷോത്തമായ ശ്രീ ഭഗവാൻ—ശുദ്ധപ്രേമത്തിൻെറ മുമ്പിൽ പൂർണ്ണമായും അധീനനായിപ്പോകുന്നു. ഈ ഭക്താധീനതയ്ക്കു് വശവർത്തിയാകുന്നതു് സാക്ഷാത് വ്രജേന്ദ്രനന്ദനൻെറ മധുരിമയ്ക്കു് മാററു് കൂട്ടുന്നു. അതിരില്ലാത്ത - അവധിയില്ലാത്ത — അപരിമിതമായ— ഈ പ്രേമമാധുരിക്കു് ഒരു ഉപമയില്ല.

ലൗകികസാഹിത്യകാരന്മാർ പ്രധാനമായി കാന്താ—പ്രേമത്തെയാണു് ശുദ്ധപ്രേമമായി കാണുന്നതു്. ശ്രീമദ് ഭാഗവതകാരൻ, ഭഗവാൻ വേദവ്യാസൻ പ്രേമരസത്തെ ശാന്തം, ദാസ്യം, സഖ്യം, വാത്സല്യം, മധുരം എന്നിങ്ങനെ അഞ്ചു് രസങ്ങളായി ആസ്വാദനം ചെയ്തിട്ടുണ്ടു്. വൃന്ദാവനലീലയിൽ വാത്സല്യം, സഖ്യം, മധുരം എന്ന മൂന്നു രസങ്ങളേയും എപ്രകാരമാണോ ശ്രീമദ്ഭാഗവതത്തിൽ വർണ്ണിച്ചിട്ടുള്ളതു് അതിനെ തുലനം ചെയ്യത്തക്ക വണ്ണം വിശ്വസാഹിത്യത്തിൽ എവിടേയും ഒരു വരി പോലും—ഒരുപമപോലും ഇതേവരെയുണ്ടായിട്ടില്ല. ശ്രീ ഭഗവാൻ ഭക്തഹൃദയത്തിലെ പ്രേമ—മാധുര്യത്തിൻെറ ഭോക്താവാണു്. ഈ കാരണത്താൽ ശ്രീമദ്ഭാഗവത കാരൻ വ്യാസഭഗവാൻ അശേഷ—വിശേഷമായ പ്രേമ രസത്തെ ഏതെല്ലാം പ്രകാരത്തിൽ വൈചിത്ര്യമയമാക്കി ത്തീർക്കുവാൻ കഴിയുമോ അപ്രകാരത്തിലെല്ലാം സാംഗോപാംഗമായി പ്രപഞ്ചിതമാക്കിത്തീർത്തു.

## 4. ലീലാമാധുര്യം

ലീലാമയനായ ശ്രീ ഹരിയുടെ ലീലയെ ഐശ്വര്യ സംബന്ധമെന്നും മാധുര്യസംബന്ധമെന്നും രണ്ടായി തരംതിരിച്ചിരിക്കുന്നു. ഐശ്വര്യലീലയിൽ ശ്രീ ഭഗവാന്റെ മഹത്വവും മാധുര്യലീലയിൽ ശ്രീ ഭഗവാന്റെ പ്രിയത്വവും പ്രകാശിപ്പിച്ചിരിക്കുന്നു. രണ്ടും രണ്ട് പ്രാന്തങ്ങളിലാണെങ്കിലും വൃന്ദാവനലീലയിൽ രണ്ടും ഒന്നു ചേർന്ന ഒരു അനിർവ്വചനീയ മധുരിമയുടെ വികാസം ജനിപ്പിക്കുന്നു.

പൂതന. ശ്രീഭഗവാൻ സ്തന്യപാനം ചെയ്തു് ചെയ്തു് പൂതനയെന്ന ഘോര രാക്ഷസിയെ ഹനിച്ചു. പൂതനാവധത്തിൽ ഐശ്വര്യവും സ്തന്യപാനത്തിൽ മാധുര്യവും കാണുന്നു. ഇതു് ഒരു ചമത്കാരപൂർണ്ണമായ സംബന്ധമാണു്.

കാളിയൻ. കളിച്ചു് കളിച്ചു് നൃത്തം ചെയ്തു് നൃത്തം ചെയ്തു് കാളിയനെന്ന ഘോരസർപ്പത്തിന്റെ ഫണങ്ങളെ തകർത്തു് തകർത്തു് അവന്റെ അഹംകാരത്തെ ശമിപ്പിച്ചു. കാളിയദമനത്തിൽ ഐശ്വര്യവും, മധുരനൃത്യത്തിൽ അപൂർവ്വമാധുര്യവും കാണുന്നു. ഈ അഭിനവസംബന്ധത്തിൽ എന്തെന്നില്ലാത്ത ഒരു നിർവൃതി നമുക്കു് അനുഭവപ്പെടുന്നു. വ്രജത്തിലെ ഈ ലീലാമാധുര്യം അസീമമധുരിമയാൽ മണ്ഡിതമാണു്. ഈ വർണ്ണനത്തിൽ ശ്രീ വ്യാസഭഗവാന്റെ നിപുണത വിസ്മയാവഹമായിരിക്കുന്നു.

ശ്രീമദ്ഭാഗവതധർമ്മം ഗ്രഹണം ചെയ്യുന്നതുമൂലം ദുഃഖനിവൃത്തിയും പ്രേമപ്രാപ്തിയും ആ ആനന്ദരസാസ്വാദനത്താൽ ചിരതൃപ്തിയും നമുക്കു് ലഭിക്കുന്നു.

ശുഭം ഭൂയാത്.

ഓം

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# ഭഗവാൻ ശ്രീകൃഷ്ണൻ



"ബ്രഹ്മണോ ഹി പ്രതിഷ്ഠാഹം
അമൃതസ്യാഽവ്യയസ്യ ച |
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യ ച || (ഭ.ഗീ. 14.27)

ഭഗവാൻ ശ്രീകൃഷ്ണൻ അവിനാശിയാണ്. ഭഗവാൻ ശ്രീനന്ദനന്ദനൻ അമൃതമെന്ന ശാശ്വതധർമ്മത്തിൻെറ ഇരിപ്പിടമാണ്. ഭഗവാൻ ശ്രീപിഞ്ഛമൌലി ഐകാന്തികസുഖത്തിൻെറ പ്രതിഷ്ഠയാണ്. ദിവ്യഅമൃതസ്വരൂപനായും ശാശ്വതധർമ്മസ്വരൂപനായും നിത്യ ആനന്ദസ്വരൂപനായും സർവ്വോപരി ഇതിനെല്ലാം പരമാശ്രയസ്വരൂപനായും സ്ഥിതിചെയ്യുന്ന സനാതന പൂർണ്ണബ്രഹ്മവസ്തുവാണ് ശ്രീഭഗവാൻ എന്ന് ശ്രീ മഹാഭാരതം, ശ്രീമദ് ഭാഗവതം തുടങ്ങി അനേകമനേകം സദ്ഗ്രന്ഥങ്ങളിൽ അസംഖ്യം അസംഖ്യം പ്രമാണങ്ങളെക്കൊണ്ട് സ്ഥാപിച്ചിട്ടുണ്ട്.

"അന്യേ ചാംശകലാഃ പുംസഃ
കൃഷ്ണസ്തു ഭഗവാൻ സ്വയം"

ഭഗവാൻ ശ്രീകൃഷ്ണൻ സ്വയം സാക്ഷാത് ഭഗവാനാണ്. മററെല്ലാ അവതാരങ്ങളും ഭഗവാൻെറ അംശാവതാരങ്ങളും കലാവതാരങ്ങളുമാണ്. ഭഗവാൻ പരിപൂർണ്ണതമനാണ്. ശ്രീഭഗവാൻ അനന്തനാണ്. ഭഗവാൻെറ സത്ത അനന്ത

മാണ്; ഭഗവാൻെറ ജ്ഞാനം അനന്തമാണ്. ഭഗവാന്റെ ആനന്ദവും അനന്തമാണ്. ശ്രീഭഗവാൻ ഏകരസ — സച്ചിദാനന്ദസ്വരൂപനാണ്. ഭഗവാൻ ശ്രീകൃഷ്ണൻ, അവതാരപുരുഷൻ മാത്രമല്ലെന്നും പ്രത്യുത, അവതാരിയാണെന്നുമാണ് ശ്രീമദ്ഭാഗവതസിദ്ധാന്തം. അനന്തവും അചിന്ത്യവും അനിർവ്വചനീയവുമായ ഗുണങ്ങളും ധർമ്മങ്ങളും ശ്രീഭഗവാനിൽ പ്രകാശിച്ചിരുന്നു. പൂർണ്ണ ഭഗവത്തയുടേയും പൂർണ്ണ മാനവതയുടേയും പ്രത്യക്ഷസ്വരൂപമായിരുന്നു ഭഗവാൻ ശ്രീകൃഷ്ണൻ.

ദ്വാപരാന്തത്തിൽ, ദേവതകളുടെ പ്രാർത്ഥനയനുസരിച്ച്, ശ്രീ ഭഗവാൻ അവതരിച്ചു, അവതരിതനായ ശ്രീ ഭഗവാൻ മനുഷ്യനായല്ല, പ്രത്യുത, ഭഗവാനായിത്തന്നെ അവതീർണ്ണനായിയെന്നും ഭഗവാൻ എന്നപോലെ കാണപ്പെട്ടുവെന്നും ശ്രീമദ്ഭാഗവതാദി മഹാഗ്രന്ഥങ്ങളിൽ ഉൽഘോഷണം ചെയ്യുന്നു. ഭഗവാൻെറ ദേഹവും ദേഹിയും അഭിന്നമായതിനാൽ, ആ ദിവ്യശരീരവും ചിന്മയമാണ്. ഭഗവാൻെറ ശരീരത്തിലുള്ള ഓരോ രോമംപോലും ഓരോ ഭഗവാനാണ്. ഇതാണ് ഭഗവദ്സ്വരൂപത്തിൻെറ സ്വഭാവം.

ശ്രീഭഗവാൻ സർവ്വവ്യാപകനായതിനാൽ, താൻ വിരാജിച്ചരുളുന്ന ഒരു സ്ഥാനത്തുനിന്നും തൻെറ സാന്നിദ്ധ്യമില്ലാത്ത മറെറാരു സ്ഥാനത്തേക്ക് ഇറങ്ങിവന്നു—അവതരിച്ചു— എന്നു പറയുന്നതിൽ അല്പം അനൌചിത്യമുണ്ട്. ആയതിനാൽ അവതാരശബ്ദത്തിന്, ശ്രീ ഭഗവാൻ മുകളിൽനിന്നും താഴെ ഇറങ്ങിവന്നു, അഥവാ, അവതരിതനായിയെന്ന് പറയുന്നത് ഒരു വിനോദഭാഷമാത്രമാണ്. അവ്യക്തരൂപത്തിൽ വിരാജമാനനായിരുന്ന പരമാത്മാവ്, വ്യക്തരൂപത്തിൽ ഭഗവാനായി വേിച്ചു

എന്നതാണ് അവതാരശബ്ദത്തിൻെറ വാസ്തവികമായ അർത്ഥം. മറഞ്ഞിരുന്ന പരബ്രഹ്മവസ്തു പ്രകടമായിയെന്നാണ് അവതാരശബ്ദത്തിന്നർത്ഥം. ഈ ജഗത്തിൽ എന്തെല്ലാമാണൊ ഉള്ളത്, അഥവാ, ഈ ജഗത്ത് എന്താണൊ, അത് പരമാത്മാവിൻെറ രൂപമാണ്. അതുകൊണ്ട് പരമാത്മാവ് വ്യക്തമായാലും അവ്യക്തമാണ്; പ്രകടമായാലും ആ വസ്തു ഗുപ്തമാണ്. ജഗദ്വാസനയിൽ പെട്ട ജീവൻ ഈ രഹസ്യമറിയാതെ അത്യാചാരം, അനാചാരം ആദിയായ പ്രവൃത്തികളിൽ ഇടപെടുകയും, അങ്ങനെ അധമ്മം വർദ്ധിക്കുകയും ചെയ്യുമ്പോൾ, ലോകത്തിൽ സുവ്യവസ്ഥ സ്ഥാപിക്കുവാനായി ഒരു മഹത് ശക്തിയുടെ ആവശ്യകതയുണ്ടാകുന്നു. അപ്പോൾ ആ ശക്തിയുടെ രൂപത്തിൽ പരമാത്മാവ് അവതീർണ്ണനാകുന്നു.

ഈ ജഗത്ത് പരമാത്മാവാകുന്ന ശക്തിവിശേഷത്തിന്റെ പ്രകാശമാണ്. ശാസ്ത്രം, പരമാത്മാവിൻെറ 16 കലകളെ വർണ്ണിച്ചിട്ടുണ്ട്. ഇതിൽ ഒരു കലയുടെ പ്രകാശത്തോടുകൂടിയതാണ് ഉദ്ഭിജ്ജയോനി. ഇത് അന്നമയകോശപ്രധാനമാണ്. 2 കലകളുടെ പ്രകാശമുള്ളത് സ്വേദജയോനിയും പ്രാണമയകോശപ്രധാനവുമാണ്. 3 കലകളുടെ പ്രകാശമുള്ളത് അണ്ഡജയോനിയും മനോമയകോശപ്രധാനവുമാണ്. 4 കലകളുടെ പ്രകാശമുള്ളവ ജരായുജങ്ങളായ പശുയോനിയാണ്. ഇത് വിജ്ഞാനമയകോശപ്രധാനമാണ്. 5 കലകളുടെ പ്രകാശത്തോടുകൂടിയ ജരായുജങ്ങളാണ് മനുഷ്യയോനി. ഇത് ആനന്ദമയകോശപ്രധാനമാണ്. 6 മുതൽ 8 വരെയുള്ള കലകളുടെ പ്രകാശം മഹാത്മാക്കളിൽ മാത്രം കാണുന്നു. ഇവർ കോശസംബന്ധമില്ലാത്തവരും അതിന്നുപരിയായി

സ്ഥിതിചെയ്യുന്നവരുമാണ്. മാനവശരീരത്തിന് 8 കലകളിൽ കൂടുതൽ ധാരണം ചെയ്യുവാനുള്ള ശക്തിയില്ല. ആരിലാണൊ 8 കലകളിൽ അധികം സ്ഫുർത്തി കാണുന്നതു്, ആ വ്യക്തിയുടെ ശരീരംതന്നെ ദിവ്യഉപാദാനങ്ങളാൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ്. ആ വ്യക്തിയെ അവതാരപുരുഷനെന്നു പറയുന്നു. 9 മുതൽ 15 വരെയുള്ള കലകളുടെ പ്രകാശം ആരിലാണോ കാണുന്നതു് ആ വ്യക്തി അംശാവതാരമെന്ന നാമത്താൽ അഭിഹിതനാണ്. 16 കലകളോടുകൂടിയതാണ് പൂർണ്ണാവതാരം. ഭഗവാൻ ശ്രീകൃഷ്ണൻ പൂർണ്ണാവതാരമാണ്. പരമദയാലുവും സർവ്വശക്തനുമായ ഭഗവാൻ തൻെറ ഭക്തന്മാരുടെ രക്ഷയ്ക്കായും അവരുടെ ആവശ്യകതകളുടെ പൂർത്തിക്കായും അവശ്യം അവതാരധാരണം ചെയ്യുന്നു.

"യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ"

എന്നാണല്ലൊ ഭഗവദ്വചനം.

ഉത്തരമഥുരയിൽ, കംസൻെറ കാരാഗാരത്തിൽ, തൻെറ ദിവ്യശോഭയേയും പരത്തിക്കൊണ്ടു്, ആഭൂഷണ-ആയുധങ്ങളോടുകൂടി, ഐശ്വര്യമയമായ ചതുർഭുജരൂപത്തിൽ ഭഗവാൻ പ്രകടമായി. ഭാദ്രപദമാസത്തിൽ, കൃഷ്ണാഷ്ടമിയിൽ ബുധവാരവും, രോഹിണിനക്ഷത്രവും, വൃഷലഗ്നവും കൂടിയ ശുഭവേളയിൽ അർദ്ധരാത്രിസമയത്താണ് ഭഗവാൻ അവതീർണ്ണനായതു്. മാതാപിതാക്കളായ ദേവകീവസുദേവന്മാരുടെ പ്രാർത്ഥനയനുസരിച്ചു് ശ്രീഭഗവാൻ അപ്പോൾതന്നെ അത്യന്തം മധുരവും ശ്യാമളകോമളവുമായ ശിശുരൂപം ധരിച്ചു. ശ്രീഭഗവാൻെറ

സങ്കേതാനുസാരം, വസുദേവൻ ഭഗവാനെ, ഗോകുല ത്തിൽ നന്ദഗോപഗൃഹത്തിൽ കൊണ്ടുചേൎത്തു. -അസ്തു

ശ്രീ ഭഗവാൻ തന്റെ അനുപമമായ രൂപമാധുൎയ്യ ത്താലും, വേണുമാധുൎയ്യത്താലും, പ്രേമമാധുൎയ്യത്താലും, ലീലാമാധുൎയ്യത്താലും വ്രജത്തിലുള്ള നര – നാരികളെ യെല്ലാം രമിപ്പിക്കുകയും തന്നിൽ മോഹപരവശരാക്കി ത്തീൎക്കുകയും ചെയ്തു. തന്റെ ദിവ്യാതിദിവ്യമായ സ്വരൂ പരസസുധാപാനം ചെയ്യിപ്പിച്ച് വ്രജവാസികളെ അത്യ ന്തം പ്രേമവിഹ്വലരാക്കി. സ്വസുഖവാഞ്ഛാശൂന്യവും നിൎമ്മലവുമായ സഖ്യവാത്സല്യ മധുരഭാവങ്ങളാൽ ഗോ കുലവാസികളെ പ്രേമസുധാസിന്ധുവിൽ ആറാടിച്ചു.

അവതരിച്ച ആറാംദിവസം സ്തനങ്ങളിൽ വിഷവും തേച്ചു കൊണ്ടുവന്ന പൂതനയെന്ന ഘോര രാക്ഷസിയെ സ്തന്യപാനം ചെയ്തുതന്നെ സംഹരിച്ച്, തന്റെ ഐശ്വ ൎയ്യമയിയായ ധൎമ്മസംസ്ഥാപനലീലയെ ഉത്ഘാടനം ചെയ്തു. ധൎമ്മസംസ്ഥാപനലീലയുടെ ശുഭാരംഭമായിരുന്നു പൂതനാസംഹാരം. പൂതനയെ സംഹരിച്ചതിൽ ശ്രീ ഭഗവാന്റെ ഐശ്വൎയ്യവും സ്തന്യപാനത്തിൽ മാധുൎയ്യവും നാം കാണുന്നു. തൊട്ടിലിൽ ഉറങ്ങിക്കിടക്കവെ ശകട രൂപത്തിൽ മുകളിൽ നിന്നും ശ്രീ ഭഗവാന്റെ പുറത്തു് മറിയുവാൻ തക്കം നോക്കിയിരുന്ന അസുരനെ ഭഗവാൻ, തന്റെ പിഞ്ചുകാലുകൊണ്ടുള്ള പ്രഹരത്താൽ സംഹരിച്ചു. ഭഗവാന്റെ പാദസ്പർശനമേററ ശകടാസുരൻ പരമഗതി യെ പ്രാപിച്ചു. കൊടുങ്കാററായിവന്നു് തന്നെ ആകാശ ത്തിൽ ഉയൎത്തിക്കൊണ്ടുപോയ, തൃണാവൎത്തൻ എന്ന ദൈത്യനെ, ശ്രീഭഗവാൻ കഴുത്തു് ഞെരിച്ചു കൊന്നു.

ഭഗവാൻ ശ്രീബാലകൃഷ്ണൻ, തൻെറ മധുരവും അത്യ ത്ഭുതവുമായ ബാലലീലകറം ആരംഭിച്ചു. കാണികറംക്ക് തൻെറ പിഞ്ചുപാദങ്ങറം നോവുമോ എന്നു് തോന്നുമാറു് ഭഗവാൻ ഓടിക്കളിച്ചു. കണ്ണനുണ്ണി സഖാക്കളുമായി ഗോപികളുടെ ഗൃഹങ്ങളിൽ കയറി ഒളിച്ചിരുന്നു് അവരുടെ പ്രസന്നതയ്ക്കുവേണ്ടി, പാലും, തൈരും, വെണ്ണയും കവരുന്നു തുടങ്ങി. ഇങ്ങനെ അനേകം പ്രകാരത്തിലുള്ള ബാല ചാപല്യങ്ങളാൽ, ഗോകുലവാസികളെ, പ്രത്യേകിച്ച് ഗോപികളെ, അത്യന്തം രസിപ്പിക്കുകയും അതുപോലെ വിഷമിപ്പിക്കുകയും ചെയ്തു. ഗോപികറം, പരാതികളുമായി യശോദാമാതാവിനെ സമീപിച്ചാൽ, ശ്രീഭഗവാൻ, തൻെറ ചാതുര്യപൂർണ്ണമായ വാക്കുകളാൽ അവരെ മോഹിപ്പിക്കുകയും, അവർ വായടച്ചു് പോകുമാറു് അത്ഭുതപരതന്ത്രരാക്കുകയും ചെയ്തിരുന്നു.

ശ്രീകൃഷ്ണഗതപ്രാണകളും ശ്രീകൃഷ്ണരസഭാവിതമതികളുമായ ഗോപികളുടെ മനസ്സിൻെറ സ്ഥിതി എന്തായിരുന്നു! അതു് വാചാമഗോചരമാണു്. അവരുടെ ശരീരവും മനസ്സും ധനവുമെല്ലാം തങ്ങളുടെ പ്രാണപ്രിയതമനായ ബാലഗോപാലൻ മാത്രമായിരുന്നു. ഭഗവാൻ ശ്രീകൃഷ്ണനു് വേണ്ടിയാണവർ ജീവിച്ചതു്. ഗൃഹത്തിൽ വസിച്ചിരുന്നതും ഗൃഹജോലികറം ചെയ്തിരുന്നതും ഭഗവാൻ ശ്രീകൃഷ്ണനു് വേണ്ടി മാത്രമായിരുന്നു. അത്യന്തം നിർമ്മലവും മഹായോഗീന്ദ്രന്മാക്കുപോലും ദുർല്ലഭവുമായ അവരുടെ പവിത്ര ബുദ്ധിയിൽ, ശ്രീകൃഷ്ണൻ ഒഴിച്ചു് മറ്റൊന്നും പ്രവേശിച്ചിരുന്നില്ല. അവരുടെ മനസ്സും ബുദ്ധിയും സാക്ഷാത് ഭഗവാൻെറ സ്വരൂപം തന്നെയായിരുന്നു. ശ്രീകൃഷ്ണനു വേണ്ടി — ശ്രീകൃഷ്ണൻെറ സുഖത്തിനുവേണ്ടി — തങ്ങറം ശ്രീകൃഷ്ണൻെറ പൂജാസാമഗ്രികളാണെന്നുള്ള ഭാവത്തിൽ ശ്രീകൃഷ്ണനെ ആരാധിച്ചു്, ശ്രീകൃഷ്ണൻ സുഖിക്കുന്നതുകണ്ടു്

അവർ സുഖിച്ചിരുന്നു. പ്രഭാതംമുതൽ പ്രദോഷംവരേയും, രാത്രി ഉറങ്ങുന്നതുവരേയും, അവർ എന്തൊക്കെയാണോ ചെയ്തിരുന്നതു്, ആ കർമ്മങ്ങളെല്ലാം ശ്രീകൃഷ്ണപ്രീതിക്കു വേണ്ടി മാത്രമായിരുന്നു. നിദ്രയിൽപോലും അവരുടെ ചിത്തം, ശ്രീകൃഷ്ണനിലായിരുന്നു. സ്വപ്നദശയിലും സുഷുപ്തിയിലും, അവർ ശ്രീകൃഷ്ണന്റെ മധുരവും,ശാന്തവുമായ ലീലകളെ കാണുകയും അനുഭവിക്കുകയും ചെയ്തിരുന്നു.

രാത്രി പാലിൽ ഉറയൊഴിക്കുമ്പോൾ, ശ്രീകൃഷ്ണന്റെ മധുരച്ഛവിയെ ധ്യാനിച്ചിരുന്നു. താൻ കടയുന്ന തൈരിൽ നിന്നും ധാരാളം വെണ്ണ കിട്ടണമെന്നും അതിനെ ഭഗവാന്റെ കൈകൾക്കു് എത്തുന്ന സ്ഥാനത്തു് ഉറിയിൽ വെക്കമെന്നും അപ്പോൾ തന്റെ പ്രാണനിലും പ്രാണനായ ശ്രീകൃഷ്ണൻ സഖാക്കളുമായി ചിരിച്ചു് കളിച്ചു് അവിടെ എത്തുമെന്നും തന്റെ ഗൃഹത്തിൽ പാദാർപ്പണം ചെയ്തു് പവിത്രമാക്കുമെന്നും, വെണ്ണ മോഷ്ടിച്ചു് കൂടെ വന്ന സഖാക്കൾക്കും കുരങ്ങുകൾക്കും കൊടുക്കുമെന്നും, ഭഗവാൻ ആനന്ദമത്തനായിട്ടു് തന്റെ അങ്കണത്തിൽ നൃത്തം വെയ്ക്കുമെന്നും, താൻ കതകിന്റെ മറവിൽനിന്നും ഇതെല്ലാം കണ്ടു് രസിക്കുമെന്നും, അപ്പോൾ താൻ ഓടിച്ചെന്നു്, പൊന്നുണ്ണിക്കണ്ണനെ വാരിയെടുത്തു് ആശ്ലേഷിച്ചു് ഉമ്മ വെയ്ക്കുമെന്നും അങ്ങനെ തന്റെ ജന്മത്തെ സഫലമാക്കുമെന്നും ചിന്തിച്ചിരുന്നു. ഓരോ ഗോപികളുടേയും ഈ പരമപാവനമായ അഭിലാഷത്തെ ഭഗവാൻ അപ്പോഴപ്പോൾ സാധിപ്പിച്ചും കൊടുത്തിരുന്നു.

ഗോപികളുടെ ഹൃദയത്തിന്റെ സ്ഥിതി അനിർവ്വചനീയമാണു്. ആ ഹൃദയം പ്രേമമയമാണു്; ശ്രീ കൃഷ്ണമയമാണു്; അമൃതമയമാണു്; അവരുടെ ഹൃദയനൈർമ്മല്യത്തിൽ — അവരുടെ പ്രേമപാരവശ്യത്തിൽ — അവരുടെ

ഭാവത്തിന്റെ അമൃതമയിയായ പ്രവാഹത്തിൽ — ഒരു കണികയെങ്കിലും നമുക്ക് ലഭിക്കമെങ്കിൽ, നാം ഭഗവദ്ദർശനത്തിനു പൂർണ്ണാധികാരികളായിത്തീരുന്നതാണു്. ഗോപികളുടെ ദിവ്യഭാവം വർണ്ണനാതീതമാണു്. —അസ്തു.

## ശ്രീ ഭഗവാന്റെ ബാലലീലകൾ

ഒരു ദിവസം പൂർണ്ണചന്ദ്രൻ ഉദിച്ചുയന്നു. നന്ദഭവനത്തിലെ മണിമയമായ അങ്കണം നിലാവെളിച്ചത്താൽ അത്യധികം ശോഭിച്ചു. അവിടെ ഓടിക്കളിച്ചുകൊണ്ടിരുന്ന ശ്രീകൃഷ്ണചന്ദ്രന്റെ ദൃഷ്ടി ചന്ദ്രനിൽ പതിഞ്ഞു. ഭഗവാൻ ഓടിച്ചെന്നു് തന്റെ മാതാവിന്റെ വസ്ത്രാഞ്ചലത്തിൽ തൂങ്ങി നിന്നുകൊണ്ടു്, കിളി കൊഞ്ചുന്നതുപോലെയുള്ള മധുരവാണികളാൽ :— "എൻച്ചു് വേണം; എൻച്ചു് വേണം" എന്നു് ശാഠ്യം പിടിച്ചുതുടങ്ങി. യശോദാദേവി സ്നേഹാർദ്രദൃഷ്ടിയോടുകൂടി തന്റെ ഓമനക്കിടാവിനെ ഇടുപ്പിലെടുത്തുവെച്ചു; എന്തു ചോദിക്കുന്നുവെന്നു് മനസ്സിലാകാതെ അടുത്തുനിന്ന ഗോപിയെ നോക്കി. ഗോപി, അത്യന്തം വിനയത്തോടും സ്നേഹത്തോടുംകൂടി ആ അത്ഭുതബാലകനെ കയ്യിൽ വാങ്ങി ഇടുപ്പിൽ വെച്ചുകൊണ്ടു ചോദിച്ചു:- 'കന്നയ്യാ! എന്റെ കുഞ്ഞിനു് എന്തു വേണം? നല്ല ചൂടുപാൽ തരട്ടെ?' 'ഉം. ഹൂം.' 'എന്നാൽ വെണ്ണ തരട്ടെ?' 'ഉം. ഹൂം.' 'ഇതൊന്നും വേണ്ടെങ്കിൽ എന്റെ ഉണ്ണിക്കു് എന്തുവേണമെന്നു പറയൂ, ഞാൻ തരാം'. ഭഗവാൻ ചന്ദ്രനെ ചൂണ്ടിക്കാണിച്ചുകൊണ്ടു്:— 'എൻച്ചു് അതു വേണം'. ഗോപി പരിഭ്രമത്തോടുകൂടി പറഞ്ഞു:— അയ്യോ! അതു് തരാൻ പററുമോ കന്നയ്യാ! അതു് ആകാശസരോവരത്തിൽ നീന്തിക്കളിക്കുന്ന ഹംസമല്ലേ?

ഭഗവാൻ പറഞ്ഞു:– 'എൻച്ച കളിക്കാൻ അതു തന്നെ വേണം'. ശ്രീ ഭഗവാൻ കാലുകരം കുടഞ്ഞു. ഗോപിയുടെ തലമുടി പിടിച്ചുവലിച്ചു് ഉച്ചത്തിൽ കരഞ്ഞുതുടങ്ങി. യശോദ പലപ്രകാരത്തിൽ സാന്ത്വനപ്പെടുത്തി നോക്കി. യശോദ പറഞ്ഞു:– "മകനെ! അതു് രാജഹംസമല്ല. ആകാശത്തിൽ വിഹരിക്കുന്ന ചന്ദ്രനാണു്. ചന്ദ്രൻ വെണ്ണ പോലെ വെളുപ്പാണെങ്കിലും എൻെറ ഓമനക്കുട്ടനു് അതു് വേണ്ട. എന്താണെന്നോ? അതിൻെറ നടുക്കു് കറുപ്പുകറുപ്പായികാണുന്നില്ലേ? അതു് വിഷമാണു് മോനെ! അയ്യോ! അഴുക്കാ; നമുക്കു് വേണ്ട. കാണാൻ കൊള്ളാമെങ്കിലും എൻെറ മോനു് അതു് വേണ്ട, അതിനെ തൊട്ടാൽമതി കയ്യിലെല്ലാം വിഷമാകും" ശ്രീകൃഷ്ണചന്ദ്രൻ ചോദിച്ചു:– അമ്മെ! അമ്മെ! അതിൽ വിഷം എങ്ങനെ വന്നു? ഇപ്രകാരം ഭഗവാൻ ചോദ്യം ചെയ്തു തുടങ്ങിയപ്പോൾ, വാത്സല്യമയിയായ ആ മാതാവു്, ശ്രീശ്യാമസുന്ദരനെ ഇടപ്പിൽ എടുത്തുകൊണ്ടു് അങ്കണത്തിൽ നടന്നുതുടങ്ങി. മധുരമധുരമായ സ്വരത്തിൽ കഥ പറയുവാനാരംഭിച്ചു. അമ്മയും മകനും തമ്മിൽ നടന്ന പ്രശ്നോത്തരങ്ങളെ നമുക്കു് ശ്രദ്ധിക്കാം:–

യശോദ: മോനെ! ക്ഷീരസാഗരമെന്നു് നീ കേട്ടിട്ടുണ്ടോ?

ശ്രീകൃഷ്ണൻ: അതെന്താണമ്മേ?

യ: മോൻ, പാലു് കണ്ടിട്ടില്ലെ? അതിൻെറ ഒരു വലിയ സമുദ്രമാണു്, ക്ഷീരസാഗരം.

ശ്രീ: എത്ര പശുക്കളുടെ പാലൊഴിച്ചാൽ ഒരു സമുദ്രമാകുമമ്മേ?

യ: അയ്യോ! എടാ മോനെ! അതു് പശുവിൻെറ പാലല്ല

ശ്രീ: അമ്മ നുണപറയണ്ട. പശുവില്ലാതെ പാലെങ്ങനെ ഉണ്ടാകും?

യ: വത്സ! ആരാണോ പശുക്കൾക്കു് പാൽ ഉണ്ടാക്കി യതു് അവൻ വിചാരിച്ചാൽ പശുവില്ലാതെ തന്നെ പാൽ ഉണ്ടായിക്കൂടെ?

ശ്രീ: അവനാരാണമ്മേ?

യ: മോനെ! അവനാണു് ഭഗവാൻ.

ശ്രീ: ഉം, ശരി; കേൾക്കട്ടെ!

യ: ഒരിക്കൽ ദേവതകൾക്കും ദൈത്യന്മാർക്കും തമ്മിൽ യുദ്ധമുണ്ടായി. (ഉം) അസുരന്മാരെ മോഹിപ്പിക്കുന്ന തിനു് ഭഗവാൻ ക്ഷീരസാഗരത്തെ കടഞ്ഞു. (ഉം) മന്ദരാചലത്തെ മത്താക്കി. (ഉം) വാസുകി എന്ന നാഗത്തെ കയറാക്കി. (ഉം) ഒരു വശത്തു് ദേവത കളും മറുവശത്തു് ദാനവന്മാരും. (ഉം)

ശ്രീ: ഗോപികൾ തൈരു് കലക്കും പോലെ അല്ലേ അമ്മേ?

യ: അതെ മോനെ! അപ്പോഴുണ്ടല്ലൊ ആ ക്ഷീരസാഗര ത്തിൽ നിന്നു് കാളകൂടമെന്ന വിഷം പൊങ്ങി വന്നു.

ശ്രീ: വിഷം സർപ്പത്തിനല്ലേ ഉള്ളു. പാലിലെങ്ങനെ വിഷം വന്നു.

യ: എടാ മോനേ! ഞാൻ നിന്നോടു് തോററു.

ശ്രീ: ഉം, പറയൂ അമ്മേ!

യ: പാലിൽ നിന്നും വിഷമുണ്ടാകട്ടെയെന്നു് ഭഗവാൻ സങ്കല്പിച്ചു. അപ്പോൾ പാലിൽ നിന്നും വിഷം പൊങ്ങി വന്നു. ആ വിഷത്തെ ശങ്കരഭഗവാൻ കുടിച്ചു. അതിൽ നിന്നും ഏതാനും തുള്ളികൾ ഭൂമിയിൽ പതിച്ചു. പാമ്പുകൾ അതു് കുടിച്ചു അതു കൊണ്ടാണു് പാമ്പുകൾക്കു് വിഷമുണ്ടായതു്.

യശോദ ചന്ദ്രനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് പറഞ്ഞു: മകനേ! ചന്ദ്രൻ എന്നു പറയുന്ന വെണ്ണയുണ്ടല്ലൊ അതും ക്ഷീരസാഗരത്തിൽനിന്നു് വന്നതാണു്. അതുകൊണ്ടു് അതിലും അല്പം വിഷമുണ്ടു്, ചന്ദ്രനിൽ, കളങ്കം കളങ്കം എന്നു് പറയുന്നില്ലേ, അതാണു് മോനേ, ആ വിഷം. അതെന്റെ മോനു് വേണ്ട. നമുക്കു് വീട്ടിൽ നല്ല വെണ്ണയുണ്ടല്ലൊ, എന്റെ പൊന്നുമോൻ അതു് തിന്നാൽ മതി (ഉം)

കഥ കേട്ടു്, കേട്ടു്, ശ്യാമസുന്ദരന്റെ കണ്ണുകളിൽ ഉറക്കം വന്നുതുടങ്ങി. പ്രേമസ്വരൂപിണിയായ ആ ജനനി തന്റെ തങ്കക്കുടത്തെ സ്വർണ്ണത്തൊട്ടിലിൽ കിടത്തി താരാട്ടി ഉറക്കി.

മറ്റൊരുദിവസം ശ്രീഭഗവാൻ ബലരാമാദികളായ ഗോപബാലന്മാരുമായി ക്രീഡകളിൽ ഏർപ്പെട്ടിരുന്നു. ഗോകുലത്തിന്റെ മണ്ണിന്റെ രുചിയറിയുവാൻ— തന്റെ പരമഭക്തകളായ ഗോപികളുടെ പാദസ്പർശമേറ്റു് പവിത്രമായ ആ മണ്ണിന്റെ സ്വാദറിയുവാനായി— ശ്രീ ഭഗവാൻ ഒരുപിടി മണ്ണു് മനോഹരമായ പിഞ്ചു കൈകൊണ്ടു് വാരിയെടുത്തു് വായ്ക്കകത്താക്കി. അതു കണ്ട ഗോപബാലന്മാർ "അമ്മേ! അമ്മേ! കൃഷ്ണൻ ഇതാ മണ്ണു് തിന്നുന്നേ! മണ്ണു്തിന്നുന്നേ!" എന്നു് ഓടിക്കിതച്ചുവന്നു് യശോദയോടു് പറഞ്ഞു. വാത്സല്യത്തിന്റേയും സ്നേഹത്തിന്റേയും മൂർത്തിമതിയായ ആ ജനനി സംഭ്രമത്തോടുകൂടി ഗൃഹത്തിനു വെളിയിൽ വന്നു. പ്രേമമയിയായ തന്റെ മാതാവിനെ കണ്ടമാത്രയിൽ ശ്രീശ്യാമസുന്ദരൻ ഒരപരാധിയെപ്പോലെ നിന്നു. യശോദാദേവി തന്റെ ഓമനക്കുട്ടന്റെ കൈകൾരണ്ടും കൂട്ടിപ്പിടിച്ചു് വളരെ കഷ്ടപ്പെട്ടു് കോപം അഭിനയിച്ചുകൊണ്ടു ചോദിച്ചു: "എടാ! നീ

മണ്ണു തിന്നോ? ഞാനാണു് ചോദിക്കുന്നതു്, സത്യം പറയണം. നീ മണ്ണു് തിന്നോ എന്നു്? ഇതിനിടയിൽ ബലരാമൻ ഒരു ചെറിയ കമ്പു്കൊണ്ടുവന്നു് ദേവകിയുടെ കയ്യിൽ കൊടുത്തു. കമ്പു് കണ്ടപ്പോം കണ്ണുനണ്ണി പേടിച്ചു വിറച്ചു്വിമ്മി. വിമ്മി, ''ഊ ഊ ഊ'' എന്നു് കരഞ്ഞുതുടങ്ങി. യാവനൊരുവൻെറ നാമശ്രവണത്താലാണോ ഭയം പോലും ഭയപ്പെടുന്നതു്, യാവനൊരുവൻെറ തിരുനാമം കീർത്തിക്കുന്നതുകൊണ്ടാണോ സാധകർ നിർഭയരായി ത്തീരുന്നതു്, ആ പരമപ്രഭു അമ്മയുടെ മുമ്പിൽ ഭയം കൊണ്ടു് തളൎന്നവനെന്നപോലെ അഭിനയിച്ചു. തൻെറ ഓമനച്ചുണ്ടുകരം പിളുക്കി, കണ്ണുനീരൊലിപ്പിച്ചുകൊണ്ടു് ഏവരേയും മോഹിപ്പിക്കുന്ന കൊഞ്ചുന്ന വാണികളാൽ ഇപ്രകാരം പറഞ്ഞു:— ''അമ്മേ! ഞാൻ മണ്ണു് തിന്നില്ല. ഞാൻ ഒരൊററ കള്ളംപോലും പറയുകയില്ല. എൻെറ ഓമനക്കുട്ടൻ സത്യസന്ധനാണെന്നു് അച്ഛൻതന്നെ പറഞ്ഞിട്ടില്ലേ? എൻെറ കൂട്ടുകാർക്കു് എന്നോടു് അസൂയയാണമ്മേ! കളികളിൽ ഞാൻ അവരെ തോല്പിക്കുന്നതു കൊണ്ടു് അവരിങ്ങനെ ഓരോന്നു് കെട്ടിച്ചമച്ചു് പറയുകയാണമ്മേ! ഞാൻ മൎയ്യാദക്കാരനാണെന്നു് അമ്മക്കറിഞ്ഞുകൂടേ? ഒരു ഗോപി ഓടിവന്നു് അമ്മയുടെ കയ്യിൽ നിന്നും കമ്പു് തട്ടിപ്പറിച്ചു. ഭഗവാൻ കണ്ണുനീരൊഴുക്കുന്നതു് കണ്ടപ്പോരം ആ ഗോപിയും കരഞ്ഞുതുടങ്ങി. യശോദാദേവി ഭഗവാൻെറ കരങ്ങളെ തൻെറ വാമകരത്തിലാക്കി വലതുകരം ഓങ്ങിക്കൊണ്ടു് പറഞ്ഞു: ഇവനെ ഞാനിന്നു് മൎയ്യാദ പഠിപ്പിക്കും. ആങ്ഹാ! അത്രയ്ക്കായോ? എടാ! കൊച്ചുകള്ളാ! നിൻ്റെ തന്ത്രമൊന്നും എന്നോടു് ഫലിക്കില്ല. എവിടെ? വാ തുറ! കാണട്ടെ! മണ്ണുണ്ടോ, നോക്കട്ടെ!'' മാതാവിൻ്റെ വാക്കുകേട്ട ഭഗവാൻ—അനന്തശക്തിമാനായ—

അനന്തൈശ്വര്യവാനായ ശ്രീഭഗവാൻ – കേവലം ലീല ക്കായി മാത്രം മാനവദേഹം സ്വീകരിച്ച ശ്രീഭഗവാൻ– തന്റെ വായ്തുറന്നു് കാണിച്ചു. ആ സുന്ദരവക്ത്രത്തിനു ള്ളിൽ, ചരാചരങ്ങളുംക്കൊള്ളുന്ന ഈ സമ്പൂർണ്ണ ജഗത്തും യശോദാദേവി ദർശിച്ചു. ആകാശം, ദിക്കുകൾ, പർവ്വത ങ്ങൾ, ദ്വീപുകൾ, മഹാസമുദ്രസഹിതമായ പൃഥ്വി, വീശി ക്കൊണ്ടിരിക്കുന്ന വായു, ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി, ചന്ദ്രൻ, നക്ഷത്രങ്ങൾ ആദിയായ സർവ്വവും ശ്രീഭഗവാ ന്റെ വക്ത്രത്തിനുള്ളിൽകണ്ടു. മാത്രമോ; ജീവൻ, കാലം സ്വഭാവം, കർമ്മം, അതിന്റെ വാസന ശരീരാദികളിൽ കൂടി വിഭിന്നരൂപത്തിൽ കാണപ്പെടുന്ന ഈ വിചിത്രമായ സംസാരം, വ്രജം, കയ്യുമോങ്ങി നില്ക്കുന്ന താൻ, തന്റെ മുമ്പിൽ വായുംതുറന്നു നില്ക്കുന്ന പൊന്നുണ്ണിക്കണ്ണൻ, ഇവയെല്ലാം ആ വക്ത്രത്തിൽ ദർശിച്ചു. താൻ സ്വപ്നം കാണുകയാണോ, അഥവാ, ഭ്രമമാണൊ അതല്ലെങ്കിൽ ഭഗവാന്റെ മായയാണോ എന്നാദ്യം ശങ്കിച്ചു. ഇതെന്റെ കണ്ണന്റെ ലീലയാണോ എന്നൊരു സംശയമുണ്ടായി. യശോദാദേവി കണ്ണുകൾ അടച്ചു. തന്റെ പുത്രൻ പൂർണ്ണത മനായ സാക്ഷാത് ഭഗവാനാണെന്നുള്ള ബോധം ഹൃദയ ത്തിൽ സ്ഫുരിച്ചു. താനെന്നും തന്റെ പുത്രനെന്നും താൻ വ്രജേശ്വരന്റെ പത്നിയാണെന്നും, ഗോപികളും ഗോപ ന്മാരും ഗോധനവുമെല്ലാം തനിക്കധീനമാണെന്നുമുള്ള എല്ലാ മായാഭ്രമങ്ങളും അകന്നു് ആനന്ദാശ്രുക്കൾ വാർത്തു കൊണ്ടു് തനിക്കു് ഏകാവലംബമായ ശ്രീഭഗവാനെ സ്തുതിച്ചു തുടങ്ങി. ഭഗവദ്തത്ത്വമറിഞ്ഞ ആ മഹാഭാഗ്യ വതി സമാധ്യവസ്ഥയെ പ്രാപിച്ചു. യശോദാദേവി തന്നെ ഭഗവാനാണെന്നറിഞ്ഞുപോയാൽ ആ പരമഭക്തി മതിയുടെ വാത്സല്യസ്നേഹാദികൾ തനിക്കു് നഷ്ടപ്പെ

ട്ടമെന്നും ആയതിനാൽ തൻെറ മാതാവിനെ എങ്ങനെയും മോഹിപ്പിക്കണമെന്നുദ്ദേശിച്ച് ശ്രീഭഗവാൻ തൻെറ ശക്തിയായ യോഗമായയെ ഒന്ന് കടാക്ഷിച്ചു. അത്ര തന്നെ! യശോദാദേവി ഒരു നിമിഷംകൊണ്ട് ആ ഘടന കളെല്ലാം മറന്നു. പുത്രസ്നേഹം മൊട്ടിട്ടു് വിരിഞ്ഞു. യശോദാദേവിയുടെ ഹൃദയത്തിൽ പ്രേമസമുദ്രം ഇളകി മറിഞ്ഞു. എല്ലാ വേദങ്ങളും ഉപനിഷത്തുകളും സാംഖ്യ യോഗാദിദർശനങ്ങളും ഭക്തജനങ്ങളും യാവനൊരുവൻെറ സുയശസ്സിനെയാണൊ പാടുന്നതു്—ഒരിക്കലും തൃപ്തിവരാ തെ പാടിക്കൊണ്ടേയിരിക്കുന്നതു്—ആ ഭഗവാനെ യശോ ദാദേവി തൻെറ പുത്രനായി സാക്ഷാത്കരിച്ചു. വാരി യെടുത്തു് ഹൃദയത്തോടണച്ച് തെരുതെരെ ചുംബിച്ചു. ശ്രീഭഗവാൻെറ ലീലാശരീരവും, ഭഗവാൻെറ ലീലകളും അപ്രാകൃതമാണ്. ശ്രീഭഗവാൻെറ ദേഹത്തിനും ദേഹി ക്കും ഭേദമില്ലെന്നു് മുമ്പ് സൂചിപ്പിച്ചുവല്ലൊ. ശ്രീ മഹാഭാരതത്തിൽ:—

"ന ഭൂതസംഘസംസ്ഥാനോ, ദേവസ്യ
പരമാത്മനഃ
യോ വേത്തി ഭൌതികം ദേഹം,
കൃഷ്ണസ്യ പരമാത്മനഃ
സ സർവ്വസ്മാത് ബഹിഷ്കാര്യ്യഃ,
ശ്രൗതസ്മാർത്തവിധാനതഃ
മുഖം തസ്യാവലോക്യാപി, സചൈലഃ
സ്നാനമാചരേത്"

ശ്രീകൃഷ്ണചന്ദ്രൻെറ ശരീരം ഭൂതസമുദായത്താൽ നി ർമ്മിതമല്ല. അതായതു്. ഭഗവാൻെറ ശരീരം ദിവ്യവും അ ലൌകികവുമാണെന്നു് ഭാവം. ആരാണൊ ശ്രീകൃഷ്ണപരമാ ത്മാവിൻെറ ശരീരം പാഞ്ചഭൌതികമാണെന്നു് വിചാ

രിക്കുന്നതു്, അവരെ ശ്രൗതസ്മാർത്തകർമ്മങ്ങളിൽനിന്നു ബഹിഷ്കരിക്കേണ്ടതാണു്. അതായതു്, അവർ ശാസ്ത്രവിധിയനുസരിച്ചുള്ള കർമ്മങ്ങൾക്കു് അധികാരികളല്ല. അവരുടെ മുഖം കണ്ടുപോയാൽ ഉടൻ സ്നാനം ചെയ്യേണ്ടതാണു്, എന്നു് പറയുന്നു. ശ്രീമദ്ഭാഗവതത്തിൽ:—

''അസ്യാപി ദേവവപുഷോ മദനുഗ്രഹ സ്യാത്
സ്വേച്ഛാമയസ്യ നതു ഭൂതമയസ്യ കോഽപി''

പ്രഭോ! അടിയനിൽ കൃപാവർഷം ചൊരിയുന്നതിനായിട്ടാണു്, നിന്തിരുവടി ഈ സ്വേച്ഛാമയമായ സച്ചിദാനന്ദസ്വരൂപം പ്രകടമാക്കിയതു്. ഈ അത്ഭുതരൂപം ഒരിക്കലും പാഞ്ചഭൗതികമല്ല'' എന്നു് ബ്രഹ്മദേവൻ ഭഗവാനെ സ്തുതിക്കുന്നു. ഇത്യാദി പ്രമാണങ്ങളിൽ നിന്നും ശ്രീഭഗവാന്റെ ലീലകളെല്ലാം അപ്രാകൃതവും ദിവ്യവുമാണെന്നു് സ്പഷ്ടമാകുന്നു. ഭക്തവാഞ്ഛാകല്പതരുവും പ്രേമരസമയനുമായ ശ്രീഭഗവാൻ, തന്നിൽ, അഭിന്നരൂപത്തിൽ, നിത്യനിവാസം ചെയ്യുന്ന നിത്യസിദ്ധകൾ, ശ്രുതിചരികൾ, ഋഷിചരികൾ, ദേവചരികൾ ആദിയായ ഗോപീസമൂഹത്തേയും രമിപ്പിക്കുന്നതിനായി അവരുടെ ഇച്ഛാനുസാരം വെണ്ണമോഷണം ആദിയായ ലീലകളെ ചെയ്തു്, അവരുടെ ആത്മസമർപ്പണപൂജകളെ സ്വീകരിച്ചു. ചീരഹരണം എന്ന ലീലയാൽ അവരുടെ അഭിമാനത്തെ നശിപ്പിച്ചു; അത്യത്ഭുതമായ രാസലീലയാൽ അവർക്കു് ദിവ്യസുഖത്തെ പ്രദാനം ചെയ്തു.

## ദാമോദരലീല

മഞ്ഞുകാലം, കാർത്തികമാസം, (പുരാണങ്ങളിൽ ദാമോദരമാസമെന്നു പറയുന്ന ഈ മാസത്തിൽ നടന്ന

ലീലയാണ്‍ ദാമോദരലീല). ഒരു ദിവസം നന്ദാറാണി ശ്രീ യശോദാദേവി, ദാസിമാരെയെല്ലാം മററു ജോലികൾക്കായി നിയമിച്ചിട്ട് തൻെറ പൊന്നുമകനെ, വെണ്ണയൂട്ടുന്നതിന്നായി, ദധിമഥനമാരംഭിച്ചു. ആ ദിവ്യജനനി തൻെറ ഓമനപ്പുത്രൻെറ ബാലലീലകളെ ചിന്തിച്ചു് ചിന്തിച്ചു് പ്രേമാശ്രുക്കരം വാൎത്തു് വാൎത്തു് ദധിമഥനം ചെയ്തുകൊണ്ടിരുന്നു.

"ഏകദാ ഗൃഹദാസീഷു യശോദാ നന്ദഗേഹിനീ
കൎമ്മാന്തരനിയുക്താസു നിൎമ്മമന്ഥ സ്വയം ദധി
യാനി യാനീഹ ഗീതാനി തത്ബാലചരിതാനി ച
ദധിനിൎമ്മന്ഥനേ കാലേ സ്മരന്തീ താന്യഗായത"

ഈ ശ്ലോകങ്ങളിൽ ഭക്തിമതിയായ യശോദയുടെ സ്വരൂപനിരൂപണമാണു കാണുന്നതു്. യശോദാദേവി ശരീരം കൊണ്ടു് ദധിമന്ഥനരൂപമായ സേവാകൎമ്മം ചെയ്തുകൊണ്ടിരുന്നു. ഹൃദയത്തിൽ ധാരമുറിയാതെയുള്ള സ്മരണം പ്രവഹിച്ചുകൊണ്ടിരുന്നു. നാവു് ഭഗവാൻെറ ബാലചരിത്രസംഗീതം മുഴക്കിക്കൊണ്ടിരുന്നു. ഇങ്ങനെ ശരീരവും മനസ്സും വചനവും തൻെറ ഓമനക്കുട്ടൻെറ സേവയിൽ സംലഗ്നമായിരുന്നു. സ്നേഹമെന്ന വസ്തു ഒരു അമൂൎത്തപദാൎത്ഥമാണു്. അതു് സേവാരൂപത്തിൽ മാത്രമേ വ്യക്തമാകുകയുള്ളു. സ്നേഹത്തിൻെറ വിലാസവിശേഷങ്ങളാണു് നൃത്യവും സംഗീതവും. യശോദാദേവിയുടെ ഈ സേവയിൽ, രാഗവും, അഥവാ ഭഗവാനിലുള്ള അപരിമിതമായ സ്നേഹവും, ഭോഗം, അഥവാ, തന്നെ സമ്പൂൎണ്ണമായി ഭഗവാനു് സമർപ്പണം ചെയ്യുന്ന ഭാവവും പ്രകടമായിരുന്നു. താൻ ഭഗവാൻേറതാണു് എന്നുള്ള വിശ്വാസം ദൃഢമാകുമ്പോഴാണു് — ആ സന്തോഷാധിക്യം കൊണ്ടാണു്—അറിയാതെ ആടുകയും പാടുകയും ചെയ്യുന്നതു്.

ശ്രീ യശോദാദേവി തൻെറ സ്ഥൂലമായ കടിപ്രദേശത്തെ വിലയുയൎന്ന പട്ടുവസ്ത്രത്താൽ ബന്ധിച്ചിരുന്നു. പുത്രസ്നേഹത്തിൻെറ അധികതയാൽ, സ്തനങ്ങളിൽനിന്നും പാൽ ചുരന്നു് വക്ഷഃപ്രദേശത്തെ നനച്ചിരുന്നു. തൈർ കടഞ്ഞതുകൊണ്ടു് അല്പം ക്ഷീണവും ബാധിച്ചിരുന്നു. കൈവളകളും കൎണ്ണഭൂഷണങ്ങളും ആടിക്കൊണ്ടിരുന്നു. നെററി സ്വേദബിന്ദുക്കളാൽ അലംകൃതമായിരുന്നു. ശരീരവും ആടിക്കൊണ്ടിരുന്നതിനാൽ ശിരസ്സിൽ ചൂടിയിരുന്ന സുന്ദരമായ മാലതീപുഷ്പം താഴെ വീണിരുന്നു. മാലതീപുഷ്പം താഴെവീണതു് യശോദാദേവി അറിഞ്ഞിരുന്നില്ല. ഭഗവദ്സ്മൃതിമൂലം യശോദ തൻെറ ശരീരത്തെ പൂൎണ്ണമായും മറന്നിരുന്നു. അഥവാ മാലതീപുഷ്പം തന്നെ ആ മഹാഭാഗ്യവതിയുടെ ശിരസ്സിൽനിന്നും താഴെ വീണു് ശ്രീചരണങ്ങളെ സ്പർശിക്കുവാൻ ആഗ്രഹിച്ചിരിക്കണം. എന്തെന്നാൽ വാത്സല്യമയിയായ യശോദയുടെ ശ്രീചരണങ്ങളിൽ വീണുകിടക്കുന്നതു് മഹാസൗഭാഗ്യമാണല്ലൊ. തനിക്കു് ശിരസ്സിൽകയറിയിരിക്കുവാൻ അധികാരമില്ല. ആ ദിവ്യപാദങ്ങളിൽകിടന്നു് സേവിക്കുന്നതാണു് തൻെറ ജന്മോദ്ദേശ്യമെന്നു് ആ മാലതീപുഷ്പം പറയുന്നതുപോലെ തോന്നി. ഇപ്രകാരം സൌന്ദൎയ്യദേവതയായ നന്ദഗേഹിനി ദധിമഥനം ചെയ്തുകൊണ്ടിരുന്നുവെന്നു സൂചിപ്പിക്കുന്നു. ഈ ശ്ലോകങ്ങളിൽ "യശോദ" എന്ന പദപ്രയോഗംകൊണ്ടു് നന്ദഗേഹിനിക്കു് തൻെറ വിശുദ്ധവും വാത്സല്യപ്രേമവും കലൎന്ന വ്യവഹാരത്താൽ ഷഡൈശ്വൎയ്യശാലിയും പ്രേമാധീനനും ഭക്തവശ്യനുമായ ഭഗവാനെ പിടിച്ചുകെട്ടുവാനുള്ള ഭാഗ്യം ലഭിച്ചു; അഥവാ യശോദാനം ലഭിച്ചുവെന്നു് സൂചിപ്പിക്കുന്നു. അരയിൽ പട്ടുവസ്ത്രം ഇറുകെ ബന്ധിച്ചിരുന്നു എന്ന പ്രയോഗം

കൊണ്ടു് ജീവിതത്തിൽ ആലസ്യവും പ്രമാദവും അശ്രദ്ധയും ഉണ്ടായിട്ടില്ലെന്നും സേവാകർമ്മങ്ങളിൽ തല്പരയായിരുന്നുവെന്നും പട്ടുവസ്ത്രധാരണംകൊണ്ടു് ശരീരത്തെ സദാ പവിത്രമാക്കിവച്ചിരുന്നുവെന്നും സൂചിപ്പിക്കുന്നു. മാതൃഹൃദയത്തിന്റെ രസമാണു് സ്നേഹം. ആ സ്നേഹരസമാകുന്ന പാലു് സ്തനങ്ങളിൽ വന്നു് മുട്ടിനിന്നിരുന്നു. മാത്രമല്ല അതു് പുറത്തൊഴുകി വക്ഷഃപ്രദേശത്തെ നനച്ചിരുന്നു, എന്താണു് കാരണം? ശ്രീ ശ്യാമസുന്ദരൻ വരുമ്പോഴും തന്റെ സ്തനങ്ങളെ കാണണമെന്നും വെണ്ണതിന്നാതെ ആദ്യം സ്തന്യപാനം ചെയ്യണമെന്നുമുള്ള ലാലസയായിരുന്നു അതു്.

ഹൃദയത്തിൽ ഭഗവാന്റെ ദിവ്യലീലകളുടെ സുഖസ്മൃതിയും കൈകൾക്കു് ദധിമഥനമാകുന്ന സേവയും, നാവിൽ ശ്രീഭഗവാന്റെ ലീലാഗാനങ്ങളുംകൊണ്ടു്, യശോദാദേവി ആനന്ദാമൃതസിന്ധുവിൽ മുങ്ങിക്കൊണ്ടിരുന്നു, അപ്പോഴാണു്. 'അമ്മാ! അമ്മാ' എന്നുള്ള മധുരനാദം ശ്രവിച്ചതു്. യശോദയുടെ സ്നേഹ—സാധന, ഭഗവാനെ നിദ്രയിൽ നിന്നും ഉണർത്തി, ആ നിർഗ്ഗുണമൂർത്തി, സഗ്ഗുണനായി; നിഷ്കാമി, സകാമനായി മാറി. പട്ടുകോണകമഴിച്ചു് തോളിലിട്ടുകൊണ്ടു്—സ്നേഹമാകുന്ന വിശപ്പും ദാഹവും കൊണ്ടു്— അമ്മയുടെ അരുകിൽ ഓടിയെത്തി. ഇവിടെ ശ്രീശുകൻ ശ്രീഭഗവാനു്, "സ്തന്യകാമൻ" എന്ന പട്ടം കൊടുത്തിരിക്കുന്നു. എത്ര സുന്ദരമായ നാമമാണെന്നു നോക്കുക! ശ്രീഭഗവാൻ തന്റെ അമ്മയുടെ ഹൃദയത്തിൽ പ്രേമത്തേയും ആനന്ദത്തേയും വർദ്ധിപ്പിച്ചുകൊണ്ടു് മഥനം ചെയ്യുവാൻ സമ്മതിക്കാതെ മത്തിൽ പിടിച്ചുവലിച്ചു. യശോദ ആലോചിച്ചു: "എന്റെ പൊന്നുമോനു് എന്നോടു് എത്ര സ്നേഹമാണു്" ഇതിനിടയിൽ ഉണ്ണിക്കണ്ണൻ

അമ്മയുടെ മടിയിൽ ചാടിക്കയറി. സ്വയംകഞ്ചുകത്തെ മാററിയിട്ടു് സ്തന്യപാനം ചെയ്യുവാൻ തുടങ്ങി. ഭഗവാൻ ഇടയ്ക്കിടയ്ക്കു് മന്ദഹസിച്ചുകൊണ്ടു് അമ്മയെ നോക്കി. ആ മഹാഭാഗ്യവതി പുളകച്ചാർത്തണിഞ്ഞുകൊണ്ടു്, തന്റെ ഓമനപ്പുത്രന്റെ നെററിയിൽ ചുംബിച്ചു.

ശ്രീഭഗവാനു് സ്വന്തമായി സർവ്വലക്ഷണങ്ങളും തികഞ്ഞ ഒരു പശുവുണ്ടായിരുന്നു. "പത്മഗന്ധ" എന്നായിരുന്നു അതിന്റെ പേരു്. അതിന്റെ പാലും, തൈരും, വെണ്ണയും ഭഗവാനുമാത്രമുള്ളതായിരുന്നു. ആ പശുവിനെ കറക്കുന്നതും അതിന്റെ പാൽ കാച്ചുന്നതുമെല്ലാം യശോദയായിരുന്നു. അടുത്തുതന്നെ ഒരടുപ്പിൽ പത്മഗന്ധയുടെ പാൽ ചൂടായിക്കൊണ്ടിരുന്നു. ആ പാൽ ഇപ്രകാരം ആത്മഗതം ചെയ്തു. സ്നേഹമയിയായ യശോദയുടെ സ്തനങ്ങളിൽ പാൽ ഒരിക്കലും കുറയുകയില്ല. ശ്രീ ശ്യാമസുന്ദരനു് ആ പാലിനുവേണ്ടിയുള്ള ദാഹവും ഒരിക്കലും കുറയുകയില്ല. അപ്പോഠം എന്റെ ഗതിയെന്താണു്? ശ്രീഭഗവാൻ എന്നെ ഇപ്പോഠം സ്വീകരിക്കും, ഇപ്പോഠം സ്വീകരിക്കും എന്നുള്ള ചിന്തയോടുകൂടി ഇങ്ങനെ തപസ്സുചെയ്തു കഴിയുന്നു. തപിച്ചു തപിച്ചു് എന്റെ ശരീരത്തിനു് ചൂടും വർദ്ധിച്ചിരിക്കുന്നു. ഭഗവാനു് പ്രയോജനപ്പെടാത്ത എന്റെ ജന്മംകൊണ്ടു് എന്തുപ്രയോജനം?, അതുകൊണ്ടു് ശ്രീഭഗവാന്റെ മുമ്പിൽവച്ചുതന്നെ ഞാൻ ഈ അഗ്നിയിൽ ചാടിദേഹത്യാഗം ചെയ്യും. അങ്ങനെയെങ്കിലും എനിക്കു് സദ്ഗതി ലഭിക്കട്ടെ", എന്നുള്ള ചിന്തയോടുകൂടി ആ പാൽ പൊങ്ങി അഗ്നിയിൽ കുതിക്കാൻ ഭാവിച്ചു. അതു് പ്രേമമയിയായ യശോദയുടെ കണ്ണിൽപ്പെട്ടു. ആ മാതാവു തന്റെ അരുമസന്താനത്തെ മറന്നു് ചാടിയെഴുന്നേററു. ഭഗവാനെ ഒരു ഭാഗത്തു മാററിയിരുത്തി

യിട്ടു്, പാലിനെ രക്ഷിക്കാനായി ഓടി. കരുണാമൂർത്തികളായ ഭക്തജനങ്ങൾ, ആർക്കെങ്കിലും ആപത്തു നേരിടുന്നുവെന്നു കണ്ടാൽ, ഭഗവദ്ധ്യാനത്തെപ്പോലും മറന്നു് ആപത്തിൽപെട്ടവരെ രക്ഷിക്കുവാൻ ഓടുന്നതു് സഹജമാണല്ലോ. ശ്രീ ഭഗവാനു് ശുണ്ഠി വന്നു; സ്തന്യപാനം ചെയ്തു് വിശപ്പു് മാറിയിരുന്നില്ല. ഭഗവാൻ അതൃപ്തനായിരുന്നു. തന്റെ ഭക്തജനങ്ങളുടെ ഹൃദയരസത്തെ-സ്നേഹ രസത്തെ- പാനം ചെയ്യുന്ന ഭഗവാനു് ഒരിക്കലെങ്കിലും തൃപ്തി വന്നിട്ടുണ്ടോ?. ഭക്തഹൃദയപ്രേമത്തിൽ ജീവിക്കുന്ന ഭഗവാനു്, ആ പ്രേമസുധാപാനത്തിൽ തൃപ്തി ഉണ്ടാകുന്നതാണോ?. അന്നുമുതൽ ശ്രീ ഭഗവാനു് ''അതൃപ്തൻ'' എന്ന പേരും പതിഞ്ഞു. ശ്രീ ഭഗവാന്റെ അധരങ്ങൾ വിറച്ചു. ക്രോധം ആ മനോഹരമായ അധരങ്ങളെ സ്പർശിച്ചു് കൃതാർത്ഥതയടഞ്ഞു; ശ്രീകൃഷ്ണചന്ദ്രൻ മത്തു് കയ്യിലെടുത്തു. തൈർക്കലത്തിൽ ഓങ്ങി ഒരടി കൊടുത്തു. കലം ഉടഞ്ഞു. തൈർ നാലുഭാഗത്തും ഒഴുകി തളംകെട്ടിനിന്നു. ധവളധവളമായ തൈർ, മനോഹര കാന്തിചിന്നുന്ന ചുവന്ന ചുവന്ന ഓഷ്ഠങ്ങളെ ദർശിച്ചു. സത്വഗുണം രാജോഗുണത്തെ ശാസനം ചെയ്യുന്നതുപോലെയായിരുന്നു ആ ദൃശ്യം. തൈർക്കലം ഉടച്ചതോടുകൂടി ക്രോധം അല്പം ശമിച്ചു. ശ്രീകൃഷ്ണചന്ദ്രൻ തന്റെ ഭക്തജനങ്ങളെ രമിപ്പിക്കുന്നതിനായി എന്തെല്ലാം ചെയ്തില്ല! എന്തെന്തു ഭാവങ്ങൾ ആ പരമ പ്രഭു സ്വീകരിച്ചില്ല. കാമവും, ക്രോധവും, ലോഭവും, ദംഭവും ഇന്നു് ഭഗവദ്സ്പർശനത്താൽ പരമ ധന്യത നേടി.

ഭഗവാൻ മറ്റൊരു ഭാഗത്തുകൂടി ഗൃഹത്തിനുള്ളിൽ പ്രവേശിച്ചു് വെണ്ണ കട്ടു ഭുജിച്ചു തുടങ്ങി. ''ഞാൻ വിശന്നു പൊരിയുന്നതു് കാണുന്നില്ലേ?'' എന്നു് അമ്മയോടു പറയുന്നതുപോലെ തോന്നി ആ കാഴ്ച.

പ്രേമഭക്തി ലഭിച്ചിട്ടുള്ളവക്ക് പുരുഷാർത്ഥം ഭഗവാനല്ല, ഭഗവാൻെറ സേവയാണ്. ഭഗവാൻെറ സേവയാണ് അവരുടെ പരമപുരുഷാർത്ഥം. ഭഗവാനെ സേവിക്കുന്ന വിഷയത്തിൽ അവർ ഭഗവാനെപ്പോലും ത്യാഗം ചെയ്യുന്നു. താൻ കറന്നെടുത്ത പത്മഗന്ധയുടെ പാലു്, അല്പം കഴിഞ്ഞു് ഭഗവാനു് കൊടുക്കുവാനാണു് അടുപ്പിൽ ചൂടാക്കിക്കൊണ്ടിരുന്നതു്. "പാൽ പൊങ്ങി അഗ്നിയിൽ പതിച്ചാൽ എൻെറ കുഞ്ഞു് വിശന്നിരിക്കേണ്ടിവരു"മെന്നുള്ള ചിന്തയാലാണു്, ആ സാധ്വി ഭഗവാനെ ഉപേക്ഷിച്ചിട്ടു് ഓടിയതു്. പ്രേമത്തിൻെറ ഒരത്ഭുത ദൃശ്യം! യശോദയുടെ മനോഭാവം നോക്കുക! "എൻെറ സ്തനങ്ങളിലെ പാലു് എപ്പോഴും എൻെറ ഓമനക്കുട്ടനു മാത്രമുള്ളതാണു്. എന്നാൽ പത്മഗന്ധയുടെ പാൽ പൊങ്ങി കളഞ്ഞാൽ എൻെറ പൊന്നുംകുടത്തിനു് ഇന്നു കുടിക്കുവാൻ പാൽ കിട്ടുമോ?" വൃന്ദാവനത്തിലെ പാലു്, ശ്രീ ഭഗവാനെപ്പോലെ അപ്രാകൃതവും, ചിന്മയവുമാണു്. അമ്മ ഓടി വരുന്നതു കണ്ടപ്പോൾ പത്മഗന്ധയുടെ പാൽ ലജ്ജിച്ചു. "അഹോ ഞാൻ അഗ്നിയിൽ ചാടാൻ ഒരുങ്ങിയതിനാൽ ഈ ദിവ്യമാതാവിൻെറ സ്നേഹാനന്ദത്തിനു വലിയ വിഘ്നമുണ്ടാക്കിത്തീർത്തല്ലോ? ഈ സ്നേഹമയിയായ അമ്മ തൻെറ ആനന്ദത്തേയും ഉപേക്ഷിച്ചിട്ടാണല്ലോ, എൻെറ രക്ഷയ്ക്കു് ഓടിയെത്തിയതു്!". തൻെറ അഹങ്കാരത്തിൽ ലജ്ജിച്ച പാലു് പിന്നെ പൊങ്ങിയില്ല.

"അമ്മെ! നീയെന്നെ മടിയിൽ വെച്ചില്ലെങ്കിൽ ഞാൻ മറെറവിടെയെങ്കിലും പോയിരിക്കും" എന്നു് ചിന്തിച്ചിട്ടു് ശ്രീ ഭഗവാൻ അവിടെ മറിച്ചിട്ടിരുന്ന ഒരു ഉരലിൽ കയറി ഇരുപ്പു പിടിച്ചു. ഉദാരചരിതന്മാർ

ഖലന്മാരോട്ട് സംഗംചെയ്താലും ആ ഖലന്മാരുടെ സ്വഭാവത്തിന്ന് മാററമുണ്ടാകുന്നതല്ലല്ലൊ. അതുപോലെ ശ്രീഭഗവാൻെറ സ്പർശനംകൊണ്ടുപോലും ആ ഉലൂഖലത്തിന്ന് ഒരു മാററവും ഉണ്ടായില്ല. ഉലൂഖലത്തിൽ ഇരുന്നുകൊണ്ടു് ഭഗവാൻ തൻെറ ചുററും വന്നുകൂടിയ കുരങ്ങുകറംക്കു് താൻ തിന്നുകൊണ്ടിരുന്ന വെണ്ണ ഭാഗിച്ചുകൊടുത്തു. ശ്രീ ഭഗവാന്ന് രാമാവതാരകാലത്തുള്ള ഓമ്മ വന്നിരിക്കാം. അഥവാ തന്നിൽ യാദൃച്ഛികമായി വന്നുചേർന്ന ക്രോധത്തിന്ന് പ്രായശ്ചിത്തമായി കുരങ്ങുകറംക്കു് വെണ്ണ ദാനം ചെയ്തതുമായിരിക്കാം. ശ്രീഭഗവാന്ന് അല്പം ഭയമുണ്ടായിരുന്നു. താൻ ചെയ്ത അപരാധത്തിന്ന് ശിക്ഷിക്കുവാൻ വരുന്നുണ്ടോ എന്നു് ഭയന്നു് ഭയന്നു് നാലുപാടും നോക്കിത്തുടങ്ങി. ആ നോട്ടത്തെ ''ചൗര്യവിശങ്കിതേക്ഷണം'' എന്നു് ശ്രീ ശുകൻ സ്തുതിച്ചിട്ടുണ്ടു്. പ്രേമികറംക്കു് ധ്യാനിക്കുവാൻ യോഗ്യമായ ലളിതവും, കലിതവും, ഛലിതവും, ബലിതവുമായ അനേകം പ്രകാരത്തിലുള്ള നോട്ടങ്ങരം ഭഗവാനുണ്ടു്. എന്നാൽ ഭയന്നുകൊണ്ടുള്ള ഈ നോട്ടം പ്രേമികളെ കിക്കിളിയാക്കുന്നു. അഗാധമായ ഭക്തിലഹരിയിൽ മഗ്നരാക്കുന്നു.

യശോദാറാണി ഭഗവാനെ പിടിക്കുവാൻ കയ്യിൽ ഒരു കമ്പുമായി പുറകിൽ കൂടി പതുക്കെ പതുക്കെ ഭഗവാനെ സമീപിച്ചു. തൻെറ അമ്മയെ കണ്ട ഭഗവാൻ ഉരലിൽ നിന്നും താഴെ കുതിച്ചു ചാടി അത്യന്തം ഭയന്നവനെപ്പോലെ ഓടിത്തുടങ്ങി. മഹായോഗികറംക്കുപോലും മഹാദുർല്ലഭനായ ശ്രീ ഭഗവാൻെറ പുറകെ ഋഷിമുനികറംക്കും ദേവതകറംക്കു പോലും പരമപൂജ്യയായ നന്ദറാണി ഭഗവാനെ പിടിക്കുവാൻ ഓടി വളരെയേറെ സാഹസപ്പെട്ടു. ഭയഭീതനായി ഓടുന്ന ശ്രീ ഭഗവാൻെറ രൂപം മധുര മധുര

മാണ്. ഈ രൂപത്തെ ധ്യാനിക്കുന്നവർ ധന്യധന്യരാണ്. യശോദാമാതാവിൻെറ ശരീരം തളർന്നു. തലമുടി അഴിഞ്ഞു് ഭൂമിയിലിഴഞ്ഞു; വിയർപ്പിൽ കുളിച്ചു. ഭഗവാൻ തൻെറ അമ്മയുടെ ദയനീയസ്ഥിതികണ്ടു് ഹൃദയമലിഞ്ഞു തന്നെ പിടിച്ചുകൊള്ളുവാൻ ഭഗവാൻ നിന്നുകൊടുത്തു.

വിശ്വസാഹിത്യത്തിൽ-ഭഗവാൻെറ സമ്പൂർണ്ണ ജീവിതത്തിൽ — ആദ്യമായിട്ടാണു് ശ്രീഭഗവാൻ അമ്മയുടെ മുമ്പിൽ അപരാധിയായി നില്ക്കുന്നതു്. എല്ലാം ഞാനാണ്; അപരാധിയും ഞാനാണു്. എന്ന സത്യത്തെ പ്രത്യക്ഷമാക്കിത്തീർത്തു. ഇടത്തു കരത്താൽ കണ്ണുകളെ തിരുമ്മിക്കൊണ്ടിരുന്നു. അതു് ''ഞാൻ കർമ്മങ്ങൾക്കൊന്നും കർത്താവല്ല'' എന്നു പറയുന്നതുപോലെ തോന്നി. ''അമ്മ അടിക്കുമ്പോൾ ആരാണു് എന്നെ സഹായിക്കാനുള്ളതു്?'' എന്നു് ഭയപാരവശ്യത്തോടുകൂടി ഭഗവാൻ മേല്പോട്ടു് നോക്കി. നേത്രങ്ങൾ ഭയവിഹ്വലമായിരുന്നു. ശ്രീഭഗവാൻ തൻെറ ഭക്തജനങ്ങളെ രമിപ്പിക്കുന്നതിനായി ഈദൃശലീലകളെല്ലാം ചെയ്തു.

യശോദാദേവി ശ്രീ ഭഗവാൻെറ കൈകളെ കൂട്ടിപ്പിടിച്ചു് കമ്പും ഓങ്ങിക്കൊണ്ടു് പറഞ്ഞു:– ''എടാ കുസൃതി! അക്രമി! കുരങ്ങൻെറ കൂട്ടുകാര! തൈർകലമുടയ്ക്കുന്നവനേ ഇപ്പോൾ നിനക്കു് വെണ്ണ എവിടെനിന്നു് കിട്ടും? പത്മഗന്ധയുടെ വെണ്ണ മുഴുവൻ നീ പാഴാക്കിക്കളഞ്ഞില്ലേ? നോക്കിക്കൊ! ഇന്നു് ഞാൻ നിനക്കു് തൈരും, പാലും, വെണ്ണയുമൊന്നും തരില്ല, തരില്ല: നിശ്ചയം! നിന്നെ ഞാനിന്നു് കെട്ടിയിടും നീ പിള്ളേരുമായി കളിക്കാൻ പോകുന്നതു് കാണട്ടെ! അയൽവീട്ടിൽ വെണ്ണ മോഷ്ടിക്കാൻപോകുന്നതു് ഞാനൊന്നു കാണട്ടെ!' കൃഷ്ണൻ പറഞ്ഞു:

അമ്മേ! എന്നെ അടിയ്ക്കല്ലേ! ഞാൻ അമ്മയുടെ ഓമനക്കുട്ടനല്ലേ അമ്മേ! ഞാൻ അമ്മയുടെ പൊന്നുമോനല്ലേ അമ്മേ! യശോദയ്ക്കു് ചിരിഅടക്കാൻ കഴിഞ്ഞില്ല. യശോദ പറഞ്ഞു:– മോനെ! നിനക്കു് അടിയെ ഇത്ര പേടിയാണെങ്കിൽ നീ തൈർക്കലം എന്തിനുടച്ചു? കൃഷ്ണൻ പറഞ്ഞു: ഇനി ഉടയ്ക്കില്ല അമ്മേ! ഞാൻ നല്ലകുട്ടിയല്ലേ അമ്മേ! ഇനിമേൽ ഒരിക്കലും അങ്ങനെ ചെയ്യില്ല. എനിച്ചു് പേടിയാവുന്നു അമ്മേ കമ്പു് ദൂരെകള. തന്റെ പൈതലിന്റെ നിഷ്കളങ്കമായ മുഖവും നില്ക്കുന്ന നിലയും കണ്ടപ്പോൾ ആ അമ്മയുടെ ഹൃദയം നിറഞ്ഞു; കണ്ണുകളും നിറഞ്ഞു. അമ്മ ആലോചിച്ചു. 'എന്റെ കുട്ടൻ നന്നേ പേടിച്ചിരിക്കുന്നു. ഈനിലയിൽ ഇവനെ വിട്ടാൽ ഇവൻ വനത്തിലെവിടെയെങ്കിലും ഓടിപ്പോയാൽ ഞാൻ എന്തുചെയ്യും? എന്റെ കുഞ്ഞിനു് വിശക്കുകയില്ലേ? അതുകൊണ്ടു് അല്പനേരത്തേക്കു് കെട്ടിയിടുന്നതാണു് നല്ലതു്. പാലും വെണ്ണയും തയ്യാറായാൽ അഴിച്ചുവിടാം' ഇപ്രകാരം ചിന്തിച്ചുകൊണ്ടു് ബന്ധമുക്തി വരുത്തുന്ന മുകുന്ദനെ അമ്മ ബന്ധിക്കാനൊരുങ്ങി. ബന്ധിക്കാനുള്ള ഹേതു വാത്സല്യം മാത്രമായിരുന്നു.

ശ്രീ ഭഗവാന്റെ ഐശ്വര്യത്തെ സർവ്വസാധാരണമായി കുണക്കാക്കുന്ന അജ്ഞാനം രണ്ടു പ്രകാരത്തിലാണു്. ഒന്നു് സാധാരണ പ്രാകൃതജനങ്ങളിൽ തലയെടുക്കുന്ന ജഡധീയാഹംകാരമാകുന്ന അജ്ഞാനം, മറ്റൊന്നു് ഭഗവാന്റെ നിത്യസിദ്ധ പ്രേമികളിലുണ്ടാകുന്ന അജ്ഞാനം. യശോദാ ആദിയായവർ ഭഗവാന്റെ സ്വരൂപഭൂതകളും തന്റെ ചിന്മയിയായ ലീലകൾക്കു് സഹായകമായി നിന്നിരുന്ന നിത്യ സിദ്ധകളുമായിരുന്നു. എന്നാൽ ഭഗവാങ്കലുള്ള വാത്സല്യഭാവവും പ്രഗാഢമായ ശിശുപ്രേമവുംനിമിത്തം അവരെ ബന്ധിച്ചു് ഭഗവാന്റെ ഐശ്വ

ജ്ഞാനം അഭിഭൂതമായിപ്പോകുന്നു. അതായതു് അവർ ഭഗവാന്റെ ഐശ്വര്യത്തിനു് വില കല്പിച്ചില്ല എന്നു് ഭാവം. വാസ്തവത്തിൽ ഇതു് അജ്ഞാനമല്ലെങ്കിലും കാഴ്ചയിൽ അജ്ഞാനംപോലെ തോന്നാം, ഈ പരമപ്രേമികളുടെ സ്ഥിതിയെ തുരീയാവസ്ഥയെന്നോ സമാധിനിലയെയും അതിക്രമിച്ച സഹജപ്രേമമെന്നോ പറയാം. പ്രാകൃത അജ്ഞാനവും പ്രാകൃതഗുണങ്ങളും ഈ സ്ഥിതിയെ ബാധിക്കുന്നില്ല. ആയതിനാൽ യശോദാദികളുടെ അജ്ഞാനം ഭഗവാൻെറ ലീലാസിദ്ധിക്കു വേണ്ടിയുള്ള തന്തിരുവടിയുടെ ലീലാശക്തിയുടെ ചമല്ക്കാരവിശേഷം മാത്രമാണു്.

ഭഗവദ്തത്ത്വത്തിൻെറ സ്ഫുരണമുണ്ടാകുന്നതുവരെ ഹൃദയം ജഡീയാഹംകാരത്തിൽ പെട്ടുഴലുന്നു. ചിന്മയവസ്തുവായ ശ്രീകൃഷ്ണനെ കയ്യിൽ കിട്ടിയപ്പോഠം യശോദ കമ്പിനെ ദൂരത്തെറിഞ്ഞു. ഇതു സർവ്വഥാ സ്വാഭാവികമാണു്. ഭഗവാൻെറ തൃപ്തിക്കുവേണ്ടിയുള്ള പ്രയത്നങ്ങഠം ഉപേക്ഷിച്ചിട്ടു് ചെറിയ ചെറിയ വിഷയങ്ങളിൽ ദൃഷ്ടിപതിപ്പിക്കുന്നതാണു്. സർവ്വാനർത്ഥങ്ങഠംക്കും ഹേതു. എന്നാൽ സർവ്വവും ഉപേക്ഷിച്ചു് ഭഗവാൻെറ പുറകെ ഓടുന്നതു് ഭഗവദ് പ്രാപ്തിക്കു് ഹേതുവുമാണു്. ഈ പാഠം യശോദാദേവിയുടെ ചരിത്രത്തിൽനിന്നും നാം പഠിക്കുന്നു.

"യോഗികളുടെ ചിത്തത്തിനുപോലും എന്നെ ബന്ധിക്കുവാൻ കഴിയുന്നതല്ല. എന്നാൽ മറെറാന്നിലും ശ്രദ്ധയില്ലാതെ എന്നിൽ മാത്രം മനസ്സും ബുദ്ധിയും ഉറപ്പിച്ചു് എന്റെ പുറകെ ഓടുന്നവൎക്കു് ഞാൻ സുലഭനാണു്. അവൎക്കു് എന്നെ പ്രേമപാശംകൊണ്ടു് കെട്ടിയിടുവാൻ കഴിയും" എന്നിപ്രകാരം ചിന്തിച്ച ഭഗവാൻ യശോദ തന്നെ കെട്ടിക്കൊള്ളുവാനായി നിന്നുകൊടുത്തു. യാവ

ന്നൊരുവനാണോ ആദിമദ്ധ്യാന്തരഹിതനായിരിക്കുന്നതു് യാവനൊരുവനാണോ ഈ ജഗത്തുണ്ടാകുന്നതിനു് മുൻപും പിൻപും ഈ വർത്തമാനകാലത്തിലും ഒരുപോലെ സ്ഥിതിചെയ്യുന്നതു്, യാവനൊരുവനാണോ ഈ ജഗത്തിനുള്ളിലും പുറത്തും പ്രകാശിച്ചുകൊണ്ടിരിക്കുന്നതു്, യാവനൊരുവനാണോ ഈ ജഗത്തായിത്തന്നെ പരിണമിച്ചിരിക്കുന്നതു്, യാവനൊരുവനാണോ ഇന്ദ്രിയാതീതനായും അവ്യക്തനായും സ്ഥിതിചെയ്യുന്നതു് ആ ഭഗവാൻ മനുഷ്യദേഹധാരണംചെയ്തുവെന്ന കാരണത്താൽ ശ്രീ യശോദാമാതാവു് തന്തിരുവടിയെ തന്റെ പുത്രനാണെന്നു് ധരിച്ചു് ഒരു സാധാരണബാലനെ ബന്ധിക്കുന്നതുപോലെ ബന്ധിക്കുവാനൊരുങ്ങി. സർവ്വാന്തര്യാമിയും സർവ്വസാക്ഷിയും സർവ്വാതീതനും സർവ്വരൂപനുമായ ശ്രീ ഭഗവാനെ പരമഭാഗ്യവതിയായ ആ മാതാവു് പ്രേമപാശത്താൽ ബന്ധിക്കാനൊരുമ്പെട്ടു. ഉലൂഖലവും ചൗര്യ്യികനാണു്. കാരണം ഭഗവാന്റെ ചൗര്യ്യികതക്കു് സഹായിച്ചു. ആയതിനാൽ രണ്ടുപേരും ബന്ധനത്തിനു് യോഗ്യരാണെന്നു് നിശ്ചയിച്ചിട്ടു് യശോദാറാണി രണ്ടുപേരേയും ബന്ധിക്കാനുള്ള ഉദ്യോഗത്തിൽ ഏർപ്പെട്ടു. യശോദ തന്റെ സ്നേഹമമതാദിഗ്ഗുണങ്ങളാൽ (സദ്ഗുണങ്ങളാകുന്ന കയറിനാൽ) ഭഗവാന്റെ ഉദരത്തെ നിറയ്ക്കുവാനുദ്യോഗിക്കുംതോറും നിത്യമുക്തത, സ്വതന്ത്രത ആദിയായ സദ്ഗുണങ്ങളാൽ ഭഗവാൻ തന്റെ സാക്ഷാത് രൂപത്തെയും പ്രകടമാക്കിക്കൊണ്ടിരുന്നു. സംസ്കൃതസാഹിത്യത്തിൽ ഗുണശബ്ദത്തിനു് അനേകാർത്ഥങ്ങളുണ്ടു്. സദ്ഗുണങ്ങൾ, സത്വം ആദിയായഗ്ഗുണങ്ങൾ, കയറു് എന്നെല്ലാം അർത്ഥമുണ്ടു്. സത്വാദിഗ്ഗുണങ്ങൾ ഒന്നും തന്നെ അഖിലാണ്ഡകോടിബ്രഹ്മാണ്ഡനായകനായ ഭഗവാനെ സ്പർശിക്കുവാൻ

കഴിയാതിരിക്കമ്പോരം വെറും രണ്ടു മുഴം കയറുകൊണ്ടു് ഭഗവാനെ എങ്ങനെ ബന്ധിക്കുവാൻ കഴിയും?. ഇക്കാരണത്താൽ ബന്ധിക്കുവാൻ കൊണ്ടുവന്ന കയർ രണ്ടംഗുലം കുറവായി കാണപ്പെട്ടു. എത്രയെത്ര കയർ ഏച്ചുകെട്ടിയിട്ടും വീണ്ടും രണ്ടംഗുലം കുറവായിത്തന്നെ കണ്ടു.

ലോകത്തുള്ള വിഷയങ്ങരം ഇന്ദ്രിയങ്ങളെ ബന്ധിക്കുവാൻ സമർത്ഥങ്ങളാണു്. എന്നാൽ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന അന്തര്യാമിയായ സർവ്വസാക്ഷിയെ വിഷയങ്ങളാൽ ബന്ധിക്കുവാൻ സാദ്ധ്യമാണൊ? ഇക്കാരണത്താൽ യശോദാമാതാവു് കൊണ്ടുവന്ന കയറു് രണ്ടംഗുലം കുറവായി കണ്ടു.

വേദാന്തശാസ്ത്രമനുസരിച്ചു് അദ്ധ്യസ്തവസ്തുവിനെ മാത്രമേ ബന്ധിക്കുവാൻ കഴിയുന്നുള്ളു. അധിഷ്ഠാനവസ്തുവിനെ ബന്ധിക്കുവാൻ സാദ്ധ്യമല്ല. ഭഗവാൻ ശ്രീകൃഷ്ണൻെറ ഉദരം അനന്തകോടിബ്രഹ്മാണ്ഡങ്ങരംക്കും അധിഷ്ഠാനമാണു്. ആ വസ്തുവിനെ എങ്ങനെ ബന്ധിക്കുവാൻ കഴിയും ?

ഭഗവാൻെറ കൃപാദൃഷ്ടിക്കു് പാത്രമാകുന്നവക്കു് ബന്ധനമുക്തി ലഭിക്കുന്നു. യശോദ കയ്യിലെടുത്ത കയറിൽ ഭഗവാൻെറ ദൃഷ്ടി പതിഞ്ഞു. അതിനു് സദ്യോമുക്തി ലഭിച്ചു. മുക്തമായ കയറുകൊണ്ടു ഭഗവാനെ ബന്ധിക്കുവാൻ കഴിയുന്നതാണോ ?

ഭഗവാൻ വിചാരിച്ചു:— 'എവിടെയാണൊ നാമവും രൂപവുമുള്ളതു് അവിടെ ബന്ധനവുമുണ്ടു്. നാമരൂപങ്ങളായ രണ്ടിനും അപ്പുറത്താണു് എൻെറ സ്ഥാനം. അതുകൊണ്ടു് കയറിനു് ആ രണ്ടംഗുലം കുറവായി

കാണപ്പെട്ടു. രണ്ടു വൃക്ഷങ്ങളെ ഉദ്ധരിക്കേണ്ടിയിരിക്കുന്നു. ഇതിനെ സൂചിപ്പിക്കുവാനായി കയറു് രണ്ടംഗുലം കുറഞ്ഞു.

ഭഗവദ്കൃപകൊണ്ടു് ദ്വൈതാനുരാഗിയും മുക്തനാകുന്നു. അസംഗവസ്തുവും പ്രേമത്താൽ ബന്ധിക്കപ്പെടുന്നു. ഈ രണ്ടു ഭാവങ്ങളേയും സൂചിപ്പിക്കുവാനായി കയറു് രണ്ടംഗുലം കുറഞ്ഞുകണ്ടു. യശോദാദേവി വലുതും ചെറുതുമായ അനേകം കയറുകൾ ഏച്ചുകെട്ടി ഭഗവാന്റെ ഉദരത്തിൽ ചുററി. അതു് പൂർണ്ണമായില്ല. എന്തുകൊണ്ടു്? ഭഗവാനു് വലുതും ചെറുതും ഒന്നുപോലെയാണല്ലൊ. കയറുകൾ പറഞ്ഞു:- "ഭഗവാനെപ്പോലെ അനന്തതയും അനാദിതയും വിഭുതയും ഞങ്ങൾക്കില്ല. അതുകൊണ്ടു് യശോദേ! ഈ സർവ്വാന്തര്യാമിയെ ബന്ധിക്കണമെന്നുള്ള വിചാരത്തെ നീ ബന്ധിക്കുക!" യശോദയുടെ ഉദ്യമം അസഫലമാകുന്നതു്കണ്ടു് ഗോപികൾ ചിരിച്ചു. യശോദയും അവരോടു് ചേർന്നു ചിരിച്ചിട്ടു് ആശ്ചര്യചകിതയായിനിന്നു.

നന്ദറാണി ക്ഷീണിച്ചു് വിയർത്തൊലിക്കുന്നതും തലയിൽ ചൂടിയിരുന്ന മാല താഴെ വീണു കിടക്കുന്നതും ഭഗവാൻ കണ്ടു. ആ ദയാസാഗരൻ ഉടൻ ബന്ധനത്തിനു് വഴിപ്പെട്ടു. ഭഗവാൻ വിചാരിച്ചു. "അമ്മയുടെ ഹൃദയത്തിൽ ദ്വൈതഭാവന മാറിയിട്ടില്ല. ഞാൻ വ്യർത്ഥമായി എന്റെ അസംഗതയെ എന്തിനു് പ്രകടമാക്കണം? അമ്മ എന്നെ ബദ്ധനാണെന്നു് വിചാരിക്കുന്നു. അതുകൊണ്ടു് ഞാൻ ബദ്ധനെപ്പോലെ അഭിനയിക്കുന്നതാണു് ഉചിതം" എന്നു് തന്നെ ബന്ധിച്ചുകൊള്ളുവാൻ സമ്മതിച്ചു. "ഞാനെന്റെ പ്രേമികളുടെ ചെറിയ ഗുണങ്ങളെ

പ്പോലും പൂർണ്ണമാകുന്നു'' എന്നു് വിചാരിച്ച ഭഗവാൻ, യശോദയുടെ ഗുണംകൊണ്ടു് അഥവാ കയറുകൊണ്ടു് ബന്ധിച്ചുകൊള്ളട്ടേയെന്നു് മാതാവിൻെറ മുമ്പിൽ കൈകെട്ടിനിന്നു. തന്നിൽ അനന്തവും അചിന്ത്യവുമായ കല്യാണ ഗുണങ്ങൾ നിവാസം ചെയ്യുന്നു. സർവ്വസാക്ഷിയായ തനിക്കു്, ഭക്തജനങ്ങൾ, തങ്ങളുടെ ഗുണങ്ങളെ സമർപ്പണം ചെയ്യാത്തപക്ഷം അവക്കു് ഈ തത്ത്വബോധമുണ്ടാകുന്നതല്ല'' എന്നു് ചിന്തിച്ച ഭഗവാൻ, യശോദാമാതാവു് തൻെറ വാത്സല്യസ്നേഹാദി ഗുണങ്ങളാകുന്ന രജ്ജുവിനാൽ ബന്ധിച്ചുകൊള്ളട്ടെ— ഗുണങ്ങളെ അർപ്പണംചെയ്തു് തന്നെ പൂർണ്ണോദരനാക്കട്ടെ — അഥവാ, ദാമോദരനാക്കട്ടെയെന്നു് സങ്കല്പിച്ചു.

ഭഗവാന്റെ ഹൃദയം അത്യന്തം കോമളമാണു്. പ്രേമികൾ തങ്ങളുടെ പ്രേമത്തെ പുഷ്ടിപ്പെടുത്തുവാൻചെയ്യുന്ന പരിശ്രമംപോലും ഭഗവാൻ സഹിക്കുകയില്ല. അതുകൊണ്ടു് തൻെറ പ്രേമികളെ പരിശ്രമത്തിൽ നിന്നു മുക്തരാക്കുവാനായി സ്വയം ബന്ധനം സ്വീകരിച്ചു. ഭഗവാൻ തന്റെ മദ്ധ്യപ്രദേശത്തെ ബന്ധിച്ചുകൊള്ളുവാനാണു് അനുവദിച്ചതു്. തത്ത്വദൃഷ്ട്യാ ഭഗവാൻ ഒരിക്കലും ബന്ധനസ്ഥനാകുന്നില്ല. യാതൊരു വസ്തുവാണൊ, മുൻപും പിൻപും മുകളിലും താഴെയുമില്ലാതെ, മദ്ധ്യേമാത്രം പ്രകാശിക്കുന്നതു് അതു് വാസ്തവികമായ പ്രകാശമല്ല; കള്ളമാണു്. ആയതിനാൽ ഈ ബന്ധനവും അസത്യമായി ഭവിച്ചു. ഭഗവാൻ, ഏതെങ്കിലും ശക്തികൊണ്ടോ, സാധനസാമഗ്രികൾ കൊണ്ടോ, ബന്ധനസ്ഥനാകുന്നില്ല. യശോദക്കു് ഭഗവാനെ ബന്ധിക്കുവാൻ കഴിയുന്നില്ലെന്നു് കണ്ടപ്പോൾ അടുത്തുനിന്ന ഗോപികൾ പറഞ്ഞു:—''നന്ദറാണി! കണ്ണൻെറ ഇടുപ്പു് ഒരു മുഷ്ടികൊണ്ടു പിടിക്കത്തക്ക

വിണ്ണും അത്ര ചെറുതാണ്. സാധാരണ ഒരു വളകൊണ്ടു പോലും, ഉണ്ണിക്കണ്ണന്റെ ഇടുപ്പിനെ ബന്ധിക്കാവുന്നതാണ്. ഇത്രയും കയറുകൊണ്ടു് ശ്യാമനെ ബന്ധിക്കാൻ കഴിഞ്ഞില്ലെങ്കിൽ, ഇതിലെന്തോ ഒരു ശക്തിവിശേഷമുണ്ടെന്നു് തെളിയുന്നു. ശ്യാമസുന്ദരന്റെ ലലാടത്തിൽ ബന്ധനം എന്നൊന്നു് ബ്രഹ്മാവു് എഴുതിയിട്ടില്ല. അതുകൊണ്ടു് നന്ദറാണി! ദയവുചെയ്തു് ഈ ഉദ്യോഗത്തിൽ നിന്നും പിൻമാറുക" യശോദ പറഞ്ഞു:—"സന്ധ്യയായാലും ശരി; വ്രജത്തിലുള്ള കയറുകളെല്ലാം കൊണ്ടുവന്നിട്ടെങ്കിലും ഞാൻ ഇവനെ ബന്ധിക്കാതെ വിടുന്നതല്ല" യശോദയുടെ ഈ ഹഠം കണ്ടപ്പോഠം, ഭഗവാൻ തന്റെ ഹഠം ഉപേക്ഷിച്ചു. ഭഗവാനും ഭക്തയും ഹഠം തുടങ്ങിയാൽ ഭക്തതന്നെ ജയിക്കുമെന്നു് ഭഗവാനറിയാം. ഭക്ത ക്ഷീണിക്കുന്നതുകാണുമ്പോഠം, ഭഗവാൻ കൃപാപരവശനായിപ്പോകുന്നു. ഭക്തയുടെ ശ്രമത്തിന്റേയും ഭഗവാന്റെ കൃപയുടേയും കുറവുകൊണ്ടാണു് രണ്ടംഗുലം കുറയുന്നതു്. അല്ലെങ്കിൽ ഭക്ത, "ഞാൻ ഭഗവാനെ കെട്ടുമെന്നു്" എപ്പോഴാണൊ അഹങ്കരിക്കുന്നതു്, അപ്പോഠം ഭക്ത ഭഗവാനിൽ നിന്നും ഒരംഗുലം ദൂരെ മാറുന്നു. അതുപോലെ ഹഠം പിടിക്കുന്ന ഭഗവാനും ഒരംഗുലം ദൂരെ മാറുന്നു.

യശോദാമാതാവു് അത്യധികം ക്ഷീണിച്ചു. ആ സാധ്വി വിയർപ്പിൽ കുളിച്ചു. അപ്പോഠം ശ്രീ ഭഗവാന്റെ സർവ്വശക്തിചക്രവർത്തിനിയും പരമഭാസ്വതിയുമായ, ഭഗവതി, കൃപാശക്തി ഭഗവാന്റെ ഹൃദയത്തെ വെണ്ണപോലെ ദ്രവിതമാക്കിത്തീർത്തു. സ്വയം പ്രകടമായിട്ടു് ഭഗവാന്റെ സത്യസങ്കല്പിതയേയും, വിഭുതയേയും മറച്ചു. ആയതിനാൽ ശ്രീ ഭഗവാൻ ബന്ധനസ്ഥനായി.

ഭഗവാൻ പരമ സ്വതന്ത്രനാണ്. ബ്രഹ്മാദി ദേവതകളുടേയും നിയാമകനാണ്. എങ്കിലും താൻ ഭക്തിക്ക് വശനാണെന്ന് ഈ ഉലൂഖലബന്ധന ലീലയാൽ ലോകത്തെ പഠിപ്പിക്കുന്നു. ഈ ബന്ധനം ഭഗവാന് ഭൂഷണമല്ലാതെ ഒരിക്കലും ദൂഷണമാകുന്നതല്ല. ആത്മാരാമനായിരുന്നിട്ടും വിശപ്പും ദാഹവും ഉള്ളവനെപ്പോലെ ഭാവിച്ചു. പൂർണ്ണകാമനായിരുന്നിട്ടും അതൃപ്തനെന്ന് നടിച്ചു. ശുദ്ധസത്വസ്വരൂപനായിരുന്നിട്ടും ക്രോധം അഭിനയിച്ചു. സ്വാരാജ്യലക്ഷ്മീയുതനായിരുന്നിട്ടും മോഷണം ചെയ്തു. മഹാകാലനായ യമനെപ്പോലും ഭയപ്പെടുത്തുന്നവനായിരുന്നിട്ടും ഭയന്നോടി. മനസ്സിനെ അപേക്ഷിച്ച്, അതിതീവ്ര ഗതിയോടുകൂടിയവനായിരുന്നിട്ടും അമ്മയുടെ കൈകളാൽ ബന്ധനസ്ഥനായി. ആനന്ദമയനാണെങ്കിലും ദുഃഖിയാണെന്ന് നടിച്ചു കരഞ്ഞു. സർവ്വ വ്യാപകനാണെങ്കിലും ബന്ധനത്തിൽപ്പെട്ടു. ഇവയെല്ലാം ഭഗവാന്റെ സ്വാഭാവികമായ ഭക്തവശ്യതയാണ്. ആർക്കാണോ ഭഗവാന്റെ ദിവ്യലീലകളുടെ മർമ്മം ഗ്രഹിക്കാൻ കഴിയാത്തത് അവർക്ക് ഈ വിവരണംകൊണ്ട് യാതൊരു ഉപയോഗവും ഉണ്ടാകുന്നതല്ല. എന്നാൽ ഭഗവദ്സ്വരൂപത്തെ അറിയുന്നവർക്ക്, അവരുടെ സാധനയിൽ, അത്യന്തം ഉപയോഗിയായി ഭവിക്കുന്നു. അവർ ഈ ലീലകളെ മനസ്സിൽ കാണുകയും അറിയുകയും, ചെയ്യുന്നതുകൊണ്ട് അവരുടെ ഹൃദയം ദ്രവിതമായിത്തീരുന്നു. പ്രേമ ഭക്തിസരോവരത്തിൽ അവർ നീന്തിക്കളിക്കുന്നു.
................ ആശ്ചര്യം തന്നെ! വിശേശ്വരനായ പരമപ്രഭു തന്റെ ഭക്തയുടെ കൈകളാൽ ഉലൂഖലത്തിൽ ബന്ധിക്കപ്പെട്ടു. യശോദാദേവിക്ക് ലഭിച്ച അനിർവചനീയമായ ആ കൃപാപ്രസാദം, ശ്രീ ഭഗവാന്റെ

വക്ഷസ്ഥലത്തിൽ വിരാജിച്ചരുളുന്ന, അർദ്ധാങ്ഗിനിയായ ലക്ഷ്മീഭഗവതിക്കുപോലും ലഭിക്കുന്നതല്ല. ഭഗവാൻ ഗോപികാനന്ദനൻ, അനന്യപ്രേമികളായ ഭക്തജനങ്ങൾക്ക് എത്രത്തോളം സുലഭനാണോ — അവർ അനുഭവിക്കുന്ന ആ ആത്യന്തിക സുഖം, ദേഹാഭിമാനികളായ കർമ്മകാണ്ഡികൾക്കും, തപസ്വികൾക്കും, എന്തിനേറെ തന്റെ സ്വരൂപഭൂതരായ ജ്ഞാനികൾക്കുപോലും കിട്ടുന്നതല്ല. ജ്ഞാനികളും ശുകാദികളെപ്പോലെ ഭക്തിചെയ്യുമെങ്കിൽ, സഗുണഭഗവാനെ ലഭിക്കുന്നതാണ്. എന്നാൽ അതു് അത്യന്തം കഠിനമാണ്. ഉലൂഖലത്തിൽ ബന്ധിച്ച ഭഗവാൻ, സാക്ഷാത് സഗുണമൂർത്തിയാണ്. നിർഗ്ഗുണപ്രേമികൾ ഈ തത്ത്വം, ഈ മർമ്മം ഗ്രഹിക്കുന്നതു് അസംഭവമാണ്. അവർ ഭക്തിമാർഗ്ഗത്തിൽ പ്രവേശിക്കുന്നതുവരെ — ഈ അത്ഭുത ബാലനെ — ഈ സഗുണമൂർത്തിയെ കണ്ടുകിട്ടുന്നതല്ല.

നന്ദറാണി ഗൃഹകൃത്യങ്ങളിൽ ഏർപ്പെട്ടു. ഉലൂഖലത്തിൽ ബന്ധിച്ചിരുന്ന ഭഗവാൻ രണ്ടു് അർജ്ജുനവൃക്ഷങ്ങൾക്ക് മുക്തി നല്കുവാൻ തീരുമാനിച്ചു. അർജ്ജുനവൃക്ഷങ്ങൾ, പൂർവ്വജന്മത്തിൽ കുബേരന്റെ പുത്രന്മാരായിരുന്നു. നളകൂബരനെന്നും മണിഗ്രീവനെന്നുമായിരുന്നു അവരുടെ നാമങ്ങൾ. അവർ ധനൈശ്വര്യസൌന്ദര്യാദികളാൽ അഹങ്കരിച്ചിരുന്നു. അവരുടെ അഹംകാരത്തെ ശമിപ്പിക്കുന്നതിനു് ശ്രീ നാരദമഹർഷി അവരെ ശപിച്ചു. അവർ രണ്ടു് മരുതുമരങ്ങളായി ഭവിച്ചു. സ്വയം ബന്ധനസ്ഥനായിരുന്നാലും, ബദ്ധന്മാരെ മോചിപ്പിക്കണമെന്നു് തോന്നുന്നതു് സത്പുരുഷന്മാർക്കു് സർവ്വഥാ യോഗ്യമാണല്ലൊ. യശോദയുടെ ദൃഷ്ടി ഭഗവാനെ ഉപേക്ഷിച്ചിട്ടു്, മററുകാര്യങ്ങളിൽ പ്രവേശിച്ചു. എവരുടേയും ദൃഷ്ടികളെ

തന്നിലേക്കാകർഷിക്കുന്നതാണ് ഭഗവദ്ഭക്തിയുടെ മഹത്വം. പൂതനാ, ശകടാസുരൻ, തൃണാവർത്തൻ ആദിയായവർ ഇതിനു് ദൃഷ്ടാന്തങ്ങളല്ലെ? നളകൂബരമണിഗ്രീവന്മാർ, തന്റെ പരമഭക്തനായ കുബേരന്റെ പുത്രന്മാരായതിനാൽ—അവരും അഹംകാരം ശമിച്ചു് പരമഭക്തന്മാരായിത്തീർന്നിരുന്നതിനാൽ—അവരിൽ ഭഗവാന്റെ ദൃഷ്ടി പതിഞ്ഞു.

ദേവർഷി നാരദന്റെ ശാപത്തിനു് രണ്ടു് ഹേതുക്കളുണ്ടായിരുന്നു. ഒന്നു് അനുഗ്രഹം; അതായതു് മദാദികളായ അവിവേകത്തെ നശിപ്പിക്കുന്നതു്. മറ്റൊന്നു് ശ്രീകൃഷ്ണപ്രാപ്തി. ത്രികാലദർശിയായ ദേവർഷിക്കു് ആ അവിവേകികളായ നളകൂബരമണിഗ്രീവന്മാർ ഭാവിയിൽ ഭഗവാന്റെ കൃപയ്ക്കു് പാത്രമാകുമെന്നറിയാമായിരുന്നു. അതുകൊണ്ടു് അവരെ ശപിച്ചു. ധനികളിൽ രണ്ടു പ്രകാരത്തിലുള്ള ദോഷങ്ങളുണ്ടു്. താൻ ധനിയാണെന്നുള്ള അഭിമാനം ഒന്നു്, ധനത്തിലുള്ള തൃഷ്ണ. മറ്റൊന്നു്. ദരിദ്രക്കു് ഒരു ദോഷമേയുള്ളു. അവക്കു് ധനത്തിനോടുള്ള തൃഷ്ണമാത്രമേയുള്ളു. ആയതിനാൽ, ദരിദ്രർ, സൽപുരുഷന്മാരുടെ സംഗം കൊണ്ടു് ധനത്തിലുള്ള തൃഷ്ണയെ നശിപ്പിക്കുകയും, ധനികളെ അപേക്ഷിച്ചു്, ശീഘ്രം പരമഗതിയെ പ്രാപിക്കുകയും ചെയ്യുന്നു. "എന്റെ അനുഗ്രഹത്തിന്നു് പാത്രമാകുന്നവരുടെ ധനത്തെ ഞാൻ ആദ്യമായി അപഹരിക്കുന്നു. അവരെ ദരിദ്രരാക്കുന്നു" എന്നു് ഭഗവാൻതന്നെ അരുളിച്ചെയ്തിട്ടുണ്ടു്.

ശാപംകൊണ്ടും വരദാനംകൊണ്ടും മഹാത്മാക്കളുടെ തപഃശക്തി ക്ഷീണമായിപ്പോകുന്നു. നളകൂബരമണിഗ്രീവന്മാരെ ശപിച്ചിട്ടു് ദേവർഷി, നരനാരായണാ

ശ്രമത്തിലേക്കു് പോയീയെന്നു് ശ്രീ ശുകൻ പരീക്ഷി ത്തിനോടു് പറയുന്നു. അതായതു്, നശിച്ചുപോയ തപശ്ശ ക്തിയെ വീണ്ടെടുക്കുവാൻ – തപസ്സഞ്ചയം ചെയ്യുവാ വാനാണു് – ദേവർഷി നാരായണാശ്രമത്തെ പ്രാപിച്ച തു് എന്നാണു് ശ്രീ ശുകൻെറ അഭിപ്രായം. യക്ഷന്മാൎക്കു് ശാപമെന്ന വ്യാജേന അനുഗ്രഹം കൊടുത്തു. അതു് പൂൎണ്ണ മാകണമെങ്കിൽ, താൻ കൂടുതൽ തപസ്സനുഷ്ഠിക്കണമെന്നു മാത്രമല്ല. തൻെറ ആരാധ്യദേവനും ഗുരുദേവനുമായ ശ്രീ നാരായണൻെറ സന്നിധിയിൽ താൻ ചെയ്ത കൃത്യത്തെ നിവേദനം ചെയ്യണമെന്നും ഭാവമുണ്ടു്.

ഭഗവാൻ ശ്രീകൃഷ്ണൻ, തൻെറ പ്രേമീഭക്തനായ, ദേവർഷിയുടെ വാക്കിനെ സത്യമാക്കുന്നതിനായി പതുക്കെപ്പതുക്കെ, ഉരലിനേയും വലിച്ചിഴച്ചുകൊണ്ടു് യമളാൎജ്ജുനവൃക്ഷങ്ങൾ നില്ക്കുന്ന സ്ഥാനത്തേയ്ക്കു് പ്രസ്ഥാനം ചെയ്തു. ശ്രീഭഗവാനു് തൻെറ കൃപാദൃഷ്ടി കൊണ്ടുതന്നെ, യക്ഷന്മാരെ ഉദ്ധരിക്കാമായിരുന്നു. എന്നാൽ "ദേവവർഷം 100 കഴിയുമ്പോൾ നിങ്ങൾക്കു് ഭഗവാൻ വാസുദേവൻെറ സാന്നിദ്ധ്യം ലഭിക്കും" എന്നാ ണു് ശ്രീ നാരദൻ യക്ഷന്മാൎക്കു് ശാപമോക്ഷം നൽകി യിരുന്നതു്. ആ വാക്കിനെ സത്യമാക്കുവാനാണു് ഭഗ വാൻ, വൃക്ഷങ്ങളെ സമീപിച്ചതു്. ഭഗവാൻ രണ്ടു വൃക്ഷ ങ്ങളുടേയും ഇടയിൽ പ്രവേശിച്ചു. എന്താണതിൻെറ ആശയം?. ഭഗവാൻ, ആരുടെ അന്തർദേശത്തു് പ്രവേശി ക്കുന്നുവോ, അവരുടെ ജീവിതത്തിൽ ലേശമാത്രം പോ ലും ക്ലേശം പിന്നീടു് ഉണ്ടാകുന്നതല്ല. രണ്ടുപേരേയും ഒരേ സമയത്തു് ഉദ്ധരിക്കുവാനായിട്ടാണു് അവരുടെ മദ്ധ്യത്തിൽ പ്രവേശിച്ചതു്. ഭഗവാൻ മറുപുറത്തു്

പോയിരെങ്കിലും, തന്നെ ബന്ധിച്ചിരുന്ന ഉലൂഖലം വൃക്ഷങ്ങളിൽ തടഞ്ഞു നിന്നു. ദാമോദരഭഗവാൻ അല്പം ആഞ്ഞു് ഒന്നു വലിച്ചു. മഹാവൃക്ഷങ്ങൾ രണ്ടും, രണ്ടു വശത്തായി ഭയങ്കര ശബ്ദമുണ്ടാക്കിക്കൊണ്ടു് ഭൂമിയിൽ പതിച്ചു. തൻെറ അനുയായികൾക്കു് യശസ്സുണ്ടാകുവാൻ ഭഗവാൻ ആഗ്രഹിക്കുന്നു. ആയതിനാൽ, തൻെറ കൈ കൊണ്ടു് യക്ഷന്മാരെ ഉദ്ധരിക്കാതെ, തൻെറ അനുയായി ആയ ഉലൂഖലത്തെക്കൊണ്ടു് അവരെ ഉദ്ധരിച്ചു. രണ്ടു വൃക്ഷങ്ങളിൽ നിന്നും അഗ്നിക്കു് സമാനം തേജസ്വി കളായ രണ്ടു സിദ്ധപുരുഷന്മാർ പുറത്തുവന്നു. അവരുടെ മിന്നിത്തിളങ്ങുന്ന സൗന്ദര്യത്തിൽ ദിക്കുകൾ പ്രകാശിച്ചു. അവർ രണ്ടുപേരും ഭഗവാൻ ദാമോദരൻെറ ശ്രീ ചരണ ങ്ങളിൽ പതിച്ചു് സ്തുതിച്ചു. സൗന്ദര്യമാധുര്യനിധിയായ ഗോകുലേശ്വരൻ ശ്രീകൃഷ്ണഭഗവാൻ, ബന്ധനത്തിൽ കിടന്നുകൊണ്ടുതന്നെ, അവരുടെ സ്തുതി കേട്ടു് അത്യന്തം സന്തോഷിക്കുകയും ബാലന്മാർക്കു് സഹജമായ വിധ ത്തിൽ ചിരിച്ചു്, അവരെ അനുഗ്രഹിച്ചു് യാത്രയാക്കു കയും ചെയ്തു. അവർ പലവുരു ഭഗവാനെ പ്രദക്ഷിണം ചെയ്തു് നമസ്ക്കരിച്ചിട്ടു് ഭഗവദാജ്ഞയോടുകൂടി, സ്വ സ്ഥാനത്തേയ്ക്കു പോയി.

വൃക്ഷങ്ങൾ വീണ ഭയങ്കര ശബ്ദം കേട്ടു നന്ദഗോപാ ദികൾ ഭയഭീതരായി അവിടെ ഓടിയെത്തി. അർജ്ജുന വൃക്ഷങ്ങൾ വീണുകിടക്കുന്നതും ശ്രീ ഭഗവാൻ ബാല ചാപല്യത്തോടുകൂടി ഉരലിനെ വൃക്ഷങ്ങളുടെ ഇടയിൽ നിന്നും വലിച്ചുകൊണ്ടിരിക്കുന്നതും അവർ കണ്ടു; അവർ ആശ്ചര്യപ്പെട്ടു. ഇതാരുടെ വേലയാണു്? ഈ ദുർഘടന എങ്ങനെ സംഭവിച്ചു? "ഇതു് കണ്ണനുണ്ണിയുടെ വേല

തന്നെയാണു്. ഇവൻ ഉരലിനെ പിടിച്ചു വലിച്ചതുകൊണ്ടാണു് വൃക്ഷങ്ങരം വീണതു്. ഞങ്ങരം രണ്ടു സുന്ദരപുരുഷന്മാരേയും കണ്ടു,'' എന്നു് ഗോപകുമാരന്മാർ പറഞ്ഞു. ഗോപന്മാർ ബാലന്മാരുടെ വാക്കിനെ വിശ്വസിച്ചില്ല. ''മുലകുടി മാറാത്ത ഒരു കൊച്ചു കുഞ്ഞു്, ഈ വൃക്ഷങ്ങളെ മറിച്ചിട്ടു എന്നു പറയുന്നവർ ഭ്രാന്തന്മാരാണു്'' എന്നു് ചിലർ അഭിപ്രായപ്പെട്ടു. ഭഗവാൻെറ പൂർവ്വലീലകളെ സ്മരിച്ചവക്കു് അല്പം സന്ദേഹമുണ്ടായി, നന്ദഗോപർ, തൻെറ പ്രാണൻെറയും പ്രാണനായ ഉണ്ണിക്കണ്ണനെ ഉരലിൽ ബന്ധിച്ചിരുന്നതു കണ്ടപ്പോരം, ഹൃദയം തകന്നു പോകുന്നതുപോലെതോന്നി. ''അയ്യോ! എൻെറ ഉണ്ണിക്കു് എന്തുപററി?'' എന്നു വിലപിച്ചുകൊണ്ടു് ഓടിച്ചെന്നു് ഭഗവാൻെറ കെട്ടുകളഴിച്ചു് വാരിയെടുത്തു് മാറിൽ ചേത്തു്, തെരുതെരെ ഉമ്മവച്ചു. അമ്മ കെട്ടിയിടുന്നു; അച്ഛൻ അഴിച്ചുവിടുന്നു; ചിന്തിക്കുന്ന നാം രോമാഞ്ചം കൊള്ളുന്നു. ഈ ദാമോദരലീലയിൽനിന്നും ഭഗവാനെ സംബന്ധിച്ചു് ബന്ധനവും മുക്തിയും വെറും കല്പനയാണെന്നു് സിദ്ധമാകുന്നു. ശ്രീ ഭഗവാൻ സ്വയം ബദ്ധനല്ല, മുക്തനുമല്ല.

സർവ്വശക്തിമാനായ ഭഗവാൻ, ഗോപികളുടെ അപേക്ഷയനുസരിച്ചു്, ചിലപ്പോരം സാധാരണ ബാലകനെപ്പോലെ നൃത്തം വയ്ക്കുമായിരുന്നു. ചിലപ്പോരം ഒന്നും അറിഞ്ഞുകൂടാത്ത ശിശുവിനെപ്പോലെ പാടുവാൻ തുടങ്ങും. ഭഗവാൻ ഗോപികളുടെ കളിപ്പാവപോലെ അവക്കു് സർവ്വഥാ അധീനനായിരുന്നു. ചിലപ്പോരം ഗോപികളുടെ ആജ്ഞയനുസരിച്ചു് പീഠം എടുത്തുകൊണ്ടു കൊടുക്കും. ചിലപ്പോരം തൻെറ പ്രേമിഭക്തകളായ ഗോപീജനങ്ങളെ രമിപ്പിക്കുവാനായി പഹൽവാനെപ്പോലെ

ത്തപ്പടിച്ചുകൊണ്ടു് ഗ്രസ്തിമുറകരം കാണിക്കും. ഈപ്രകാരം സർവ്വശക്തിമാനായ ഭഗവാൻ തൻെറ ബാലലീലകളാൽ വ്രജവാസികളെ ആനന്ദമഗ്നരാക്കിത്തീർത്തിരുന്നു.

ഒരു ദിവസം, പഴം വില്ക്കുന്ന ഒരു കിഴവി, "പഴം വേണോ" എന്നു കൂകിക്കൊണ്ടു്, നന്ദഗൃഹത്തിനുമുമ്പിൽ വന്നു. ഈ ശബ്ദം കേട്ടമാത്രയിൽ, സാധകർക്കു് തന്റെ സ്വരൂപമായ ഫലം നല്കുന്ന ഭഗവാൻ അച്യുതൻ, ഫലം വാങ്ങുവാനായി, തൻെറ കൊച്ചു കൈകളിൽ, ധാന്യവും എടുത്തുകൊണ്ടു് ഓടി ഗൃഹദ്വാരത്തിൽ ചെന്നു. ആ പിഞ്ചുകൈകളിൽനിന്നും ധാന്യം മുഴുവൻ ചോർന്നു പോയിരുന്നു. എന്നാൽ പഴക്കാരി തൻെറ പൊക്കവായു് കാട്ടി ചിരിച്ചുകൊണ്ടു്, ഭഗവാൻെറ രണ്ടു കൈകളിലും നിറയെ പഴം വച്ചുകൊടുത്തു. തൻെറ അഞ്ജലിയെ പഴം കൊണ്ടുനിറച്ചപ്പോൾ, ആ കിഴവിയുടെ കൂടയെ ഭഗവാൻ രത്നങ്ങൾ കൊണ്ടു നിറച്ചു.

ഗോകുലത്തിൽ ഉത്പാതം അഥവാ ദുർന്നിമിത്തങ്ങൾ കണ്ടുതുടങ്ങി, ഉപനന്ദൻ തുടങ്ങിയുള്ള വൃദ്ധഗോപന്മാരുടെ നിർദ്ദേശമനുസരിച്ചു്, ഗോകുലവാസികൾ വൃന്ദാവനത്തിലേക്കു് താമസം മാററി. പച്ചപ്പട്ടു വിരിച്ചതുപോലുള്ള പുൽമേടുകളും മനോഹരമായ ഗോവർദ്ധനപർവ്വതവും യമുനാനദിയുടെ സുന്ദരസുന്ദരമായ പുളിനങ്ങളും കണ്ടു കണ്ടു്, ശ്രീ ഭഗവാനും ബലരാമാദികളായ ഗോപബാലന്മാരും ആനന്ദമത്തരായി തുള്ളിക്കളിച്ചു. അല്പദിവസം കഴിഞ്ഞപ്പോൾ ശ്രീ ഭഗവാനും ഗോപകുമാരന്മാരും ഗോവത്സങ്ങളെ മേയ്ക്കുവാൻ സമീപത്തുള്ള വനങ്ങളിൽ പോയിത്തുടങ്ങി. രാമനും ശ്യാമനും ചിലപ്പോൾ കഴലൂതിക്കളിച്ചു. ചിലപ്പോൾ ഗോലികളിച്ചു. ചിലപ്പോൾ പക്ഷിമൃഗാദികളുടെ ശബ്ദങ്ങൾ അനുകരിച്ചു.

ചിലപ്പോൾ തവളകളെപ്പോലെ ശബ്ദിച്ചു. ഇങ്ങനെ സർവ്വശക്തിമാൻ സാധാരണ ബാലനെപ്പോലെ കൂട്ടുകാരുമായി കളിച്ചു.

ഒരു ദിവസം ശ്യാമനും രാമനും പ്രേമീസഖാക്കളുമായി യമുനാതടത്തിൽ ഗോവത്സങ്ങളെ മേച്ചുകൊണ്ടു് നടന്നു. അപ്പോൾ ഗോവത്സത്തിൻെറ വേഷം ധരിച്ചു വന്ന വത്സാസുരനെ, ഗോവത്സമല്ലെന്നറിഞ്ഞ ഭഗവാൻ അവൻെറ വാലിൽ പിടിച്ചു ആകാശത്തിൽ കറക്കി ഒരു വൃക്ഷത്തിൽ അടിച്ചു സംഹരിച്ചു. ഗോപബാലന്മാർ വായടച്ചു നിന്നുപോയി. മരിച്ചു കിടന്നിരുന്ന മഹാകായനായ അസുരനെ കണ്ടു് ഭയപ്പെട്ടു. തങ്ങളുടെ കൂട്ടുകാരൻ കന്നയ്യൻെറ മഹാസാമർത്ഥ്യത്തെക്കണ്ടു് ആശ്ചര്യപ്പെടുകയും പ്രശംസിക്കുകയും ചെയ്തു.

മറെറാരു ദിവസം യമുനാതടത്തിൽ വത്സങ്ങളെ മേച്ചു നടക്കുമ്പോൾ ബകത്തിന്റെ രൂപം ധരിച്ചുവന്ന ഭയങ്കര ദൈത്യനെ അവൻെറ കൊക്കുകളെ പിടിച്ചു് വലിച്ചു് പിളർന്നു നിഷ്പ്രയാസം സംഹരിച്ചു. കംസൻെറ സഖാവായ ബകാസുരനെ തങ്ങളുടെ പ്രാണസമനായ ഉണ്ണിക്കൃഷ്ണൻ സംഹരിച്ചു എന്നു് കേട്ടപ്പോൾ വ്രജവാസികൾ ആശ്ചര്യചകിതരായിച്ചമഞ്ഞു. ഭഗവദ്കൃപകൊണ്ടാണു് തങ്ങളുടെ കന്നയ്യൻ മൃത്യുമുഖത്തിൽനിന്നും രക്ഷപ്പെട്ടതു് എന്നു് അവർ വിചാരിച്ചു. അവർ പറഞ്ഞു:– "ഹായ്! ഹായ്! എന്തൊരാശ്ചര്യമാണു്! എത്ര വലിയ വലിയ ആപത്തുകളിൽനിന്നാണു് ഞങ്ങളുടെ ശ്യാമനെ ഭഗവാൻ രക്ഷപ്പെടുത്തിയതു്. നമ്മുടെ ശ്യാമനു് അനിഷ്ടം ചെയ്യുവാൻ വരുന്നവർക്കുതന്നെ അനിഷ്ടം ഉണ്ടാകുന്നു. ഗർഗ്ഗാചാര്യൻ പറഞ്ഞ വാക്കുകൾ അക്ഷരംപ്രതി ശരിയായിരിക്കുന്നു — എല്ലാം ഭഗവദ്കൃപ മാത്രമാണു്". എന്നിങ്ങനെ

ശ്യാമനെ പ്രശംസിച്ചുകൊണ്ടു് ഓരോരുത്തരും ശ്യാമ സുന്ദരനെകെട്ടിപ്പുണരുകയും ചുംബനവർഷം പൊഴിക്കു കയും ചെയ്തു. അവർ അത്യന്തം ഉൽസുകതയോടും പ്രേമാ ദരങ്ങളോടും കൂടി ശ്രീഭഗവാനെ നോക്കി നോക്കി രസിച്ചു. എത്രകണ്ടിട്ടും അവരുടെ നേത്രദാഹം വർദ്ധിച്ചു കൊണ്ടേയിരുന്നു. നന്ദഗോപൻ, യശോദാ ആദിയായ വ്രജവാസികളുടെ വാർത്താലാപം മുഴുവൻ ശ്യാമനേയും രാമനേയുംപറ്റി മാത്രമായിരുന്നു.

ഒരു ദിവസം കംസൻെറ ആജ്ഞാകാരനായ അഘാ സുരൻ എന്ന ദൈത്യൻ, വൃന്ദാവനപുണ്യഭൂമിയിൽ പ്രവേ ശിച്ചു. അഘാസുരൻ, പൂതനയുടേയും, ബകാസുരൻെറ യും ഇളയ സഹോദരനായിരുന്നു. വൃന്ദാവനപുളിനങ്ങ ളിൽ കളിച്ചു നടന്നിരുന്ന രാമകൃഷ്ണന്മാരെയും ഗോപബാ ലന്മാരെയും ഗോവത്സങ്ങളെയും കണ്ടിട്ടു് അവൻ ഒരു അജഗരരൂപധാരണം ചെയ്തു. ആ ഭയങ്കര ദൈത്യൻെറ ശരീരം ഒരു യോജന നീളവും, പർവ്വത സമാനം തടിച്ചും ഇരുന്നു. അവൻ തൻെറ വായ് ഒരു വലിയ ഗുഹ പോലെ തുറന്നുവച്ചുകൊണ്ടു് രാമകൃഷ്ണാദികളെ വിഴുങ്ങു വാനായി വഴിമദ്ധ്യത്തിൽ കിടന്നു. ഗോപബാലന്മാർ ഏതൊരു പർവ്വത ഗുഹയാണെന്നു വിചാരിച്ചു് അതിനു ള്ളിൽ കടന്നുകൂടി. അകത്തു് അന്ധകാരവും ഒരുതരം ദുർ ഗന്ധവുമുണ്ടായിരുന്നു. അഘാസുരനാണു് ഇങ്ങനെ പർവ്വ താകാരമായ അജഗരരൂപം ധരിച്ചു് കിടക്കുന്നതെന്നറി ഞ്ഞ ശ്രീ ഭഗവാൻ, ആ ഗുഹയ്ക്കുള്ളിൽ കടന്നു. ഭഗവാൻ അവൻെറ വായ്ക്കുള്ളിൽ പ്രവേശിച്ചതുകണ്ടപ്പോഴ് ആ അസു രൻ വായ് മൂടി. ഭഗവാൻ തൻെറ ശരീരത്തെ വലുതാക്കി.

അഘാസുരൻെറ ശരീരം നൂറു നൂറായി വെടിച്ചു പോകുമാറു് അത്രത്തോളം തൻെറ ശരീരത്തെ വലുതാക്കി. അഘാസുരനു് ശ്വാസംമുട്ടിത്തുടങ്ങി. അവൻ വളഞ്ഞു പുളഞ്ഞു്, ഉരുണ്ടു, പുരണ്ടു. അവസാനം ആ ഘോരദൈത്യൻെറ ശരീരം വെടിച്ചു ചിതറി. അഘാസുരൻെറ ഉദരത്തിൽ പെട്ട ഗോപബാലന്മാരും ഗോവത്സങ്ങളും മൃതിയടഞ്ഞിരുന്നു. ശ്രീ ഭഗവാൻ അവരെ തൻെറ അമൃതകടാക്ഷത്താൽ ജീവിപ്പിച്ചു. ഭഗവാൻ തൻെറ സഖാക്കളോടും, വത്സങ്ങളോടുംകൂടി പുറത്തുവന്നു. ആ അജഗരത്തിൻെറ അതിസ്ഥൂലമായ ശരീരത്തിൽനിന്നു് ഒരത്ഭുതമായ ജ്യോതിസ്സു് പൊങ്ങിവന്നു. അതു് എല്ലാവരും കാൺകെ ഭഗവാൻെറ ശ്രീചരണങ്ങളിൽ ലയിച്ചു. ദേവതകൾ പുഷ്പവർഷം പൊഴിച്ചു. അപ്സരസ്സുകൾ നൃത്തം ചെയ്തു. ഗന്ധർവ്വന്മാർ ഗാനംചെയ്തു. വിദ്യാധരന്മാർ വാദ്യഘോഷം ചെയ്തു് സ്തുതിഗീതങ്ങൾ പാടി. പാർഷദന്മാർ ജയജയകാരം മുഴക്കി. ഈ ധ്വനി ബ്രഹ്മദേവൻെറ കാതുകളിൽ എത്തി. വിധാതാവു് ഹംസാരൂഢനായി അതിശീഘ്രം അവിടെയെത്തി, ഭഗവാൻെറ ഈ മഹിമ കണ്ടു് അത്യന്തം ആശ്ചര്യപ്പെട്ടു. അഘാസുരവധലീല ശ്രീ ഭഗവാൻെറ കൌമാരാവസ്ഥയിലാണു് സംഭവിച്ചതു്. അതായതു് ഭഗവാനു് അപ്പോൾ അഞ്ചുവയസ്സു് പ്രായമായിരുന്നു.

ശ്രീ ഭഗവാൻ തൻെറ സഖാക്കളുമായി യമുനാപുളിനത്തിൽ ചെന്നു. മനോഹരമായ ആ മണൽത്തിട്ടയിൽ അവർ വട്ടത്തിൽ ഇരുന്നു. ഭഗവാൻ അവരുടെ മദ്ധ്യത്തിൽ വിരാജിച്ചരുളി അവർ വനഭോജനം ചെയ്യുവാനൊരുങ്ങി. എല്ലാവരുടേയും കണ്ണുകൾ ഭഗവാനിൽ പതിഞ്ഞി

തന്നതിനാൽ, ആ കണ്ണുകരം ആനന്ദത്താൽ അത്യന്തം വികസിച്ചിരുന്നു. ഭോജനസമയത്തു്, ഭഗവാൻെറ ചുററുമിരുന്ന ഗോപബാലന്മാർ കമലത്തിൻെറ കണ്ണികയ്ക്കു ചുററും ചെറുതും വലുതുമായ ദളങ്ങരം എന്നപോലെ ശോഭിച്ചു. ഭഗവാൻ പിഞ്ഛമൌലി, മുരളിയെ ഇടുപ്പിൽ ചെരുകിയിരുന്നു. വലതുകരത്തിൽ സ്വാദിഷ്ടവും ഘൃതമിശ്രിതവുമായ ദധ്യോദനവും വിരലുകളുടെ ഇടയ്ക്കു് ഉപ്പേരിയും, ഉപ്പിലിട്ട ഇഞ്ചി, മാങ്ങ, നാരങ്ങ ആദിയായ ഉപദംശങ്ങളും ചെരുകിയിരുന്നു. സമസ്തയജ്ഞങ്ങളുടേയും ഏകമാത്ര ഭോക്താവായ ശ്രീഭഗവാൻ, തൻെറ സഖാക്കരം ഒന്നിച്ചിരുന്നു് വിനോദങ്ങരം പറഞ്ഞു് അവരെ രസിപ്പിച്ചുകൊണ്ടു് ഭുജിച്ചുതുടങ്ങി. സ്വർഗ്ഗത്തിലെ ദേവതകരം ആശ്ചര്യത്തോടുകൂടി ആ അത്ഭുതലീലയെ നോക്കി നിന്നു. പുല്ലു മേഞ്ഞുകൊണ്ടുനിന്ന ഗോവത്സങ്ങളെ സമീപത്തിൽ കാണാഞ്ഞതിനാൽ ബാലന്മാർ ഭയഭീതരായി. ഭഗവാൻ തൻെറ സഖാക്കളെ തൈർചോർ ഭുജിക്കവാൻ ആജ്ഞാപിച്ചിട്ടു്, കയ്യിൽ ചോറുരുളയോടുകൂടി വത്സങ്ങളെതേടി പുറപ്പെട്ടു. മലകളിലും ഗുഹകളിലും കുഞ്ജങ്ങളിലും മററു ഭയങ്കരസ്ഥാനങ്ങളിലും വത്സങ്ങളെ തേടിനടന്നു. അഘാസുരവധലീല കാണുവാൻ എത്തിയ ബ്രഹ്മാവു് അപ്പോഴും ആകാശത്തിൽ ഉപസ്ഥിതനായിരുന്നു. ലീലയാ മാനുഷബാലകരൂപധാരണം ചെയ്തിരുന്ന ശ്രീഭഗവാൻെറ മനോഹരവും മഹിമാമയിയുമായ ലീലകരം ഇനിയും കാണണമെന്നുള്ള ഔത്സുക്യത്തോടുകൂടി ആദ്യമായി ഗോവത്സങ്ങളേയും ഭഗവാൻ പോയശേഷം ഗോപബാലന്മാരേയും മറച്ചിട്ടു് അവിടെ അന്തർദ്ധാനം ചെയ്തു. എന്തായാലും വെറും ജഡവസ്തുവായ കമലത്തിൻെറ സന്താനമാണല്ലൊ ബ്രഹ്മദേവൻ! അതുകൊണ്ടു് ബ്രഹ്മാവിനെ ജഡീയാഹംകാരം ബാധിച്ചതിൽ ആശ്ചര്യ്യ

പ്പെടാനില്ല. വിശ്വവ്യാപകനും വിശ്വരൂപനും വിശ്വ ജ്ഞാതാവുമായ ഭഗവാൻ ബ്രഹ്മാവിൻെറ ഔചിത്യമില്ലാത്ത പ്രവൃത്തിയെ അറിഞ്ഞും ബ്രഹ്മാവിനെ ഒരു പാഠം പഠിപ്പിക്കേണ്ടതാണെന്നും താൻ വിശ്വകർത്താവാണെന്നുള്ള ബ്രഹ്മാവിൻെറ അഭിമാനത്തെ നഷ്ടമാക്കണമെന്നും തന്തിരുവടി നിശ്ചയിച്ചു. ബ്രഹ്മാവിനാൽ മറയ്ക്കപ്പെട്ട ബാലന്മാരെയും വത്സങ്ങളേയും ഭഗവാന്‌കൊണ്ടുവരുവാൻ കഴിയുമെങ്കിലും അങ്ങനെ ചെയ്താൽ ബ്രഹ്മാവിൻെറ മോഹഭംഗം ഉണ്ടാകുന്നതല്ലെന്നും ബ്രഹ്മാവിനു് തൻെറ മായയുടെ ഐശ്വര്യം കാണാൻ, കഴിയുന്നതല്ലെന്നും ചിന്തിച്ചിട്ടു്, ശ്രീഭഗവാൻ അത്രയും ഗോവത്സങ്ങളുടെയും ഗോപബാലന്മാരുടെയും രൂപധാരണം ചെയ്തു. ഈ ലീലയാ, സമ്പൂർണ്ണ ജഗത്തും, കൃഷ്ണരൂപമാണെന്നുള്ള വേദവാണി, മൂർത്തിമതിയായി ഭവിച്ചു. അതായതു്, സർവ്വജഗത്തും സർവ്വാത്മാവായ താനാണെന്നും ഈ ജഗത്തായി പരിണമിച്ചിരിക്കുന്നതു് സർവ്വാന്തര്യാമിയായ താനാണെന്നുള്ള സത്യത്തെ സത്യാത്മകനായ ശ്രീഭഗവാൻ പ്രകടമാക്കി. സായംകാലം, ഗോപികൾ ഭഗവാൻെറ വംശീനാദം കേട്ടിട്ടു് — രാഗവും താനവും കേട്ടിട്ടു്—ഭഗവാനെ ഒരു നോക്കു കാണുവാൻ അതിശീഘ്രം പുറത്തുവന്നു. ഗോപബാലന്മാരായി പരിണമിച്ചിരിക്കുന്ന പരബ്രഹ്മമൂർത്തിയായ ശ്രീകൃഷ്ണനെ, അവർ തങ്ങളുടെ സന്താനമായി കണ്ടു്, വാരിയെടുത്തു് ഹൃദയത്തോടണച്ചു് പുല്കി. അവരുടെ വാത്സല്യാധിക്യത്താൽ ചുരന്നുകൊണ്ടിരുന്ന അമൃതത്തിലും മധുരവും, ആസവത്തിലും മാദകവുമായ പാലൂട്ടി. ഇങ്ങനെ പ്രതിദിനവും സന്ധ്യാസമയത്തു് ഭഗവാൻ തന്റെ ബാലസുലഭമായ ലീലകളെക്കൊണ്ടു് ഗോപബാലകന്മാരുടെ രൂപത്തിൽ അവരുടെ മാതാക്കളെ രമിപ്പിച്ചു. ഗോവത്സങ്ങളുടെ രൂപങ്ങളെ ധാരണം

ചെയ്തിരുന്ന ഭഗവാന്റെ സമ്പർക്കത്താൽ ഗോക്കളും അത്യന്തം ആനന്ദിച്ചു. ഇപ്രകാരം വനത്തിലും ഗോഷ്ഠത്തിലുമായി ശ്രീ ഭഗവാൻ പല പ്രകാരത്തിലുമുള്ള ലീലകൾ ചെയ്ത് ഒരുവർഷം കഴിച്ചു. ഒരു വർഷം പൂർത്തിയാകുന്നതിനു് നാലഞ്ചുദിവസങ്ങൾക്കു മുൻപു് ശ്രീഭഗവാൻ ബലരാമനും സഖാക്കളുമായി ഗോവത്സങ്ങളെ മേയ്ക്കുവാൻ പുറപ്പെട്ടു. ഗോവർദ്ധനഗിരിയ്ക്കു മുകളിൽ മേഞ്ഞുകൊണ്ടുനിന്നിരുന്ന പശുക്കൾ, തങ്ങളുടെ വത്സങ്ങളെ ദൂരെ കണ്ട മാത്രയിൽ, വാലുയർത്തിപ്പിടിച്ച് വാത്സല്യംകൊണ്ട് മതിമറന്നു് ഹുംകാരംചെയ്തുകൊണ്ടു് ഓടി വത്സങ്ങളുടെ സമീപമെത്തി, അവയ്ക്കു് പാലൂട്ടിത്തുടങ്ങി. ഗോപന്മാർ ഗോക്കളെ തടുക്കുവാൻ ചെയ്ത ശ്രമം വിഫലമായി. അവരും ഗോക്കളുടെ പുറകെ ഓടിവന്നപ്പോൾ, തങ്ങളുടെ സന്താനങ്ങളെ അവിടെ കാണുകയാൽ, അവരുടെ ഹൃദയം പ്രേമസരോവരമായി ഭവിച്ചു. അവർ ഓരോരുത്തരും തങ്ങളുടെ സന്താനങ്ങളെ വാരിയെടുത്തുമ്മവെച്ചു്, അതിശയസ്നേഹത്തെ പ്രകടമാക്കി. ഈ വിചിത്രഘടന കണ്ടപ്പോൾ ബലരാമൻ ആശ്ചര്യപ്പെട്ടു, സൂക്ഷ്മദൃക്കായ ബലരാമനു് കാര്യം മനസ്സിലായി. ഇതെല്ലാം തന്റെ പ്രഭുവിന്റെ മായയാണെന്നറിഞ്ഞു. "പ്രഭുവിന്റെ മായ എന്നെ ബാധിക്കുന്നതല്ലല്ലോ" എന്നു ചിന്തിച്ചിട്ടു് സൂക്ഷിച്ചു നോക്കിയപ്പോൾ സർവ്വം കൃഷ്ണമയമായിക്കണ്ടു. ഗോപബാലന്മാരും ഗോവത്സങ്ങളും സ്വയം ശ്രീകൃഷ്ണനാണെന്നു് ബോധിച്ചു. ബലരാമൻ കണ്ണുകൊണ്ടു് "തന്നെ എന്തിനു മറയ്ക്കുന്നു? ഇതിനെല്ലാം കാരണം എന്താണെ"ന്നു് ചോദിച്ചു. ഭഗവാനും അതുപോലെ അവർക്കുമാത്രം മനസ്സിലാകുന്ന ഭാഷയിൽ, അതെല്ലാം ബ്രഹ്മാവിന്റെ അനൗചിത്യംകൊണ്ടു്, തനിക്കു്

ഇടപെടേണ്ടിവന്നതാണെന്നുള്ള രഹസ്യം ജ്യേഷ്ഠനെ ധരിപ്പിച്ചു.

ബ്രഹ്മാവു് അത്ഭുതപരതന്ത്രനായി. അവിടേയും ഗോപബാലന്മാർ, ഇവിടേയും ഗോപബാലന്മാർ. അവിടേയും ഗോവത്സങ്ങൾ, ഇവിടേയും ഗോവത്സങ്ങൾ; ഗോപബാലന്മാരും ഗോവത്സങ്ങളും അവിടെ കിടന്നുറങ്ങുമ്പോൾ ഇവിടെ എങ്ങനെ വന്നു? ഭഗവാന്റെ മായയിൽ ബ്രഹ്മാവും മുഗ്ദ്ധനായിച്ചമഞ്ഞു. ബ്രഹ്മാവു് ഭഗവാനെ മോഹിപ്പിക്കുവാൻ പുറപ്പെട്ടു. ഒടുവിൽ, താൻതന്നെ മോഹിതനായി. രാത്രിയുടെ ഘോരാന്ധകാരത്തിൽ, ഒരു ഗുഹയിലുള്ള അന്ധകാരവും, പകൽ സമയത്തു് ഒരു ഖദ്യോതത്തിന്റെ പ്രകാശവും എങ്ങനെയാണോ അറിയുവാൻ കഴിയാത്തതു്, അതുപോലെ ക്ഷുദ്രപുരുഷന്മാരുടെ മായാപ്രയോഗം മഹാപുരുഷന്മാരിൽ ഫലിക്കുന്നില്ല. ജഗന്മോഹനനായ ഭഗവാനെ ജഗന്മോഹിതന്മാർക്കെങ്ങനെ മോഹിപ്പിക്കുവാൻകഴിയും? ബ്രഹ്മാവിന്റെ മായ ബ്രഹ്മാവിനെത്തന്നെ പിടികൂടി. ഭഗവദ്കൃപകൊണ്ടു് ബ്രഹ്മാവും, എല്ലാം എല്ലാം കൃഷ്ണമയമായി ദർശിച്ചു. മാത്രമോ, അനന്തകോടിബ്രഹ്മാണ്ഡങ്ങളേയും തന്നെപ്പോലെ അനന്തകോടി ബ്രഹ്മാക്കളേയും ദർശിച്ചു. യാവനൊരുവന്റെ പ്രകാശം കൊണ്ടാണോ ഈ സമസ്തചരാചരജഗത്തും പ്രകാശിതമായിരിക്കുന്നതു്, ആ അത്ഭുതമൂർത്തിയെ – ആ ശ്രീകൃഷ്ണഭഗവാനെ — ബ്രഹ്മാവു് ദർശിച്ചു് സ്തബ്ധനായിച്ചമഞ്ഞു. ഭഗവാന്റെ തേജസ്സിന്നുമുൻപിൽ താൻ നിസ്തേജനായി, ഒരു മരപ്പാവപോലെ മൗനിയായിനിന്നു.

ഭഗവാന്റെ സ്വരൂപം തർക്കവിഷയമല്ല. ആ സ്വരൂപം അതിനപ്പുറമാണു്. ആ മഹിമ അസാധാരണമാണു്. അതു് സ്വയംപ്രകാശമാണു്. ആനന്ദസ്വരൂപമാണു്.

മായാതീതവുമാണ്; വേദാന്താദിശാസ്ത്രങ്ങരംപോലും ആ സ്വരൂപത്തെ വർണ്ണിക്കവാൻ അസമർത്ഥങ്ങളാണ്. ഭഗവാൻ ബ്രഹ്മാവിൻെറ വിഷമസ്ഥിതിയറിഞ്ഞു് മന്ദഹസിച്ചു. ആ ദയാമയൻ, തൻെറ മായായവനികയെ മാററി; ബ്രഹ്മാവു് ബോധവാനായി. താൻ മരിച്ചിട്ട് ജീവിച്ച് എഴുന്നേററതുപോലെതോന്നി. വൃന്ദാവനം, ശ്രീഭഗവാൻെറ ലീലാഭൂമിയായതിനാൽ, അവിടെ കാമക്രോധാദികരം പ്രവേശിക്കുന്നതല്ലെന്നു് ബോദ്ധ്യപ്പെട്ടു.

ബ്രഹ്മദേവൻ ലീലാമാനുഷവിഗ്രഹനായ ശ്രീകൃഷ്ണഭഗവാനെ കൺകുളിരെ കണ്ടു. ഹംസത്തിൽനിന്നും ചാടിഇറങ്ങി (വെട്ടിമുറിച്ച മരംപോലെ ഭൂമിയിൽ പതിച്ച്) ശ്രീഭഗവാനെ ദണ്ഡനമസ്കാരംചെയ്തു. എത്ര നമസ്കരിച്ചിട്ടും തൃപ്തിവരാതെ, ഭഗവാൻെറ ചരണകമലങ്ങളിൽ തൻെറ നാലുമുഖങ്ങളേയും ചേർത്തു്ചേർത്തു് വീണ്ടും വീണ്ടും നമസ്കരിച്ചു. ഇപ്രകാരം അധികസമയം ഭഗവാൻെറ ശ്രീചരണങ്ങളിൽ വീണുകിടന്നു. കണ്ണുനീർകൊണ്ടു് ഭഗവാൻെറ പാദാംബുജങ്ങളെ കഴുകി. പതുക്കെ പതുക്കെ എഴുന്നേററുനിന്നു. കണ്ണുനീർ തുടച്ചിട്ടു് പ്രേമപാരവശ്യത്തോടും അഞ്ജലിബന്ധത്തോടും അത്യധികം നമ്രതയോടും ഏകാഗ്രതയോടുംകൂടി ഗദ്ഗദവാണികളാൽ ഭഗവാനെ സ്തുതിച്ചു. ഭാഗവതപ്രേമികരം അത്യുത്തമമായ ഈ ബ്രഹ്മസ്തുതി നിത്യപാരായണംചെയ്തുവരുന്നു. സൃഷ്ടികർത്താവായ ബ്രഹ്മദേവൻ ഭഗവാനെ സ്തുതിച്ചിട്ട് മൂന്നുരു പ്രദക്ഷിണംചെയ്തു് നമസ്കരിച്ചു. ഗോപബാലന്മാരേയും ഗോവത്സങ്ങളേയും യഥാസ്ഥാനങ്ങളിൽ ചേർത്തിട്ടു് ഭഗവദനുജ്ഞയോടുകൂടി തൻെറ ഗന്തവ്യ (ചേരേണ്ട) സ്ഥാനമായ സത്യലോകത്തേക്കു് പോയി.

ഭഗവാൻ ഗോപകുമാരന്മാരായും ഗോവത്സങ്ങളായും അനേകമായി പരിണമിച്ചിരുന്ന നിലയെ മാററി

പഴയസ്ഥിതി വരുത്തി. ഗോപകുമാരന്മാർ ഒരു വർഷം പോയതറിഞ്ഞിരുന്നില്ല. ആ ഒരു വർഷം അവക്ക് അരക്ഷണംപോലെ തോന്നിയിരുന്നു, അവർ കയ്യിൽ ചോറുരുളയുമായി ഭഗവാനെ സ്വാഗതംചെയ്തു. ഗോപകുമാരന്മാർ ഭഗവാൻെറ വിശ്വമോഹിനിയായ യോഗമായയാൽ മോഹിതരായിരുന്നു. നമ്മുടെ സ്ഥിതിയും അതുതന്നെ. ശാസ്ത്രങ്ങളും ആചാര്യന്മാരും വീണ്ടും വീണ്ടും നമുക്ക് ഉത്ബോധനം ചെയ്താലും നാം അരനിമിഷം കൊണ്ടുതന്നെ മറക്കുന്നു. നമ്മുടെ ആത്മാവിനെ മറക്കുന്നു. അതു് യോഗമായയുടെ മഹച്ഛക്തിയാണു്.

ഭഗവാനും സഖാക്കളുമായി വനഭോജനം ചെയ്തു. സന്ധ്യാസമയത്തു് അവർ ഗോഷ്ഠത്തിൽ പ്രവേശിച്ചു. മാർഗ്ഗത്തിൻെറ രണ്ടുഭാഗത്തും ഗോപീജനങ്ങരം തിങ്ങി നിന്നിരുന്നു. അവർ, ശ്രീ ഭഗവാൻെറ രൂപമാധുരി ആസ്വദിച്ച് ആനന്ദമുഗ്ദ്ധകളായി. ഗോപകുമാരന്മാർ വ്രജത്തിൽ പ്രവേശിച്ച ഉടൻ "ഇന്നു ഞങ്ങളുടെ കന്നയ്യൻ ഒരു വലിയ പെരുമ്പാമ്പിനെ കൊന്നു് ഞങ്ങളെ രക്ഷിച്ചു"വെന്നു് കൊട്ടിഘോഷിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ പൗഗണ്ഡാവസ്ഥയെ പ്രാപിച്ചു. അതായതു്, ഭഗവാൻ ആറാമത്തെ വയസ്സിൽ പ്രവേശിച്ചു. ഇപ്പോരം ഭഗവാനും കൂട്ടുകാക്കും ഗോപന്മാരോടൊപ്പം പശുക്കളെ മേയ്ക്കുവാനുള്ള സ്വീകൃതി ലഭിച്ചു. ഭഗവാൻ തൻെറ ചരണസ്പർശത്താൽ വൃന്ദാവനത്തെ പരമപാവനമാക്കിത്തീർത്തു. ഭഗവാൻെറ സഖാക്കളിൽ പ്രധാനി ശ്രീദാമാവായിരുന്നു. ഒരു ദിവസം ശ്രീദാമാവു്, സുബലൻ, സ്തോകകൃഷ്ണൻ (ചെറിയ കൃഷ്ണൻ) ആദിയായ സഖാക്കരം, ഭഗവാനേയും ബലരാമനേയും സേവാശുശ്രൂഷകരം ചെയ്തു് സന്തോഷിപ്പിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: "മഹാബാഹുവായ ബലരാമ! ഞങ്ങളുടെ

മനമോഹനനായ കൃഷ്ണ! ദുഷ്ടന്മാരെ സംഹരിക്കുന്നതു് നിങ്ങളുടെ സ്വഭാവമാണു്. ഇവിടെനിന്നും അല്പദൂരത്തിൽ ഒരു വലിയ വനമുണ്ടു്. അതൊരു പനങ്കാടാണു് അവിടെ പനമ്പഴങ്ങൾ പഴുത്തു് പഴുത്തു് കിടക്കുന്നു; എന്നാൽ അവിടെ ഞങ്ങൾക്കു് പോകാൻ സാദ്ധ്യമല്ല. മഹാബാഹുക്കളായ നിങ്ങൾ വിചാരിച്ചാൽ പോകാൻകഴിയും. ധേനുകൻ എന്ന ഒരു ദുഷ്ടദൈത്യൻ അവിടെ വസിക്കുന്നു. അവൻ കഴുതയുടെ വേഷംധരിച്ചു്, അവനെപ്പോലെയുള്ള ദൈത്യക്കഴുതകളുമായി അവിടെ വിഹരിക്കുന്നു. ശത്രുഘാതിയായ കൃഷ്ണ! അവർ എത്ര മനുഷ്യരെ കൊന്നു തിന്നുവെന്നുള്ളതിനു് കണക്കൊന്നുമില്ല. പശു പക്ഷികളൊന്നുംതന്നെ അവനെ ഭയന്നു് ആ വനത്തിൽ പ്രവേശിക്കുന്നില്ല. മഹാവീരനായ ബലരാമ, ആ പനമ്പഴങ്ങൾ അത്യന്തം സുഗന്ധിതമാണു്. ഞങ്ങൾ ഒരു പ്രാവശ്യമെങ്കിലും അതിന്റെ രുചി അറിഞ്ഞിട്ടില്ല. ആ പഴം തിന്നണമെന്നുള്ള ഞങ്ങളുടെ ഉൽക്കടമായ അഭിലാഷത്തെ നിങ്ങൾ പൂർത്തിയാക്കിത്തരണം.

ശ്യാമനും രാമനും തങ്ങളുടെ കൂട്ടുകാരെ ആശ്വസിപ്പിച്ചുകൊണ്ടു് താലവനത്തിൽ പ്രവേശിച്ചു. മഹാബലശാലിയായ ബലരാമൻ ഒരാനക്കുട്ടിയെപ്പോലെ ആ താലവൃക്ഷങ്ങളെ ഓരോന്നായി പിടിച്ചു് ഉലുക്കി. ധാരാളം പഴങ്ങൾ വീണുതുടങ്ങി. പനമ്പഴം വീണ ഒച്ചകേട്ടു് ബലിഷ്ഠനായ ധേനുകഴുത ഭൂമിയെ വിറപ്പിച്ചുകൊണ്ടു് അവിടെ ഓടിയെത്തി. അവൻ പുറംകാലുകൊണ്ടു് ബലരാമനെ തൊഴിച്ചു. രണ്ടാംപ്രാവശ്യം തൊഴിക്കാൻ കാലുയർത്തിയപ്പോൾ, ബലരാമൻ ഒരുകൈകൊണ്ടു് ആ ദൈത്യന്റെ പിൻകാലുകൾ രണ്ടും പിടിച്ചു് ആകാശത്തിൽ കറക്കി ഒരു താലവൃക്ഷത്തിൽ അടിച്ചു. ആകാശത്തിൽ കറക്കിയപ്പോൾത്തന്നെ അവന്റെ പ്രാണൻ

പോയിരുന്നു. അടിച്ച വേഗംകൊണ്ടു് ആ താലവൃക്ഷം ഞെരിഞ്ഞു് തകന്നുവീണു. ഇങ്ങനെ താലവൃക്ഷങ്ങൾ ഒന്നിൻെറ പുറത്തു് ഒന്നെന്ന രീതിയിൽ അനേകമനേകം താലവൃക്ഷങ്ങൾ വേരോടുകൂടി മുറിഞ്ഞുതകന്നു് ഭൂമിയിൽ പതിച്ചു. മഹാവിക്രമനായ ബലരാമനെ സംബന്ധിച്ച് ഇതൊരു വെറും കുട്ടിക്കളിയായിരുന്നു. ഭഗവാൻ ബലരാമനും സ്വയം ജഗദീശ്വരനാണല്ലോ! നൂലുകൾകൊണ്ടു് വസ്ത്രം എങ്ങനെ ഓതപ്രോതമായിരിക്കുന്നുവോ അതുപോലെ സാക്ഷാത് ബലരാമനിൽ, അഥവാ; അനന്തഭഗവാനിൽ, ഈ ജഗത്തു് സ്ഥിതിചെയ്യുന്നു. അതുകൊണ്ടു് ബലരാമനെ സംബന്ധിച്ച് ഇതൊന്നും ആശ്ചര്യമല്ല. ധേനുകൻെറ പരിവാരങ്ങളായ രാക്ഷസക്കഴുതകൾ രാമകൃഷ്ണന്മാരെ ആക്രമിച്ചു. അവരുടെ ഗതിയും തഥൈവ ച. തെക്കോട്ടു്പോയ തങ്ങളുടെ നേതാവിനെ അവരും അനുഗമിച്ചു. ആ വനപ്രദേശം ഒടിഞ്ഞുവീണ പനമരങ്ങൾകൊണ്ടും, പനമ്പഴങ്ങൾകൊണ്ടും, ദൈത്യന്മാരുടെ പ്രാണഹീനമായ ശരീരങ്ങൾകൊണ്ടും നിറഞ്ഞു. മേഘാവൃതമായ ആകാശംപോലെ ഭൂമി ശോഭായമാനമായിരുന്നു. രാമകൃഷ്ണന്മാരുടെ മംഗലമയിയായ ഈ ലീലകണ്ടു് ദേവതകൾ പുഷ്പവൃഷ്ടി ചെയ്തു. ദുന്ദുഭികൾ ഘോഷിച്ചു് സ്തുതിഗീതങ്ങൾ പാടി. അന്നുമുതൽ ജനങ്ങൾ ഭയരഹിതരായി. ആ വനത്തിൽ സഞ്ചരിക്കുകയും സുഗന്ധിതമായ താലഫലങ്ങൾ ഭുജിച്ചു് തൃപ്തിയടയുകയുംചെയ്തു. ഭഗവാൻ ശ്രീകൃഷ്ണൻ ഇപ്രകാരം വൃന്ദാവനപുണ്യഭൂമിയിൽ അനേകം അത്ഭുതലീലകൾചെയ്തു.

ഒരു ദിവസം ഭഗവാൻ സഖാക്കളോടുകൂടി യമുനാതടത്തിൽ ചെന്നു. അന്നു് ബലരാമൻ കൂടെ പോയില്ല. ജ്യേഷ്ഠ–ആഷാഢമാസമായിരുന്നതിനാൽ അത്യുഗ്രമായ

വെയിൽകൊണ്ടും ദാഹംകൊണ്ടും അവരുടെ തൊണ്ട ഉണങ്ങിപ്പോയിരുന്നു. അവരുടെ മനസ്സും ബുദ്ധിയും ക്ഷീണിച്ചിരുന്നു. മററൊന്നും ചിന്തിക്കുവാൻ കഴിവില്ലാതെ അവർ യമുനയിൽ ഇറങ്ങി അതിലെ വിഷമയമായ ജലം കുടിച്ചു. വിഷമയമായ ജലപാനം ചെയ്തതിനാൽ ഗോപാലന്മാരും ഗോക്കളും പ്രാണഹീനരായി യമുനാതടത്തിൽ വീണു. യോഗേശ്വരന്മാരുടേയും ഈശ്വരനായ ഭഗവാൻ തൻെറ സഖാക്കളുടേയും ഗോക്കളുടേയും ഈ അവസ്ഥകണ്ടിട്ട് അമൃതംപൊഴിയുന്ന ദൃഷ്ടികളാൽ അവരെ ജീവിപ്പിച്ചു. അവർ പരസ്പരം നോക്കി. ശ്രീഭഗവാൻെറ അനുഗ്രഹഭരിതമായ ദൃഷ്ടിവിക്ഷേപത്താലാണ് മരിച്ചിരുന്ന അവർ ജീവിച്ചതെന്നു് ഗ്രഹിച്ചു.

മഹാവിഷധരനായ കാളിയൻ എന്ന നാഗമാണ് യമുനാജലത്തെ വിഷമയമാക്കിത്തീർത്തിരുന്നതു്. യമുനയിലുള്ള ഒരു കുണ്ഡത്തിന് "കാളിയ ഹ്രദം" എന്നാണു് നാമം. ആ ഹ്രദത്തിന്നു മുകളിൽ പറക്കുന്ന പക്ഷികളും പോലും വിഷജ്വാലയേററ് മരിച്ചുവീണിരുന്നു. ആ ഹ്രദത്തിൽ തട്ടിവന്നിരുന്ന വിഷക്കാറേററ പ്രാണികളും വൃക്ഷലതാദികളും നശിച്ചിരുന്നു. ഭഗവാൻെറ അവതാരത്തിൻെറ മുഖ്യ ഉദ്ദേശ്യം ദുഷ്ടദമനമാണല്ലോ. ആ ഭയാനകവിഷധരൻെറ അഹംകാരത്തെ ശമിപ്പിക്കുവാനും ആ ദ്വാരാ, യമുനാജലത്തെ ശുദ്ധമാക്കുവാനും ശ്രീഭഗവാൻ ഒരുമ്പെട്ടു. അമൃതസമ്പർക്കത്താൽ നശിക്കാതിരുന്ന ഒരു കദംബവൃക്ഷം യമുനാതീരത്തുണ്ടായിരുന്നു. ഭഗവാൻ പീതാംബരത്തെ വരിഞ്ഞു് ഇറുക്കികെട്ടിക്കൊണ്ടും മുരളിയെ ഇടുപ്പിൽ ചെരുകിക്കൊണ്ടും ആ വൃക്ഷത്തിൽ ചാടിക്കയറി യമുനയിൽ കുതിച്ചു. അചിന്ത്യ–അനന്ത–ബലശാലിയായ ഭഗവാനു് ഇതൊരു കൊച്ചു കളിമാത്രമായിരുന്നു. ഭഗവാൻ കാളിന്ദിയിൽ നീന്തി ജലക്രീഡചെയ്തു.

തന്റെ നിവാസസ്ഥാനത്തു് ഒരു മത്തഗജം പ്രവേശിച്ച തുപോലെ കാളിയനു് തോന്നി. ആരാണു് തന്റെ നിവാസസ്ഥാനത്തെ തിരസ്കരിക്കുന്നതെന്നു് തല ഉയൎത്തി നോക്കിയപ്പോൾ, അത്യന്തം സുകമാരശരീര നായ ഒരു ബാലനെ ദൂരെ കണ്ടു. കണ്ണുകൾകൊണ്ടു് കേൾക്കുന്ന കാളിയൻ (ചക്ഷുശ്രവണൻ) ചീറിക്കൊണ്ടു് ഭഗവാനെ സമീപിച്ചു. വെറും ഒരു ബാലൻ ഭയരഹി തനായി തന്റെ ഹ്രദത്തിൽ ക്രീഡിക്കുന്നതുകണ്ടപ്പോൾ കാളിയൻ ക്രോധതാമ്രാക്ഷനായി ശ്രീകൃഷ്ണന്റെ മൎമ്മങ്ങൾ തോറും കടിച്ചുതുടങ്ങി. നാഗപാശത്താൽ ബന്ധിതനായ ഭഗവാൻ നിശ്ചേഷ്ടനായിത്തീൎന്നു. അതുകണ്ട സഖാക്കൾ ദുഃഖത്താലും ഭയത്താലും പീഡിതരായി മൂൎഛിച്ചു് പൃഥ്വി യിൽ പതിച്ചു. പശുക്കളും ദുഃഖകാതരതയോടുകൂടി "ഇംബാ ഇംബാ" എന്നു് വിളിച്ചുതുടങ്ങി. വ്രജത്തിലും ദുൎന്നി മിത്തങ്ങൾകണ്ടു. അശകുനങ്ങൾ കണ്ട നന്ദഗോപാദികൾ ബലരാമനെക്കൂടാതെയാണു് അന്നു് ശ്രീകൃഷ്ണൻ പോയ തെന്നോൎത്തപ്പോൾ ഭയവ്യാകുലരായിച്ചമഞ്ഞു. ഭഗവാ ന്റെ പ്രഭാവം അപ്പോഴപ്പോൾ അവർ ഭഗവന്മായയാൽ മറന്നുപോയിരുന്നു. വ്രജവാസികളേവരും തങ്ങളുടെ പ്രവൃത്തികളെ ഉപേക്ഷിച്ചിട്ടു് യമുനാപുളിനത്തിൽ ഓടി യെത്തി. ബലരാമൻ വ്രജവാസികളുടെ കാതരഭാവം കണ്ടു ചിരിച്ചു. അവരോടൊപ്പം യമുനാതടത്തിലെത്തി, ഭഗവാന്റെ സഖാക്കൾ മൂൎഛിച്ചു കിടക്കുന്നതും കാളിയ ഹ്രദത്തിൽ ഭഗവാൻ കാളിയനാൽ വരിഞ്ഞു ഇറുക്കികെട്ട പ്പെട്ടിരിക്കുന്നതും അവർ കണ്ടു. യശോദാദേവി തന്റെ പുത്രന്റെ പുറകെ കാളിന്ദിയിൽചാടുവാൻ ഓടിയപ്പോൾ ഗോപികൾ ആ ഉദ്യമത്തെ തടഞ്ഞു. ബലരാമൻ ഭഗവാ ന്റെ പ്രഭാവത്തെ അല്പംമാത്രം സൂചിപ്പിച്ചു് അവരെ

സമാധാനപ്പെടുത്തി എവരും ദുഃഖപരവശരായി കണ്ണുനീരൊഴുക്കിക്കൊണ്ടു് ഭഗവാനെ നോക്കിനിന്നു. കാളിയൻ തന്നെ ബന്ധിച്ചുകൊള്ളുവാൻ സമ്മതിച്ചതു്, ശ്രീ ഭഗവാന്റെ മനുഷ്യസഹജമായ ഒരു ലീലയായിരുന്നു. വ്രജവാസികൾ ആബാലവൃദ്ധം ദുഃഖിക്കുന്നതു കണ്ടപ്പോൾ, ഭഗവാൻ അടവു് ഒന്നു മാററി. ഐശ്വര്യത്തെ പ്രകടമാക്കി, തന്റെ ശരീരത്തെ വലുതാക്കി, നാഗപാശത്തിൽനിന്നും വേർപെടുത്തി. കാളിയൻ ക്രുദ്ധനായി ഫണങ്ങളെ വിടർത്തി, വിഷാഗ്നി ഛർദ്ദിച്ചുകൊണ്ടു് ഭഗവാനെ കൊല്ലുവാൻ അടുത്തു. ഭഗവാനുമായുള്ള യുദ്ധത്തിൽ കാളിയനാഗം അത്യന്തം ക്ഷീണിച്ചു. ഭഗവാൻ ഭയാതുരനായ കാളിയന്റെ മസ്തകത്തിൽ ചാടിക്കയറി; ആ ഫണങ്ങളിൽ ചുവന്നു ചുവന്ന അനേകമനേകം മണികൾ ഉണ്ടായിരുന്നു. ആ മണികളുടെ സ്പർശനംകൊണ്ടു്, ഭഗവാന്റെ സുകുമാരശരീരത്തിന്റെ ലാളിമ അത്യധികം വർദ്ധിച്ചു. നൃത്യഗാനാദികളായ സമസ്തകലകളുടേയും ആദിപ്രവർത്തകനായ ശ്രീ ഭഗവാൻ, കാളിയന്റെ ഫണങ്ങളിൽ കലാപൂർണ്ണമായ നൃത്തംചെയ്യുവാനാരംഭിച്ചു. ഈ ആരംഭം കണ്ട ദേവതകൾ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, ചാരണന്മാർ, ദേവാങ്ഗനകൾ, ആദിയായ സ്വർഗ്ഗവാസികൾ ആകാശമാർഗ്ഗത്തിൽ നിറഞ്ഞു. അവർ ഭഗവാന്റെ നൃത്തത്തിനനുസരിച്ചു് മൃദംഗം, ഢോൽ, നഗാരം ആദിയായ വാദ്യങ്ങൾ ഘോഷിച്ചു. സുന്ദര സുന്ദരാങ്ങളായ ഗീതങ്ങൾ പാടി, കല്പകപ്പൂമലർ ചൊരിഞ്ഞു. കാളിയനു് നൂററിയൊന്നു ഫണങ്ങളുണ്ടായിരുന്നു. ഉയർന്നിരുന്ന ഫണങ്ങളിൽ (കുനിയാത്ത ശിരസ്സിൽ) പ്രചണ്ഡദണ്ഡധാരിയായ ഭഗവാൻ തന്റെ പാദാപാദങ്ങൾകൊണ്ടു് ആഘാതമേല്പിച്ചു് മർദ്ദിച്ചു. കാളിയന്റെ ജീവച്ഛക്തി അല്പാല്പമായി നശിച്ചുതുടങ്ങി.

പൂർണ്ണപുരുഷോത്തമനായ ഭഗവാൻെറ ചരണങ്ങളിൽ രക്തത്തുള്ളികഠം നിറഞ്ഞു. അതു് രക്തപുഷ്പങ്ങഠം കൊണ്ടർച്ചിച്ചതുപോലെ ശോഭിച്ചു.

അത്യന്തം ക്ഷീണിച്ച കാളിയനു് ജഗത്തിൻെറ ആദി രക്ഷകനും പുരാണപുരുഷനുമായ നാരായണൻെറ സ്മൃതി യുണ്ടായി. കാളിയൻ മനസ്സുകൊണ്ടു് ശരണാഗതനായി. സമ്പൂർണ്ണവിശ്വവും ഭഗവാൻെറ ഉദരത്തിൽ ഒരു കടുകുമ ണിയായി കണ്ടു. ഈ ചിന്തയുണ്ടായപ്പോഠം ഭാരം താങ്ങാ നാവാതെ കാളിയൻെറ കണ്ണുകഠം തള്ളിത്തുടങ്ങി; ഫണ ങ്ങഠം ഛിന്നഭിന്നമായി. തങ്ങളുടെ പതിയുടെ ഈ ദശ കണ്ട നാഗപത്നികഠം ഭഗവാനെ ശരണം പ്രാപിച്ചു, ശരണാഗതവത്സലനായ ശ്രീ ഭഗവാൻ അവക്കു് അഭയ പ്രദാനംചെയ്തു. ആ ദയാസാഗരൻ കാളിയൻെറ വ്യഥക ളെല്ലാം തീർത്തു. കാളിയനും കാളിയപത്നികളും ശ്രീ ഭഗ വാനെ സ്തുതിച്ചു. ലീലാമനുഷ്യനായ ഭഗവാൻ അവരെ അനുഗ്രഹിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:- "സർപ്പ ങ്ങളേ! നിങ്ങഠം ഇനിമേൽ ഇവിടെ വസിക്കരുതു്. നിങ്ങഠം ഇവിടെനിന്നും പോയാൽമാത്രമേ പശുക്ക ഠംക്കും മനുഷ്യക്കും യമുനാജലം ഉപയോഗമാകുകയുള്ളു. കാളിയാ! നിൻെറ ഫണങ്ങളിൽ എൻെറ പാദമുദ്ര യുള്ളതിനാൽ നിനക്കു് ഇനിമേൽ ശത്രുഭയമുണ്ടാകുന്ന തല്ല. ഞാൻ ഈ ഹ്രദത്തിൽ ക്രീഡിച്ചതിനാൽ ഈ തീർത്ഥത്തിൽ സ്നാനംചെയ്യുന്നവർക്കു് പരമഗതി ലഭി ക്കട്ടെ! നീ ഗരുഡഭയംകൊണ്ടാണു് രമണകദ്വീപം ഉപേ ക്ഷിച്ചതെന്നു് എനിക്കറിയാം. നീ എൻെറ ഭക്തനായതി നാൽ ഇപ്പോഠംമുതൽ ഗരുഡൻെറ മിത്രമായിത്തീന്നിരി ക്കുന്നു. ഇപ്രകാരം അരുളിച്ചെയ്തിട്ടു് ഭഗവാൻ കാളിയ നേയും പരിവാരങ്ങളേയും യാത്രയാക്കി. ഭഗവാൻെറ

ഓരോ ലീലകളും പരമാത്ഭുതമാണ്. ലീലാമാനുഷ വിഗ്രഹനായ ശ്രീ ഭഗവാന്റെ കൃപയാൽ യമുനാജലം വിഷഹീനമായിയെന്നു മാത്രമല്ല അമൃതസമാനം മധുര മധുരവുമായി ഭവിച്ചു.

ശ്രീകൃഷ്ണഭഗവാൻ മഹാമൂല്യമണികളാലും സുവർണ്ണമയ ആഭൂഷണങ്ങളാലും വിഭൂഷിതനായി, ആ കുണ്ഡത്തിൽ നിന്നും കയറിവന്നു. ഭഗവാനെ കണ്ട വ്രജവാസികൾക്ക് തങ്ങളുടെ പോയ പ്രാണൻ തിരിച്ചുകിട്ടിയതുപോലെ തോന്നി. എല്ലാ ഗോപഗോപികളുടേയും ഹൃദയം ആനന്ദം കൊണ്ട് നിറഞ്ഞു. അവർ പ്രേമോന്മാദത്തോടും പ്രസന്നതയോടുംകൂടി 'അഹമഹമികയാ' ഓടിച്ചെന്ന് അവരുടെ കണ്ണനെ ഹൃദയത്തിൽ ചേർത്ത് പുണർന്നു. യശോദാദേവിയുടേയും രോഹിണീദേവിയുടേയും നന്ദഗോപന്റേയും സ്ഥിതി അവർണ്ണനീയമായിരുന്നു. മൃത്യുവക്ത്രത്തിൽനിന്നും രക്ഷപ്പെട്ട തങ്ങളുടെ പുത്രനെ കണ്ട അവർ, ഉന്മത്തരായിച്ചമഞ്ഞിരുന്നു. ആ വനപ്രദേശത്തുള്ള വൃക്ഷങ്ങളും പശുക്കളും കാളകളും വത്സങ്ങളും എല്ലാം ആനന്ദമഗ്നരായിരുന്നു. പരമസൌഭാഗ്യവതി യശോദാദേവി, കാലന്റെ വായിൽനിന്നും പുറത്തുവന്ന തന്റെ ഓമനപ്പൈതലിനെ താഴെ നിർത്താതെ കെട്ടിപ്പുണർന്ന് പുണർന്ന്, ആനന്ദാശ്രുക്കൾ വാർത്തുകൊണ്ടിരുന്നു. വ്രജവാസികൾ ഭഗവാനെ തിരിച്ചുകിട്ടിയതിനാൽ വിശപ്പും ദാഹവും മറന്നിരുന്നു. അവർ വളരെ ക്ഷീണിച്ചിരുന്നതിനാൽ യമുനാതടത്തിൽതന്നെ കിടന്നുറങ്ങി. ഗ്രീഷ്മകാലമായിരുന്നതുകൊണ്ട് വനത്തിലുള്ള വൃക്ഷലതാദികളെല്ലാം ഉണങ്ങിക്കരിഞ്ഞുപോയിരുന്നു. അർദ്ധരാത്രിയായപ്പോൾ വനത്തിൽ തീ പിടിച്ചു. ഉറങ്ങിക്കിടന്നിരുന്ന വ്രജവാസികളുടെ ചുറ്റും അഗ്നി വ്യാപിച്ചു; അവർ ചാടിയെഴുന്നേററ്

അങ്ങുമിങ്ങും ഓടി. രക്ഷയില്ലെന്നു് കണ്ടപ്പോൾ, ലീലാമനുഷ്യനായ തങ്ങളുടെ കണ്ണനെ അവർ ശരണം പ്രാപിച്ചു. "ശ്രീശ്യാമസുന്ദര! ശ്രീ ബലരാമ! നിങ്ങളുടെ ബലവിക്രമം അനന്തമാണു്. നോക്കൂ! ഈ ഭയങ്കര അഗ്നി ഞങ്ങളെ ദഹിപ്പിക്കുവാൻ അടുക്കുന്നു. പ്രഭോ! രക്ഷിക്കൂ! ഞങ്ങളെ രക്ഷിക്കൂ! കൃഷ്ണാ! ഞങ്ങൾ മൃത്യുവിനെ അശേഷം ഭയപ്പെടുന്നില്ല. ഇന്നല്ലെങ്കിൽ നാളെ മൃത്യു അവശ്യം ഭാവിയാണു്. എന്നാൽ അകുതോഭയനായനിന്തിരുവടിയുടെ ചരണകമലങ്ങളെ ഉപേക്ഷിക്കുവാൻ ഞങ്ങൾ അസമർത്ഥരാണു്." എന്നു് വ്രജവാസികൾ നിലവിളിച്ചുകരഞ്ഞു. ജഗദീശ്വരനായ നന്ദനന്ദനൻ, അവരെ ആശ്വസിപ്പിച്ചിട്ടു് ആ അഗ്നിയെ പാനംചെയ്തു. ഭഗവാൻ, ഏവരുടെയും ദാഹം ശമിപ്പിക്കുവാനാണു് അവതീർണ്ണനായതു്. അതുകൊണ്ടു് ഈ ദാഹം തീർക്കേണ്ടതു് തന്റെ കർത്തവ്യമാണെന്നുള്ള വിചാരത്താൽ ഭഗവാൻ അഗ്നി പാനംചെയ്തു. രാമാവതാരകാലത്തു് തന്റെ ധർമ്മദാരങ്ങളായ ജാനകീദേവിയെ അഗ്നിദേവൻ സുരക്ഷിതമാക്കിവച്ചു് തനിക്കു് വലിയ ഉപകാരം ചെയ്തിരുന്നു. അതുകൊണ്ടു് അഗ്നിദേവനെ തന്റെ മുഖത്തിൽ തന്നെ ഇരുത്തി സൽക്കരിക്കേണ്ടതു് തന്റെ കർത്തവ്യമാണെന്നുള്ള വിചാരത്താൽ ആ അഗ്നിയെ പാനംചെയ്തു. കാര്യം, കാരണത്തിൽ ലയിക്കുന്നു. ഭഗവാന്റെ മുഖത്തിൽനിന്നാണു് അഗ്നി പ്രകടമായതു് "മുഖാദ് അഗ്നിരജായത" അതുകൊണ്ടു് ശ്രീഭഗവാൻ അതിനെ മുഖത്തിൽതന്നെ സ്ഥാപിച്ചു. ഭവദാവാഗ്നിയെ ശാന്തമാക്കുന്നതിനു് വിരാഡ്പുരുഷനായ ഭഗവാന്റെ മുഖസ്ഥാനീയനായ ബ്രാഹ്മണനാണു് സമർത്ഥൻ എന്നു് കാണിക്കുന്നതിനായി ഭഗവാൻ ആ അഗ്നിയെ മുഖത്തിൽസ്ഥാപിച്ചു.

അടുത്ത പ്രഭാതത്തിൽ ശ്രീഭഗവാൻ തൻെറ സ്വജനങ്ങളോടുകൂടി ഗോകുലമണ്ഡിതഗോഷ്ഠത്തിൽ പ്രവേശിച്ചു. ഗ്രീഷ്മഋതു ശരീരധാരികൾക്ക് പ്രിയമല്ലെങ്കിലും വൃന്ദാവനത്തിൻെറ സ്വാഭാവികമായുള്ള ഗുണങ്ങളിൽ ആ ഋതു വസന്തംപോലെ ശോഭിച്ചു. –

ഒരിക്കൽ പ്രലംബൻ എന്ന അസുരൻ ഗോപവേഷം ധരിച്ച് രാമകൃഷ്ണാദികളുടെ കൂട്ടത്തിൽ ചേൎന്നു. അവൻ ഗോപനല്ലെന്നറിഞ്ഞ ബലരാമൻ മുഷ്ടിപ്രഹരമേല്പിച്ച് അവൻെറ കഥകഴിച്ചു. പ്രലംബാസുരൻ പാപത്തിൻെറ മൂൎത്തീകരണമായിരുന്നു. അവൻെറ മരണത്തിൽ ദേവതകൾ അത്യധികം ആഹ്ലാദിക്കുകയും അവനെ സംഹരിച്ച ബലരാമനെ പ്രശംസിക്കുകയുംചെയ്തു.

മറെറാരിക്കൽ ഭഗവാൻ സഖാക്കളുമായി വനത്തിൽ വിഹരിക്കുമ്പോൾ ആ വനത്തിൽ അകസ്മാത്തായി ദാവാഗ്നി പിടിപെട്ടു. ഭഗവാൻ തൻെറ സഖാക്കളോട് കണ്ണടയ്ക്കുവാൻ ആജ്ഞാപിച്ചു. അവർ ഭഗവദാജ്ഞയനുസരിച്ച് കണ്ണുകളടച്ചു. യോഗേശ്വരേശ്വരനായ സാക്ഷാത് ഭഗവാൻ ആ ഭയങ്കര ദാവാഗ്നിയെ പാനംചെയ്തു.

ഭഗവാൻ ഭക്തജനങ്ങളൎപ്പിക്കുന്ന പ്രേമഭക്തിസുധാരസത്തെ പാനംചെയ്യുന്നവനാണല്ലൊ. അഗ്നിയുടെ മനസ്സിൽ ആ പ്രേമഭക്തി സുധാരസത്തിൻെറ സ്വാദറിയുവാനുള്ള ലാലസ ഉദിച്ചതിനാൽ അഗ്നി സ്വയം ശ്രീഭഗവാൻെറ മുഖത്തിൽ പ്രവേശിച്ചു. വിഷാഗ്നി, മുഞ്ജാഗ്നി, ദാവാഗ്നി എന്ന മൂന്ന് അഗ്നികളേയും പാനംചെയ്തിട്ട് ശ്രീഭഗവാൻ ത്രിതാപങ്ങളേയും നശിപ്പിക്കുന്ന തൻെറ ശക്തിയെ വ്യക്തമാക്കി. ആദ്യമായി

രാത്രിയിൽ അഗ്നിപാനംചെയ്തു. രണ്ടാമത്തു് പകലാണു് അഗ്നിപാനം ചെയ്തതു്. ഇങ്ങനെ ഭക്തജനങ്ങളുടെ താപങ്ങളെ ഹരിക്കുന്നതിൽ ഭഗവാൻ സദാസർവ്വദാ തല്പരനായിരിക്കുന്നുവെന്നു് കാണിച്ചു.

ആദ്യത്തെ പ്രാവശ്യം ഏവരുടേയും മുമ്പിൽവെച്ചും രണ്ടാമത്തെ പ്രാവശ്യം സഖാക്കളോടു് കണ്ണുകളടയ്ക്കാൻ പറഞ്ഞിട്ടുമായിരുന്നു അഗ്നി പാനംചെയ്തതു്. ഇതു മൂലം ഭഗവാൻ പരോക്ഷമായും അപരോക്ഷമായും (പ്രത്യക്ഷം)ഭക്തജനങ്ങളുടെ ഹിതം അനുസരിക്കുന്നുവെന്നു് കാണിച്ചു. ഗോപന്മാർ കണ്ണുതുറന്നുനോക്കിയപ്പോൾ, അവർ ഭാണ്ഡീരവടത്തിന്നു് സമീപമിരിക്കുന്നതായി കണ്ടു് വിസ്മയിച്ചു. തങ്ങളുടെ കന്നയ്യൻ നിശ്ചയമായും ഒരു ദേവൻ തന്നെയാണെന്നു് ഗോപന്മാർ തീരുമാനിച്ചു. വർഷഋതുവും കഴിഞ്ഞു. ശരദൃതുവിൻെറ ശുഭാഗമനം ഉണ്ടായി. ശ്രീകൃഷ്ണഭഗവാൻ തൻെറ വംശീധ്വനികൊണ്ടു് സമസ്തഭൂതങ്ങളേയും തന്നിലേക്കാകർഷിച്ചു. വേണുഗീതത്താൽ ആകൃഷ്ടരായ വ്രജവാസികൾ എല്ലാം മറന്നു് ആനന്ദസാഗരത്തിൽ ആറാടി. വ്രജവാസികൾ, പ്രത്യേകിച്ചും ഗോപികൾ വൃന്ദാവനവിഹാരിയായ ശ്രീകൃഷ്ണൻെറ അത്ഭുതലീലകളെ വർണ്ണനംചെയ്തു് ചെയ്തു് അതിൽ തന്മയരായിഭവിച്ചിരുന്നു. ഭഗവാൻെറ ലീലകൾ അവരുടെ ഹൃദയത്തിൽ സദാ സ്ഫുരിച്ചുകൊണ്ടിരുന്നു.

ഹേമന്ത ഋതുവിൽ മാർഗ്ഗശീർഷമാസത്തിൽ വ്രജകുമാരികൾ വ്രതത്തോടുകൂടി കാത്യായനീ പൂജചെയ്യാനാരംഭിച്ചു. അവർ കേവലം ഹവിഷ്യാന്നം (നെയ്ച്ചോർ) മാത്രം ഭുജിച്ചിരുന്നു. അവർ അരുണോദയത്തിൽ യമുനയിൽ സ്നാനംചെയ്തിട്ടു് ദേവിയുടെ ബാലുകാ (മണ്ണു്) മയിയായ മൂർത്തിയെ ഉണ്ടാക്കിസുഗന്ധിത ചന്ദനം പുഷ്പം

പലപ്രകാരത്തിലുള്ള നൈവേദ്യങ്ങൾ ധൂപദീപാദികൾ ആദിയായവകൊണ്ടു്,

"കാത്യായനി മഹാമായേ
മഹായോഗിന്യധീശ്വരീ
നന്ദഗോപസുതം ദേവീ
പതിം മെ കുരു തേ നമഃ"

എന്ന മന്ത്രം ജപിച്ചു് ദേവിയെ ആരാധിച്ചിരുന്നു. പ്രതിദിനവും ഉഷഃകാലത്തിൽ ഇപ്രകാരം ചെയ്തുവന്നിരുന്നു. ഒരുദിവസം ഗോപകന്യകകൾ ശ്രീഭഗവാന്റെ ദിവ്യഗുണങ്ങളെ ഗാനംചെയ്തുകൊണ്ടു് യമുനയിലിറങ്ങി, അത്യാനന്ദത്തോടുകൂടി ജലക്രീഡചെയ്യാനാരംഭിച്ചു. സനകാദിയോഗികളുടേയും ശങ്കരാദികളായ യോഗേശ്വരന്മാരുടേയും ഈശ്വരനായ ശ്രീ ഭഗവാൻ കന്യകകളുടെ അഭിലാഷം പൂർത്തിയാക്കുവാനായി ആ പ്രഭാതവേളയിൽ സഖാക്കളോടുകൂടി അവിടെ ആവിർഭവിച്ചു. നഗ്നകളായി ജലക്രീഡ ചെയ്തുകൊണ്ടിരുന്ന കുമാരികളെ നല്ലൊരു പാഠം പഠിപ്പിക്കണമെന്നും സർവ്വോപരി അവരെ അനുഗ്രഹിക്കണമെന്നുമുള്ള ഉദ്ദേശ്യത്തോടുകൂടി ശ്രീ കൃഷ്ണഭഗവാൻ അവരുടെ വസ്ത്രങ്ങളെ എടുത്തുകൊണ്ടു് ഒരു കദംബവൃക്ഷത്തിൽ ചാടിക്കയറി. കുമാരികൾ ഇനിമേൽ തങ്ങൾ നഗ്നകളായി കളിക്കുന്നതല്ലെന്നും ദയവുചെയ്തു് തങ്ങൾക്കു് വസ്ത്രങ്ങൾനല്കണമെന്നും ഭഗവാനോടു പ്രാർത്ഥിച്ചു. ഭഗവാൻ മന്ദഹസിച്ചു. ഭഗവാന്റെ മന്ദസ്മിതമുഖാംഭോജം ദർശിച്ചു കുമാരികളുടെ ഹൃദയസരോവരം പ്രേമംകൊണ്ടു് ഇളകിമറിഞ്ഞു. അവർ യമുനയിലെ ശീതളജലത്തിൽ ശിരസ്സുമാത്രം പൊന്തിച്ചുകൊണ്ടു് കണ്ഠംവരെ മുങ്ങിക്കിടന്നിരുന്നതിനാൽ അവരുടെ ശരീരം കുളിരുമൂലം വിറച്ചുകൊണ്ടിരുന്നു. അവർ പറഞ്ഞു:- "ഞങ്ങളുടെ പ്രാണസമനായ

ശ്രീകൃഷ്ണാ! അങ്ങ് എന്താണിങ്ങനെ അനീതി കാണിക്കുന്നതു്? അങ്ങ് നന്ദഗോപൻെറ ഓമനക്കുട്ടനാണു്. ഞങ്ങൾക്കു് ഏററവും പ്രിയപ്പെട്ടവനുമാണു്. വ്രജവാസികളുടെ പരമഗതിയുമാണവിടുന്നു്. ഞങ്ങൾ കുളിരുകൊണ്ടു് നടുങ്ങുന്നതു് ആത്തരക്ഷകനായ അവിടുന്നു് കാണുന്നില്ലേ? ശ്യാമസുന്ദര! ഞങ്ങൾ അങ്ങയുടെ ദാസികളല്ലെ? അവിടുന്നു്ധമ്മത്തിന്റെ മമ്മമറിയുന്ന മഹാപുരുഷനാണല്ലൊ. ഞങ്ങൾക്കു് നാണമാകുന്നു. കൃഷ്ണ! ചീരഹരണംചെയ്യുന്നവനാണു്—സ്ത്രീകളുടെ വസ്ത്രം മോഷ്ടിക്കുന്നവനാണു്—എന്നു് ലോകർ അവിടുത്തെ നിന്ദിച്ചാൽ ഞങ്ങൾ സഹിക്കുമോ പ്രഭോ? അവിടുന്നു് എന്തു കല്പിക്കുന്നുവോ അതു് ചെയ്യുവാൻ ഞങ്ങൾ തയ്യാറാണു്. ഇനിയും ഞങ്ങളെ പരീക്ഷിക്കരുതേ! ഞങ്ങളുടെ വസ്ത്രങ്ങൾ തന്നു് ഞങ്ങളെ അനുഗ്രഹിക്കേണമേ! ഭഗവാൻ പറഞ്ഞു:— കുമാരികളേ! നിങ്ങൾക്കു് വസ്ത്രം വേണമെങ്കിൽ ഇവിടെവന്നു് വാങ്ങിക്കൊള്ളുവിൻ! വ്രതാനുഷ്ഠാനംകൊണ്ടു് നിങ്ങൾ വളരെ ക്ഷീണിച്ചിരിക്കുന്നു. ഇങ്ങനെ അധികനേരം ശീതളജലത്തിൽ നിങ്ങൾ കിടക്കേണ്ട. നഗ്നകളായി നദിയിലിറങ്ങി കുളിക്കുന്നതു് അധമ്മമാണെന്നു് നിങ്ങൾക്കറിഞ്ഞുകൂടെ? ആയതിനാൽ അതിനു് പരിഹാരമായി കരയിൽ കയറിവന്നു് വസ്ത്രങ്ങൾ വാങ്ങിക്കൊള്ളുവിൻ! കുമാരികളേ! നിങ്ങളുടെ മന്ദസ്മിതത്തിൽ പരിശുദ്ധപ്രേമം കളിയാടുന്നു. നിങ്ങളെൻെറ ദാസികളാണെന്നു് സമ്മതിക്കുന്നപക്ഷം എൻെറ ആജ്ഞയെ അനുസരിക്കുവിൻ! പാവനചരിതകളായ അവർ — ഭഗവദ്സന്നിധിയിൽ അഭിമാനം പാപമാണെന്നറിഞ്ഞിരുന്ന അവർ — ഭഗവദാജ്ഞ അനുസരിച്ചു. ഓരോരുത്തരായി കരയ്ക്കു് കയറിവന്നു. കുമാരികളുടെ ഈ ശുദ്ധഭാവത്താൽ ഭഗവാൻ അത്യന്തം

പ്രസന്നനായി. ഭഗവാൻ പറഞ്ഞു:–"കുമാരികളെ! നിങ്ങളുടെ വ്രതം സഫലമായിരിക്കുന്നു. എന്നാൽ വസ്ത്രഹീനരായി നിങ്ങൾ സ്നാനം ചെയ്യുന്നിമിത്തം ജലത്തിന്റെ അധിഷ്ഠാതൃദേവതയായ വരുണനോടും യമുനയോടും നിങ്ങൾ അപരാധം പ്രവൃത്തിച്ചിരിക്കുന്നു. ആയതിനാൽ നിങ്ങൾ ഈ ദോഷശാന്തിയ്ക്കായി രണ്ടു കൈകളും ശിരസ്സിൽചേർത്തു് യമുനയെ പ്രണമിക്കുവിൻ! ഞങ്ങളുടെ അപരാധം പൊറുക്കണമെന്നു് പ്രാർത്ഥിക്കുവിൻ. തദനന്തരം നിങ്ങളുടെ വസ്ത്രങ്ങൾ സ്വീകരിച്ചുകൊള്ളുവിൻ! കുമാരികൾഅപ്രകാരംചെയ്തു. ഭഗവാന്റെ കരസ്പർശത്താൽ പവിത്രമായിത്തീന്ന വസ്ത്രങ്ങൾ അവർ ധാരണംചെയ്തു് പരമപവിത്രകളായി വിളങ്ങി. അവക്കു് ഒരുനിമിഷംപോലും ഭഗവാനെ വിട്ടുപിരിയാൻ കഴിയാതെ ഭഗവത്സന്നിധിയിൽ തലകുനിച്ചുനിന്നു. ഭഗവാൻ പറഞ്ഞു:- "കുമാരികളെ! നിങ്ങളുടെ അഭിലാഷത്തെ ഞാൻ അനുമോദിക്കുന്നു. നിങ്ങളുടെസങ്കല്പം സത്യമായിഭവിക്കട്ടെ! താമസിയാതെ നിങ്ങൾക്കെന്നെ പൂജിക്കുവാൻകഴിയും. ഇപ്പോൾ നിങ്ങൾ ഗൃഹങ്ങളിലേയ്ക്കു് പോകുവിൻ! നിങ്ങളുടെ സാധന സിദ്ധമായിത്തീർന്നിരിക്കുന്നു. അടുത്ത ശരദ് ഋതുവിൽ നിങ്ങളുടെ മനോരഥം പൂർത്തിയാകുന്നതാണു്. സഖികളേ! കാത്യായനീദേവിയെ പൂജിച്ചതിനാൽ ലഭിച്ച നിങ്ങളുടെ തപശ്ശക്തി വിഫലമാകുന്നതല്ല". കുമാരികൾ ശ്രീ ഭഗവാനെ നമസ്കരിച്ചു. അവർ ആ ചരണപങ്കജങ്ങളെ ധ്യാനിച്ചുകൊണ്ടു് പോകാനിഷ്ടമില്ലെങ്കിലും —കാലുകൾ പോകാൻ മറുക്കുന്നെങ്കിലും—മനസ്സില്ലാമനസ്സോടെ വളരെ കഷ്ടപ്പെട്ടു് അവർ വ്രജത്തിലേയ്ക്കു് പോയി. എല്ലാകാമനകളും പൂർണ്ണമായതിനാൽ അവർ ആനന്ദതുന്ദിലരായി ഭവിച്ചു.

ഒരു ദിവസം ഭഗവാനും കൂട്ടുകാരും പശുക്കളെ മേച്ചു കൊണ്ടു് വൃന്ദാവനത്തിൽ സഞ്ചരിച്ചു. ഗ്രീഷ്മർത്തുവായിരുന്നു. സൂര്യന്റെ പ്രഖരകിരണങ്ങളാൽ, ഭൂമി ചുട്ടുപഴുത്തിരുന്നു. എന്നാൽ, വൃന്ദാവനത്തിലെ വലിയ വലിയ വൃക്ഷങ്ങൾ ഭഗവാനു് കുടപിടിച്ചതുപോലെ നിന്നു് ഉപചരിച്ചു. തനിക്കു് ഛായനൽകി ഉപചരിക്കുന്ന വൃക്ഷങ്ങളെനോക്കിക്കൊണ്ടു് ശ്രീഭഗവാൻ, തന്റെ സഖാക്കളായ സ്തോകകൃഷ്ണൻ, അംശു, ശ്രീദാമാവു്, സുബലൻ, വിശാലൻ, ഋഷഭൻ, തേജസ്വി, ദേവപ്രസ്ഥൻ ആദിയായവരോടു് ഇപ്രകാരം പറഞ്ഞു:— "എന്റെ മിത്രങ്ങളേ! ഈ വൃക്ഷങ്ങൾ എത്ര ഭാഗ്യശാലികളാണു്. ഇവയുടെ ജീവിതംമുഴുവനും മററുള്ളവരുടെ ഹിതത്തിനുവേണ്ടി അർപ്പണം ചെയ്തിരിക്കുന്നതു് നോക്കുക! ഇവ കാററും, വെയിലും, മഞ്ഞും, മഴയും എല്ലാം സഹിച്ചുകൊണ്ടു് നമ്മെ അതിൽ നിന്നും രക്ഷിക്കുന്നില്ലേ? ഇവയുടെ ജീവിതമാണു് സർവ്വശ്രേഷ്ഠം എന്നാണെന്റെ അഭിപ്രായം. പല പ്രാണികളുടേയും ജീവിതനിർവ്വാഹത്തിനു് ഇവ കാരണമായിരിക്കുന്നു. എങ്ങനെയാണോ സജ്ജനങ്ങൾ, തന്നെ സമീപിക്കുന്ന യാചകന്മാരെ വെറുംകയ്യോടെ അയക്കാത്തതു്, അതുപോലെ ഈ വൃക്ഷങ്ങളെ സമീപിക്കുന്നവർക്കു് എന്തെങ്കിലും ലഭിക്കുന്നു. ഇല, ഫലം, പുഷ്പം, ഛായ, തടി, വിറകു്, ആദിയായവ നല്കി മററുള്ളവർക്കു് ഹിതം ചെയ്യുന്നു. സഖാക്കളെ! ലോകത്തിൽ അനേകംപ്രകാരത്തിലുള്ള പ്രാണികൾ ഉണ്ടു്. ഏതു പ്രണികളായാലും അവയുടെ ജന്മം സഫലമാകണമെങ്കിൽ അന്യജീവികൾക്കു് അവശ്യം സേവചെയ്യണം. ധനംകൊണ്ടോ, വിവേകവിചാരംകൊണ്ടോ, വാണികൊണ്ടോ, തന്റെ പ്രാണനെത്തന്നെ ബലിയർപ്പിച്ചിട്ടോ അന്യജീവികൾക്കു്

എപ്പോഴും ഹിതം ചെയ്യേണ്ടതാണു്. കേവലം ഒരു കലയോടുകൂടിയ ഉദ്ഭിജ്ജയോനികൾപോലും സേവ ചെയ്യുമ്പോൾ അഞ്ചു് കലകളുള്ള മനുഷ്യനെപ്പററി പറയേണ്ടതില്ലല്ലൊ. ഇപ്രകാരം ഭാഷണംചെയ്തുകൊണ്ടും വൃക്ഷങ്ങളെ അനുഗ്രഹിച്ചുകൊണ്ടും ഭഗവാൻ യമുനാതടത്തെ പ്രാപിച്ചു. യമുനയിലെ മധുരവും ശീതളവും സ്വച്ഛവുമായ ജലം ഗോക്കളും, സഖാക്കളും, ഭഗവാനും പാനം ചെയ്തു് സംതൃപ്തരായി. അപ്പോൾ സഖാക്കളിൽ ഏതാനും പേർ ഓടിവന്നു് ബലരാമന്റേയും കൃഷ്ണന്റേയും പാദങ്ങളിൽ പതിച്ചു. അവർ പറഞ്ഞു:— "നയനാഭിരാമനായ ബലരാമ! അങ്ങു മഹാപരാക്രമിയാണു്. ഞങ്ങളുടെ ചിത്തചോരനായ ശ്യാമസുന്ദര! അവിടുന്നു് വലിയ വലിയ ദുഷ്ടന്മാരെ സംഹരിച്ചു ഞങ്ങളെ രക്ഷിച്ചിട്ടുണ്ടു്. ഇപ്പോൾ വിശപ്പു് എന്ന ദുഷ്ടൻ ഞങ്ങളെ ആക്രമിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടു് നിങ്ങൾ രണ്ടുപേരും അതിനു് എന്തെങ്കിലും ഒരുപായം ഉണ്ടാക്കിത്തരണം".

സാക്ഷാത് ദേവകീനന്ദനൻ മഥുരയിലെ തന്റെ ഭക്തകളായ ബ്രാഹ്മണപത്നികളെ അനുഗ്രഹിക്കുവാൻ നിശ്ചയിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:— "മിത്രങ്ങളെ! ഇവിടെനിന്നും അല്പം ദൂരത്തിൽ വേദവാദികളായ കുറെ ബ്രാഹ്മണർ സ്വർഗ്ഗകാമനയോടുകൂടി ആങ്ഗിരസ്സ് എന്ന യാഗം ചെയ്യുന്നു. നിങ്ങൾ ആ യജ്ഞശാലയിൽ ചെല്ലുവിൻ! എന്റെയും ഭഗവാൻ ബലരാമന്റേയും പേരുകൾ പറഞ്ഞു് അല്പം ഭോജനം യാചിക്കുവിൻ"! ഗോപബാലന്മാർ ഉടൻ യജ്ഞശാലയിലേയ്ക്കു് തിരിച്ചു. അവിടെചെന്നു് ഭഗവാന്റെ ആജ്ഞാനുസാരം അല്പം അന്നം യാചിച്ചു. ബാലന്മാർ ആദ്യമായി ബ്രാഹ്മണരെ [illegible]നമസ്കാരം ചെയ്തിട്ടു് ബദ്ധാഞ്ജലിയോടുകൂടി

പറഞ്ഞു:— "ഭൂദേവന്മാരെ! ഞങ്ങൾ വ്രജവാസികളാണു്. ഭഗവാൻ ശ്രീകൃഷ്ണന്റേയും ബലരാമന്റേയും ആജ്ഞ അനുസരിച്ചാണു് ഇവിടെ വന്നതു്. പശുക്കളെ മേച്ചുകൊണ്ടു് ശ്യാമനും രാമനും ഇവിടെനിന്നും അല്പം ദൂരത്തിൽ സ്ഥിതിചെയ്യുന്നു. അവരും ഞങ്ങളും വിശന്നു്പൊരിയുന്നു. ഞങ്ങൾക്കു് അല്പം ആഹാരം നല്കിയാലും! ധർമ്മത്തിന്റെ മർമ്മമറിയുന്ന ബ്രാഹ്മണരെ! നിങ്ങൾക്കു് ശ്രദ്ധയുണ്ടെങ്കിൽ ഭോജനാർത്ഥികൾക്കു് ഭക്ഷണംനല്കിയാലും!" ഭഗവാൻ അന്നം യാചിക്കുന്നുവെന്നു് പറഞ്ഞിട്ടും ആ ബ്രാഹ്മണർ തിരിഞ്ഞുപോലും നോക്കിയില്ല. സ്വർഗ്ഗാദി തുച്ഛഫലങ്ങളെ കാംക്ഷിക്കുന്ന അവർ, തങ്ങൾ ജ്ഞാനവൃദ്ധരാണെന്നു്, സ്വയം അഭിമാനിച്ചിരുന്നു. യാചിക്കുന്ന ബാലന്മാർ, അജ്ഞാനികളാണെന്നു്, ആ അജ്ഞാനികൾ വിചാരിച്ചു. സർവ്വയജ്ഞഭോക്താവായ ഭഗവാൻ അന്നം യാചിച്ചിട്ടും തങ്ങളെ ശരീരങ്ങളാണെന്നു് അഭിമാനിച്ചു, മഹാമൂർഖരായ ആ ബ്രാഹ്മണവേഷധാരികൾക്കു് ഭഗവാനെ ഒരു സാധാരണ മനുഷ്യബാലനായിമാത്രമേ കാണാൻ കഴിഞ്ഞുള്ളു. ഗോപബാലന്മാരുടെ ആശ തകർന്നു. അവർ തിരിച്ചുചെന്നു് ശ്യാമനേയും രാമനേയും വിവരമറിയിച്ചു. ഭഗവാൻ പുഞ്ചിരി തൂകിക്കൊണ്ടു് പറഞ്ഞു:—

"പ്രിയ മിത്രങ്ങളെ! നമ്മുടെ പ്രവൃത്തികളിൽ അസഫലത വീണ്ടും വീണ്ടും ഉണ്ടായിക്കൊണ്ടിരിക്കും. അതിൽ നിങ്ങൾ നിരാശപ്പെടരുതു്. വീണ്ടും വീണ്ടും പ്രയത്നം ചെയ്താൽ നിശ്ചയമായും സഫലതയുണ്ടാകും. നിങ്ങൾ അവിടെ ചെല്ലുവിൻ! യജ്ഞശാലയ്ക്കു പുറകിൽ ബ്രാഹ്മണപത്നികളുണ്ടു്. ശ്യാമനും രാമനും വന്നിരിക്കുന്നുവെന്നു് അവരോടു് പറയുവിൻ! അവർ വേണ്ടുവോളം

ക്ഷണം നിങ്ങൾക്കു് തരും. അവർ എന്നെ സദാ ഭജിക്കു ന്നവരാണു്.

സഖാക്കളിപ്പോൾ പത്നീശാലയിൽ പ്രവേശിച്ചു. അവർ ദ്വിജപത്നികളെ പ്രണാമംചെയ്തിട്ടു് അത്യന്തം നമ്രതയോടുകൂടി ഭഗവാൻെറ ആജ്ഞയെ അറിയിച്ചു. ശ്രീ ഭഗവാൻെറ മനോഹരലീലകൾ കേട്ടു്, കേട്ടു് ആ പരമ പ്രഭുവിനെ ഒരുനോക്കു് കാണുവാൻ ദാഹിച്ചു്, ദാഹിച്ചു് കഴിഞ്ഞുവന്ന പരമഭാഗ്യവതികളായിരുന്ന ദ്വിജപത്നി കൾ. ഭഗവാൻ വന്നു എന്നു കേട്ടമാത്രയിൽ അവർ സംഭ്ര മത്തോടുകൂടി എഴുന്നേററു നല്ല സ്വാദിഷ്ടങ്ങളും ഹിതങ്ങളു മായ ഭക്ഷ്യം, ഭോജ്യം, ലേഹ്യം, ചോഷ്യം മുതലായ ചതുർ വിധഭോജനസാമഗ്രികളുംകൊണ്ടു് ഉടൻ അവർ പുറപ്പെട്ടു. അവരുടെ ബന്ധുബാന്ധവന്മാരും പതിപുത്രാദികളും എ ത്രതന്നെ തടുത്തിട്ടും ആ ദ്വിജപത്നികൾ അവരെയെല്ലാം ആവേശത്തോടുകൂടി തട്ടിമാററിയിട്ടു് അവരുടെ പ്രാണ പ്രിയനായ ഭഗവാൻെറ സമീപം, നദികൾ സമുദ്രത്തെ നോക്കി കുതിച്ചുപായുന്നതുപോലെ ഓടിയെത്തി. അവർ സദാ മനസ്സിൽ കണ്ടിരുന്ന ശ്യാമളകോമളവിഗ്രഹനായ ശ്രീ ഭഗവാനെ – അവരുടെ പ്രിയതമനെ– നേത്രേന്ദ്രിയം കൊണ്ടുതന്നെ നുകർന്നുനുകർന്നു് കൃതാർത്ഥതനേടി. നേത്രേ ന്ദ്രിയദ്വാരാ ആ ആനന്ദാമൃതസ്വരൂപനെ പാനംചെയ്തതി നാൽ അവരുടെ ഹൃദയത്തിൽ കത്തിജ്ജ്വലിച്ചുകൊണ്ടിരു ന്ന വിരഹാഗ്നി ശാന്തമായി. ഏതുപോലെയെന്നാൽ, ജാഗ്രത്സ്വപ്നാവസ്ഥകളിൽ "ഇതു് ഞാനാണു്, ഇതു് എൻേറതാണു്" എന്ന അജ്ഞാനം സുഷുപ്ത്യവസ്ഥയിൽ ശാന്തമായി വരുന്നതുപോലെ. ദ്വിജപത്നികളുടെ ചിത്തം ഭഗവാങ്കൽ രമിച്ചു. ഭഗവാൻ പറഞ്ഞു:– "ദേവികളെ! നി ങ്ങൾക്കു് സ്വാഗതം! നിങ്ങളുടെ പ്രേമപൂർണ്ണമായ ഹൃദയം

ഞാൻ കാണുന്നു. നിങ്ങളെപ്പോലെയുള്ള മഹാസതികൾ ജന്മസാഫല്യത്തിനുവേണ്ടി തങ്ങളുടെ പതികളെ പ്രേമിക്കുന്നതുപോലെ എന്നെ പ്രേമിക്കുന്നു. പതി, അജ്ഞാനിയാണെങ്കിൽ കൂടുതൽ എന്നെത്തന്നെ പ്രേമിക്കുന്നു. എന്നെ പ്രേമിക്കുന്നവരെ കാമക്രോധാദികൾ തീണ്ടുകയില്ല. അവരെ വ്യവധാനമോ സങ്കോചമോ ദ്വൈതഭാവമോ ഒരിക്കലും ബാധിക്കുന്നതല്ല. പ്രാണനും ബുദ്ധിയും മനസ്സും ശരീരവും സ്വജനങ്ങളും പതിപുത്രാദികളും ധനവും എല്ലാം യാതൊരു സന്നിധിയെ പ്രാപിക്കുമ്പോഴാണൊ നിസ്സാരമായി തോന്നുന്നതു് ആ ആത്മാവിനെ–ആ പരമാത്മാവിനെ–ആ ഭഗവാനായ എന്നെ—നിങ്ങൾ പ്രാപിച്ചതിനാൽ നിങ്ങളുടെ സംസാരവ്യഥകളെല്ലാം നിശ്ശേഷം നശിച്ചിരിക്കുന്നു. ഞാൻ നിങ്ങളുടെ വിശുദ്ധപ്രേമത്തെ അഭിനന്ദിക്കുന്നു. എന്നെ ദർശിച്ച നിങ്ങളെ ഇനിമേൽ കാമാദി വികാരങ്ങളോടുകൂടിയ സംസാരതാപം ബാധിക്കുന്നതല്ല. നിങ്ങൾ യജ്ഞശാലയിലേയ്ക്കു് മടങ്ങുവിൻ! നിങ്ങളുടെ പതിദേവതകൾ ഗൃഹസ്ഥന്മാരാണു്. അവക്കു് നിങ്ങളെ കൂടാതെ യജ്ഞം പൂർണ്ണമാക്കുവാൻ കഴിയുന്നതല്ല. ബ്രാഹ്മണപത്നികൾ പറഞ്ഞു:— സാക്ഷാത് അന്തര്യാമിയായ ശ്യാമസുന്ദര! ഇത്ര നിഷ്ഠുരമായി അവിടുന്നു് ഇങ്ങനെ കല്പിക്കരുതെ! ഒരു പ്രാവശ്യം ഭഗവാനെ ദർശിക്കുന്നവർ സംസാരത്തിലേയ്ക്കു് മടങ്ങുകയില്ലെന്നു് ശ്രുതികൾ ഘോഷിക്കുന്നില്ലെ, പ്രഭോ! തിരുവടിയുടെ ശ്രീമുഖത്തിൽ നിന്നും വിനിഃസൃതമായ ഈ വേദവാണിയെ സത്യമാക്കുകയില്ലെ? ഞങ്ങളുടെ സ്വാമീ! ഞങ്ങൾ യജ്ഞശാലയിൽ ചെന്നാലും ശരീരാഭിമാനികളായ അവർ ഞങ്ങളെ സ്വീകരിക്കുകയില്ല. ഭഗവാൻ പറഞ്ഞു:—"പരമസാധ്വികളെ! നിങ്ങളുടെ പതിപുത്രാദികളും മാതാപിതാക്കളും നിങ്ങളെ

തിരസ്കരിക്കുകയില്ല. അവർ മാത്രമല്ല, നിങ്ങൾ എനിക്കു് സ്വന്തമായിത്തീന്നതിനാൽ ലോകം മുഴുവനും പരമപാവനകളായ നിങ്ങളെ പൂജിക്കും. മുകളിൽ നോക്കുവിൻ! ദേവതകൾ എൻെറ വാക്കുകളെ അനുമോദിക്കുന്നതു് കാണുന്നില്ലേ? ദേവികളെ! നിങ്ങളുടെ മനസ്സു് എന്നിൽ ഉറച്ചുകഴിഞ്ഞു. അതിശീഘ്രം നിങ്ങൾക്കും നിങ്ങളുടെ സമ്പർക്കംകൊണ്ടു് നിങ്ങളുടെ പതിദേവതകൾക്കും എന്നെ പ്രാപിക്കുവാൻ കഴിയും." ശ്രീഭഗവാൻെറ ആദേശമനുസരിച്ചു് ബ്രാഹ്മണപത്നികൾ ഭഗവാനെ പ്രദക്ഷിണം ചെയ്തു് നമസ്കരിച്ചിട്ടു് യജ്ഞശാലയിലേക്കു് മടങ്ങി. അവരുടെ പതിബാന്ധവന്മാർ തങ്ങൾ ചെയ്തുപോയ മഹാപരാധത്തിനു് അവരോടു് മാപ്പിരന്നു. ആ വേഷധാരികൾ തങ്ങളുടെ ധമ്മപത്നികളുടെ സമ്പക്ത്താൽ ധമ്മാത്മാക്കളായ ബ്രാഹ്മണരായി ഭവിച്ചു. ശ്രീകൃഷ്ണൻ സ്വയം ഭഗവാനാണെന്നറിഞ്ഞ അവർ പശ്ചാത്തപിച്ചു. ആ പശ്ചാത്താപംകൊണ്ടു് തങ്ങളുടെ പാപങ്ങളെ കഴുകിക്കളഞ്ഞിട്ടു് യജ്ഞം പൂൎണ്ണമാക്കി. ശ്രീഭഗവാൻ പരമഭക്തിമതികളായ ബ്രാഹ്മണികൾ കൊണ്ടുവന്ന സ്വാദിഷ്ടമായ അന്നത്തെ ആദ്യമായി തൻെറ സഖാക്കളെ ഭുജിപ്പിച്ചു. പിന്നീടു് താനും ജ്യേഷ്ഠനും ഭുജിച്ചു. ഇപ്രകാരം ലീലാമനുഷ്യനായ ഭഗവാൻ തൻെറ സൗന്ദൎയ്യമാധുൎയ്യവാണികളാലും കമ്മങ്ങളാലും പശുക്കളേയും സഖാക്കളേയും സർവ്വോപരി ഗോപികളേയും ആനന്ദിപ്പിക്കുകയും, തൻെറ അലൌകിക പ്രേമരസാസ്വാദനത്താൽ സ്വയം ആനന്ദിക്കുകയും ചെയ്തു.

വൃന്ദാവനവിഹാരിയായ ശ്രീഭഗവാൻ ബലരാമനുമൊരുമിച്ചു് ഇങ്ങനെ അനേകപ്രകാരത്തിലുള്ള ലീലകളെ ചെയ്തു. ഒരുദിവസം എല്ലാ ഗോപന്മാരും ഇന്ദ്രയജ്ഞത്തിനുള്ള ഒരുക്കങ്ങൾ ചെയ്യുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുന്നതു് കണ്ടിട്ടു്, താൻ അന്തൎയ്യാമിയും സർവ്വജ്ഞനുമാ

ണെങ്കിലും സാധാരണ മനുഷ്യബാലനെപ്പോലെ ശ്രീഭഗ വാൻ വിനയാവനതനായി നന്ദഗോപരോടു ചോദിച്ചു: "അച്ഛാ! ഇവിടെ എന്തു് ഉത്സവമാണു് നടത്താൻ ഉത്സാ ഹിക്കുന്നതു്?. നിങ്ങളുടെ ഈ സംരംഭം ശാസ്ത്ര സമ്മ തമാണോ?. അതല്ലെങ്കിൽ വെറും ലൗകികം മാത്രമാണോ ഇതറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു" തന്റെ പുത്രൻ ഇത്ര വലിയ ജിജ്ഞാസുവാണല്ലോ എന്നു ചിന്തിച്ചു് പുളകച്ചാർത്തണിഞ്ഞുകൊണ്ടു് നന്ദഗോപൻ ഇപ്രകാരം പറഞ്ഞു:– "മകനെ! ഭഗവാൻ ഇന്ദ്രൻ മേഘങ്ങളുടെ സ്വാമിയാണു്. നാം ഇന്ദ്രനെ ഉദ്ദേശിച്ചു് യജ്ഞം ചെ യ്യുന്നതുകൊണ്ടു് മേഘം വർഷിക്കുന്നു. നാം നമ്മുടെ വയലുകളിൽ ചെയ്യുന്ന പ്രവൃത്തികളുടെ ഫലം തരുന്നതു് ഇന്ദ്രനാണു മോനേ! അന്നം കൊണ്ടാണു് നാം ജീവിക്കു ന്നതു്. ധർമ്മാർത്ഥകാമങ്ങളായ ത്രിവർഗ്ഗങ്ങളുടെ സിദ്ധി ക്കും മൂലകാരണം അന്നമാണല്ലോ. ഈ യജ്ഞം ചെയ്യു ന്നതു് നമ്മുടെ കുലപാരമ്പര്യമാണു്. മനുഷ്യൻ കാമം കൊണ്ടോ, ലോഭംകൊണ്ടോ, ദയകൊണ്ടോ, ദ്വേഷംകൊ ണ്ടോ ഇങ്ങനെയുള്ള പരമ്പരാഗതമായ ധർമ്മത്തെ ഉപേ ക്ഷിക്കുന്നപക്ഷം അവരെ പല ആപത്തുകളും പിടികൂടുന്നു.

ബ്രഹ്മശങ്കരാദികളേയും ശാസനം ചെയ്യുന്ന കേശവൻ ഇന്ദ്രനെ ക്രുദ്ധനാക്കുമാറു് ഇപ്രകാരം പറഞ്ഞുതുടങ്ങി:– "അച്ഛാ! പ്രാണികൾ തങ്ങളുടെ കർമ്മാനുസാരം ജനിക്കു ന്നു, കർമ്മാനുസാരം സുഖദുഃഖങ്ങൾ അനുഭവിക്കുന്നു, കർമ്മാ നുസാരംതന്നെ മരിക്കുകയുംചെയ്യുന്നു. ഇങ്ങനെ എല്ലാ പ്രാണികളും അവരവരുടെ കർമ്മഫലം അനുഭവിക്കു മ്പോൾ, നമുക്കു് ഇന്ദ്രനെക്കൊണ്ടു് എന്താണൊരു പ്ര യോജനം?. പിതാവേ! പൂർവ്വസംസ്കാരമനുസരിച്ചു് പ്രാപ്തമായിട്ടുള്ള കർമ്മഫലങ്ങളെ മാററുവാൻ ഇന്ദ്രനു്

കഴിയുമോ?. മനുഷ്യൻ തന്റെ സ്വഭാവം, അഥവാ, പൂർവ്വസംസ്കാരത്തിന് അധീനനാണ്. അതുകൊണ്ട് അവൻ തന്റെ സ്വഭാവത്തെ അനുസരിക്കുന്നു. ഈ ജഗത്തെല്ലാം സ്ഥിതിചെയ്യുന്നതും സ്വഭാവത്തിലാണ്. ജീവൻ, തന്റെ കർമ്മാനുസാരം ശരീരം സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നു. തന്റെ കർമ്മാനുസാരം "ഇവൻ ശത്രുവാണ്; ഇവൻ മിത്രമാണ്; ഇവൻ ഉദാസീനനാണ്" എന്നുള്ള വ്യവഹാരങ്ങളിൽ ഏർപ്പെടുന്നു. എന്തിനേറെ പറയുന്നു. കർമ്മമാണ് നമ്മുടെ ഗുരു, കർമ്മംതന്നെയാണ് ഈശ്വരൻ. നിങ്ങൾ ചെയ്യുന്ന ഈ യജ്ഞം ശാസ്ത്രവിരോധമാണ്. ആയതിനാൽ നമ്മുടെ പൂർവ്വസംസ്കാരമനുസരിച്ച് ധർമ്മങ്ങളെ പാലിക്കുകയും കർമ്മങ്ങളെ ആദരിക്കുകയും ചെയ്യേണ്ടതാണ്. ആരിൽനിന്നാണ് നമുക്ക് സഹായം ലഭിക്കുന്നത്, ആ വ്യക്തിയാണ് നമ്മുടെ ഇഷ്ടദേവത. വിവാഹംചെയ്ത പതിയെ ഉപേക്ഷിച്ചിട്ട് ജാരപതിയെ സേവിക്കുന്ന വ്യഭിചാരിണിക്ക് ശാന്തി ലഭിക്കുമോ അച്ഛാ!. അതുപോലെ മനുഷ്യൻ തന്റെ ഉപാസനാമൂർത്തിയെ ഉപേക്ഷിച്ചിട്ട് മററുമൂർത്തിയെ ഉപാസിച്ചാൽ സുഖംലഭിക്കുന്നതാണോ?, നിശ്ചയമായും ലഭിക്കുന്നതല്ല. നാം ഗോപാലനംകൊണ്ടാണ് ജീവിക്കുന്നത്. ഇതാണ് നമ്മുടെ കർമ്മം. നമ്മുടെ ധർമ്മവും ഇതുതന്നെയാണ്. ഈ ധർമ്മപാലനത്താൽ മേഘം വർഷിക്കുന്നു, അതിൽനിന്നും അന്നം ലഭിക്കുന്നു. ആ അന്നംകൊണ്ട് നാം ജീവിതം പുലർത്തുന്നു. ഇതിൽ ഇന്ദ്രന് എന്ത് സംബന്ധമാണുള്ളതച്ഛാ!. നാം വനവാസികളാണ്. വനങ്ങളും പർവ്വതങ്ങളും നമ്മുടെ ഗൃഹങ്ങളും, നമ്മുടെ ധനം ഗോക്കളുമാണ്. നാം ഗോക്കളേയും, ബ്രാഹ്മണരേയും സാധുക്കളേയും, ഗിരിരാജനേയുമാണ് പൂജിക്കേണ്ടതു്.

ഇന്ദ്രയജ്ഞത്തിന് ഒരുക്കിയിട്ടുള്ള സാമഗ്രികൾകൊണ്ട് നമുക്ക് ഈ മഹായജ്ഞം നടത്താം. പായസം, ഹൽവ, അപ്പം, അട, അന്നം തുടങ്ങി ചതുർവിധ വിഭവങ്ങൾ കൊണ്ട് നമുക്ക് നമ്മുടെ ഗോവർദ്ധനത്തെ പൂജിക്കാം. വ്രജത്തിലെ പാലെല്ലാം കൊണ്ടുവന്ന് നമുക്ക് ഗിരിരാജന് അഭിഷേകംചെയ്യാം. വേദവാദികളായ ബ്രാഹ്മണരെക്കൊണ്ട് ഹവനം ചെയ്യിപ്പിക്കാം. അവർക്ക് അനേകം പ്രകാരത്തിലുള്ള അന്നവും വസ്ത്രവും പശുക്കളും ദക്ഷിണയും കൊടുക്കാം. ചണ്ഡാലന്മാർ, പതിതന്മാർ തുടങ്ങി കുക്കരസൂകരാദികൾവരെ യഥായോഗ്യം പൂജിക്കാം. അതിനുശേഷം നാമും പ്രസാദങ്ങൾ സ്വീകരിച്ചിട്ട് വിശേഷവേഷഭൂഷാദികളോടുകൂടി ഗിരിരാജനെ പ്രദക്ഷിണംവച്ച് സ്തുതിഗീതങ്ങൾ പാടിയും ആടിയും ഗോബ്രാഹ്മണരെ പൂജ ചെയ്തും നമുക്ക് നിർവൃതി നേടാം. അച്ഛാ! ഇങ്ങനെ ചെയ്യുന്നതാണ് ഉചിതമെന്ന് എനിക്ക് തോന്നുന്നു.

നന്ദഗോപാദികൾക്ക് ശ്രീഭഗവാന്റെ വാക്കുകൾ ഏററവും ഇഷ്ടപ്പെട്ടു. അവർ പ്രസന്നചിത്തരായി ഗോവർദ്ധനപൂജയ്ക്കുള്ള പ്രാരംഭനടപടികൾ സ്വീകരിച്ചു. ബ്രാഹ്മണരുടെസ്വസ്തിവാചനകളോടുകൂടി അവർആ മഹായജ്ഞം ആരംഭിച്ചു. ഗോക്കളെ അലങ്കരിച്ച് മുമ്പിൽ നടത്തി. പുറകെ വ്രജവാസികൾ ആബാലവൃദ്ധം ഗിരിരാജനെ പ്രദക്ഷിണംചെയ്ത് ആടിപ്പാടി സ്തുതിച്ചു. ശ്രീനന്ദനന്ദനൻ ഗിരിരാജനു മുകളിൽ ഒരു വിശാലശരീരം ധാരണം ചെയ്തുകൊണ്ട് പ്രകടമായി വ്രജവാസികൾ സമർപ്പിച്ച പദാർത്ഥങ്ങളെല്ലാം ഭക്ഷിച്ച് അവരെ അനുഗ്രഹിച്ചു. ഭഗവാൻ സ്വയം വ്രജവാസികളുടെ കൂട്ടത്തിൽ നിന്നു കൊണ്ട് പർവ്വതരാജനെ വണങ്ങുകയും ഗിരിരാജമാഹാത്മ്യം പ്രകീർത്തിച്ച് സ്തുതിക്കുകയും ചെയ്തു. ഇപ്രകാരം

ഭഗവാൻെറ പ്രേരണയാൽ നന്ദാദികൾ ആ മഹായജ്ഞം പൂർത്തിയാക്കിയശേഷം ഗൃഹങ്ങളിലേക്ക് മടങ്ങി.

ശ്രീകൃഷ്ണൻ തൻെറ യജ്ഞത്തെ മുടക്കിയതറിഞ്ഞ ഇന്ദ്രൻ ക്രുദ്ധനായിച്ചമഞ്ഞു. പ്രളയം സൃഷ്ടിക്കുവാൻ കഴിവുള്ള സപ്തമേഘങ്ങളോട് വ്രജത്തെ നശിപ്പിക്കുവാൻ ആജ്ഞാപിച്ചു മഹാപരാക്രമികളായ മരുത്തുക്കളോടുകൂടി താനും പുറകെ വന്നുകൊള്ളാമെന്നു പറഞ്ഞു മേഘങ്ങളെ അയച്ചു. വ്രജത്തിൽ അതിഘോരവർഷമുണ്ടായി. പശുക്കളും കുടിലുകളും വ്രജവാസികളുമെല്ലാം പ്രളയസമമായ ആ പെരുവെള്ളത്തിൽ ഒഴുകിത്തുടങ്ങി. അവർ ഭഗവാനെ ശരണം പ്രാപിച്ചു. പരമപ്രഭു അവർക്ക് അഭയപ്രദാനം ചെയ്തു. ഭഗവാൻ തൻെറ യോഗമായയെ ഒന്നു നോക്കി. സർവ്വശക്തിമാനായ യോഗേശ്വരൻ തൻെറ ബാലസഹജമായ ചാപല്യത്തോടുകൂടി ഓടിച്ചെന്ന് ഗോവർദ്ധനഗിരിയെ മുഷ്ടി ചുരുട്ടി കുത്തിപ്പറിച്ചെടുത്ത് ഇടത്തു കയ്യിൽ—അതും ചെറുവിരലിൽ—താങ്ങി കുടയായിപിടിച്ചു. വലത്തു കരത്താൽ വേണുഗാനംമുഴക്കി. ഗോധനത്തോടുകൂടി എല്ലവരും പർവ്വതഗ്ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചുകൊള്ളുവാൻ ശ്രീഭഗവാൻ ആജ്ഞാപിച്ചു. ലക്ഷംലക്ഷം പശുക്കളും ആയിരമായിരം വ്രജവാസികളും ഗുഹയ്ക്കുള്ളിൽകടന്നിട്ടും അതിനുള്ളിൽ വേണ്ടുവോളം സ്ഥലമുണ്ടായിരുന്നു. ഗുഹ വിശാലമായിക്കൊണ്ടേയിരുന്നു. ഏഴു ദിനങ്ങൾ, ഏഴു നിമിഷങ്ങൾപോലെ അവക്ക തോന്നി. അവർ വിശപ്പും ദാഹവും മറന്നു. അവർ ശ്രീഭഗവാൻെറ മുരളീനാദത്തിൽ ലയിച്ച് ആടിയുംപാടിയും രമിച്ചു.

മേഘങ്ങളും ഇന്ദ്രനും ലജ്ജിച്ചു പിൻമാറി. ഭഗവാന്റെ യോഗമായയുടെ പ്രഭാവം കണ്ട് ഇന്ദ്രൻ മോഹപരവശ

ന്നായി, അമ്പരന്നുനിന്നു. ഭയങ്കര അന്ധകാരവും ഘന ഘോരവർഷവും അവസാനിച്ചു. ആകാശം തെളിഞ്ഞു. അതിഘോരവർഷമുണ്ടായിട്ടും അതിന്റെ ലാഞ്ഛനപോലുമില്ലാതെ വ്രജം പഴയപോലെ കാണപ്പെട്ടു. ഭഗവാൻ വ്രജവാസികളോട് പുറത്തു വരുവാൻ ആജ്ഞാപിച്ചു. അവർ പുറത്തുവന്ന് തങ്ങളുടെ പ്രവൃത്തികളിൽ ഏർപ്പെട്ടു. ഭഗവാന്റെ സമ്പർക്കത്താൽ അവർ ഏഴുദിനങ്ങൾ പോയതറിഞ്ഞില്ല. നന്ദനന്ദനൻ ഏവരും കാൺകെ ഒരു കുട്ടിക്കളിയെന്നപോലെ ഗിരിരാജനെ പൂർവ്വസ്ഥാനത്ത് പ്രതിഷ്ഠിച്ചു. സ്നേഹാതുരരായ യശോദയും, രോഹിണിയും ബലരാമനും, നന്ദഗോപരും ഭഗവാനെ ഹൃദയത്തിൽ ചേർത്ത് പുണർന്ന് ആശീർവ്വാദമഴപെയ്തുഴിച്ചു. ഭഗവാന്റെ മാധുര്യ്യവും ഐശ്വര്യ്യവുംകലർന്ന ലീലകളെ കണ്ടപ്പോഴെല്ലാം അവർ ഭഗവാൻ ഈശ്വരനാണെന്നുള്ള മഹർഷി ഗർഗ്ഗന്റെ വാക്കുകളെ ഓർമ്മിച്ചു. ഭഗവാന്റെ യോഗമായയാൽ ഉടൻതന്നെ അവർ അതു് മറക്കുകയുംചെയ്തു.

അടുത്തദിവസം ശ്രീകൃഷ്ണൻ ഏകാന്തമായിരിക്കുന്ന സമയത്ത് അത്യന്തം ലജ്ജിതനായ ഇന്ദ്രൻ, ഗോലോകത്തിലെ കാമധേനുവുമായി അവിടെ ആവിർഭവിച്ചു. ഇന്ദ്രൻ ഐരാവതത്തിൽനിന്നും താഴെയിറങ്ങി, തന്റെ സമസ്താപരാധങ്ങളും പൊറുക്കണമെന്നു പറഞ്ഞ് ധാരധാരയായി കണ്ണുനീർ വാർത്തുകൊണ്ട് ഭഗവാന്റെ പാദസരോജങ്ങളിൽ വീണുമുറയിട്ട് പലപ്രകാരത്തിൽ സ്തുതിച്ചു. ഭഗവാൻ പറഞ്ഞു:– "ഇന്ദ്രാ! നീ ഐശ്വര്യ്യംകൊണ്ട് അഹംകരിച്ചിരുന്നു. നിന്നെ അനുഗ്രഹിക്കുവാനാണ് ഞാൻ യജ്ഞഭംഗം ചെയ്തത്. ഞാൻ ആരെ അനുഗ്രഹിക്കണമെന്നു വിചാരിക്കുന്നുവോ അവരെ ആദ്യമായി ഐശ്വര്യ്യഭ്രഷ്ടരാക്കുന്നു. നിനക്ക് മംഗളം ഭവിക്കട്ടെ! നീ അഹം

കാരലേശംകൂടാതെ അമരാവതിയെ ഭരിക്കുക". ഇപ്രകാരം അരുളിച്ചെയ്തിട്ട് ഇന്ദ്രനെ സ്വർഗ്ഗത്തിലേക്കു മടങ്ങുവാൻ ആജ്ഞാപിച്ചു. കാമസുരഭിയും ഭഗവാനെ സ്തുതിച്ചു. സർവ്വലോകങ്ങൾക്കും ഇന്ദ്രനായി വാഴണമെന്നു പ്രാർത്ഥിച്ച് കാമധേനു തന്റെ ക്ഷീരജലംകൊണ്ടു് ഭഗവാനു് അഭിഷേകം ചെയ്തു. ഇന്ദ്രന്റെ പ്രേരണയാൽ ഐരാവതം ആകാശഗംഗാജലംകൊണ്ടു് അഭിഷേകം ചെയ്തു. ദേവതകൾ കല്പകപ്പൂമലർ തൂകി. മൂന്നു ലോകങ്ങളും പരമാനന്ദത്തിൽ മുഴുകി. ഇന്ദ്രാദിദേവതകളെല്ലാം ചേൎന്നു് ശ്രീ ഭഗവാനെ ഷോഡശോപചാരങ്ങളോടുകൂടി പൂജിച്ചു. ദേവതകൾക്കും ഗോവിപ്രസമൂഹത്തിനും എല്ലാം യഥാർത്ഥ ഇന്ദ്രനായി ഭഗവാനു് 'ഗോവിന്ദൻ' എന്ന നാമംവിളിച്ചു. സർവ്വത്ര ഗോവിന്ദനാമസങ്കീർത്തനം — ഗോവിന്ദ! ഗോവിന്ദ!! എന്നു് അവർ ജയജയ ശബ്ദം മുഴക്കി. ഇപ്രകാരം സാക്ഷാത് ഗോവിന്ദനു് അഭിഷേകവുംചെയ്തിട്ട് ഗോവിന്ദഭഗവാന്റെ അനുമതിയോടുകൂടി ഇന്ദ്രാദികൾ സ്വസ്ഥാനത്തേക്കു് പോയി.

ഒരുദിവസം രാത്രി സമയത്തു് നന്ദഗോപൻ യമുനയിൽ സ്നാനംചെയ്തുകൊണ്ടിരുന്നു. അപ്പോൾ വരുണന്റെ അനുചരനായ ഒരസുരൻ നന്ദഗോപനെ പിടികൂടി വരുണലോകത്തേക്കു് കൊണ്ടുപോയി. ഭഗവാൻ അതറിഞ്ഞിട്ട് സ്വയം വരുണലോകത്തു ചെന്നു് വരുണന്റെ പൂജാസല്ക്കാരാദികൾ സ്വീകരിച്ചിട്ടു് നന്ദഗോപനേയുംകൊണ്ടു് തിരികെ വന്നു. നന്ദൻ, വരുണലോകത്തുള്ള വൈഭവങ്ങളും ശ്രീകൃഷ്ണന്റെ മഹിമയും വ്രജവാസികളെ വൎണ്ണിച്ചു കേൾപ്പിച്ചു. അപ്പോൾ അവൎക്കു് വൈകുണ്ഠധാമദർശനം ചെയ്യണമെന്നുള്ള ഉൾക്കടമായ അഭിലാഷമുണ്ടായി. ഭഗവാൻ തന്റെ യോഗമായയെ നോക്കി. വ്രജവാസികൾ

ഭഗവാൻെറ പരബ്രഹ്മസ്വരൂപവും വൈകുണ്ഠലോകവും ദർശിച്ച് കൃതാർത്ഥരായി.

## രാസലീലാസ്വാദനം

ശരദ്ഋതു സമാഗതമായി, മല്ലികചമ്പകാദി സുഗന്ധിതപുഷ്പങ്ങൾ വിരിഞ്ഞു് ആ പ്രദേശമെല്ലാം നറുമണത്തേയും അതിമനോഹരകാന്തിയേയും പരത്തിക്കൊണ്ടിരുന്നു. ചീരഹരണകാലത്തു് ശ്രീ ഭഗവാൻ ഗോപികളോട്, ഏതേതു്, രാത്രികളെയാണോ സങ്കേതം ചെയ്തിരുന്നതു്, ആ രാത്രികളെല്ലാം പുഞ്ജീഭൂതമായി, ഒരു രാത്രിയുടെ രൂപത്തിൽ ഉല്ലസിതമായി ഭവിച്ചു. ഭഗവദ്സങ്കല്പത്താൽ ആ രാത്രി ഒരു ദിവ്യരാത്രി (നീണ്ടകാലം) യായി രൂപാന്തരപ്പെട്ടു. അചിന്ത്യമഹാശക്തി, യോഗമായയെ നിമിത്തമാക്കിക്കൊണ്ടു് ദിവ്യാദി ദിവ്യവും രസമയിയുമായ; രാസകേളിയാടുവാൻ ശ്രീഭഗവാൻ തയ്യാറായി. ഭഗവാൻ അമനസനാണെങ്കിലും—മനോവൃത്തികൾക്ക് അതീതനാണെങ്കിലും—തൻെറ പ്രേമികളുടെ ഇച്ഛാപൂർത്തിയ്ക്കായി ഒരു മനസ്സിനെ സ്വീകരിച്ചു. ശ്രീഭഗവാൻ സങ്കല്പിച്ച മാത്രയിൽ ചന്ദ്രദേവൻ തൻെറ ശീതളകിരണങ്ങളെ വാരിവാരി വിതറിക്കൊണ്ടു് പൂർവ്വദിശയുടെ മുഖമണ്ഡലത്തിൽ ഉദയംചെയ്തു. അന്നു് പൌർണ്ണമി ആയിരുന്നതിനാൽ, ചന്ദ്രദേവൻെറ മണ്ഡലം അഖണ്ഡമായി ശോഭിച്ചിരുന്നു. കേളിസ്ഥലരൂപമായി അണിഞ്ഞൊരുങ്ങിനിന്ന, ആ സുന്ദരവനപ്രദേശത്തെ തൻെറ ദിവ്യസങ്കല്പത്താലും, അമൃതമയിയായ കടാക്ഷവീക്ഷണത്താലും അതിമനോഹരമാക്കിത്തീർത്തു. ശ്രീഭഗവാൻ ജഗന്മോഹനനാണെങ്കിലും, ദിവ്യോജ്ജ്വലരസത്തിൻെറ ഉദ്ദീപനസാമഗ്രിയായ തൻെറ മഹാസൗന്ദര്യത്തെ

ദർശിച്ചു്, സ്വയം മോഹിതനായിഭവിച്ചു. ആ മന മോഹനൻ തൻെറ അസാധാരണ മുരളിയെ കയ്യിലെടുത്തു. വ്രജസുന്ദരികളുടെ മനസ്സിനെ ഹരണംചെയ്യുന്നവിധത്തിൽ—അവരെ ഹഠാദ് ആകർഷിക്കുന്ന വിധത്തിൽ— കാമബീജമായ "ക്ലീം" മന്ത്രത്തെ അസ്പഷ്ടമായും മധുര മധുരമായും സ്വരവിസ്താരത്തോടുകൂടിയും അതായതു്; രാഗം, താനം, പല്ലവി എന്ന ക്രമത്തിൽ വാദനംചെയ്തു തുടങ്ങി. ഭഗവാൻെറ ആ വംശീവാദനം, ഭഗവദ്പ്രേമത്തെ – ഭഗവദ്സങ്ഗമത്തിനുള്ള ലാലസതയെ അത്യധികം വർദ്ധിപ്പിക്കുന്നതായിരുന്നു. ശ്രീ ശ്യാമസുന്ദരൻ, മഹാഭാഗകളായ ഗോപികളുടെ മനസ്സിനെ മുൻകൂട്ടിത്തന്നെ അപഹരിച്ചിരുന്നുവെങ്കിലും, ഈ വംശീവാദനംമൂലം അവരുടെ മനസ്സിൻെറ വൃത്തികളായ ഭയം, സങ്കോചം, ധൈര്യം. മര്യാദ ആദിയായവകളേയും നിശ്ശേഷം അപഹരിച്ചു. വംശീധ്വനി ശ്രവണംചെയ്ത ഗോപികളുടെ സ്ഥിതി, അതിവിചിത്രമായിത്തീർന്നു. പ്രേമലഹരിയാൽ പരവശകളായ അവർ, തങ്ങളുടെ ഹൃദയചോരനായ "ശ്രീ ഭഗവാനെ പ്രാപിക്കുവാനായി" അത്യധികം ഉദ്വേഗത്തോടുകൂടി ഓടിത്തുടങ്ങി. അവർ പരസ്പരം കണ്ടിരുന്നില്ല. അവരുടെ വസ്ത്രങ്ങൾ കാററിൽ പറന്നു് അഴിഞ്ഞിരുന്നതു് അവർ അറിഞ്ഞിരുന്നില്ല. അവരുടെ ആഭരണാദികൾക്കു് സ്ഥാനഭ്രംശം സംഭവിച്ചിരുന്നതും അവർ അറിഞ്ഞിരുന്നില്ല. വിശ്വമോഹനനായ ശ്രീ ഭഗവാൻ അവരുടെ പ്രാണനേയും, മനസ്സിനേയും, ആത്മാവിനേയും എന്നു വേണ്ട, എല്ലാവിധ കാര്യകാരണങ്ങളേയും അപഹരിച്ചിരുന്നതിനാൽ അവർ തങ്ങളുടെ സ്ഥൂല ശരീരങ്ങളേയും, അവയുടെ ചേഷ്ടകളേയും വിസ്മരിച്ചു് ഓടിയതിൽ ആശ്ചര്യത്തിനു് അവകാശമില്ലല്ലോ. അവർ പാപപുണ്യ

സംമിശ്രവും, കമ്മത്തിന്റെ പരിണാമവും ഗുണമയവു മായ, ഭൗതികശരീരത്തെ പൂർണ്ണമായും പരിത്യജിച്ചിട്ട്, ഭഗവാന്റെ ദിവ്യലീലയിൽ സമ്മേളിക്കുന്നതിനു്, യോഗ്യമായ അപ്രാകൃതഭാവശരീരത്തെ പ്രാപിച്ചിരുന്നു. സ്ഥൂലശരീരംകൊണ്ടു് അനുഭവിക്കുന്ന കമ്മബന്ധനം ഭാവശരീരപ്രാപ്തിയോടുകൂടി ഛിന്നഭിന്നമായി ഭവിച്ചു. പ്രകൃതിസംബന്ധമായ ഗുണങ്ങൾക്കു് അതീതനും അന ന്തവും അചിന്ത്യവും അപ്രാകൃതവും കല്യാണഗുണങ്ങളുടെ ഏകമാത്ര ആശ്രയവുമാണു് ശ്രീ ഭഗവാൻ എന്നുള്ള വസ്തുത ഈ ലീലയിൽ നാം പ്രത്യേകം ഓമ്മിക്കേണ്ടതാണു്. നമ്മെ ബാധിച്ചിരിക്കുന്ന പ്രകൃതിഗുണങ്ങളുടെ വെളിച്ച ത്തിൽ രാസലീല ദുർഗ്രാഹ്യമാണെന്നുമാത്രം നാം ധരി ച്ചാൽ മതി. ജീവികൾ തങ്ങളുടെ പരമകല്യാണ രൂപ മായ വിശുദ്ധപ്രേമത്തെ സമ്പാദിച്ചുകൊള്ളട്ടെയെന്നുള്ള കാരുണ്യത്തോടുകൂടിയാണു് ഈ അത്ഭുതലീലയെ ശ്രീ ഭഗവാൻ പ്രകടമാക്കിയതു്. കാമംകൊണ്ടോ, ക്രോധം കൊണ്ടോ, സ്നേഹംകൊണ്ടോ, സൌഹാർദ്ദംകൊണ്ടോ ഇങ്ങനെ ഏതു് ഭാവത്തോടുകൂടിയാണെങ്കിലും അവയെ ഭഗവാങ്കൽ സമർപ്പിക്കുന്നപക്ഷം ആ വൃത്തികൾ ഭഗവ ന്മയമായി അഥവാ ആനന്ദവസ്തുവായി ഭവിക്കുന്നുവെ ന്നുള്ള പരമതത്ത്വം ഈ രാസലീലയിൽകൂടി നമുക്കു് ദർശിക്കുവാൻ കഴിയുന്നു. അങ്ങനെ ജീവികൾക്കു് ഭഗവദ്പ്രാപ്തി അതിസുലഭമായി അനായാസമായി ലഭിക്കുന്നുവെന്നുള്ള രഹസ്യവും ഈ രാസലീല നമ്മെ പഠിപ്പിക്കുന്നു. പരമഭാഗവതന്മാക്കു് ശ്രീ ഭഗവാന്റെ അഥവാ ഭഗവദ്തത്ത്വത്തിന്റെ രഹസ്യമറിയുന്ന ഭക്ത ജനങ്ങൾക്കു്—ഒരിക്കലും ഭഗവദ്സംബന്ധമായ കാര്യ ങ്ങളിൽ സന്ദേഹമുണ്ടാകുന്നതല്ല. സാക്ഷാത് യോഗേശ്വ

നനം സത്യസങ്കല്പനം അജന്മാവുമായ ശ്രീ ഭഗവാനെ സംബന്ധിച്ച് ഒന്നുംതന്നെ ആശ്ചര്യമല്ലല്ലൊ. വ്രജത്തിലെ അനുപമവിഭൂതികളായ ഗോപികാം തന്നെ സമീപിക്കന്നതു കണ്ടപ്പോറം തന്റെ വിനോദനിർഭരമായ വാക്ചാതുര്യത്താൽ അവരെ മോഹിപ്പിച്ചുകൊണ്ടു് ഭൂതഭവിഷ്യദ്വത്തമാനകാലങ്ങളിൽ എത്ര എത്ര വക്താക്കളുണ്ടോ അവരെയെല്ലാം അതിശയിപ്പിക്കുന്ന സർവ്വശ്രേഷ്ഠവക്താവായ ശ്രീ ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു:– "മഹാഭാഗ്യവതികളായ ഗോപികളെ! നിങ്ങറംക്കു് സ്വാഗതം! പറയുവിൻ! നിങ്ങളെ പ്രസന്നരാക്കുന്നതിനു് ഞാൻ എന്താണു് ചെയ്യേണ്ടതു്? വ്രജത്തിലേവക്കം കുശലംതന്നെയല്ലെ? ഈ സമയത്തു് ഇവിടെ വരുവാനുള്ള ആവശ്യകത എന്താണു്? സുന്ദരികളെ! ഇതു് രാത്രി സമയമാണല്ലൊ? ഈ ഭയങ്കരവനത്തിൽ ഭയാനകമായ ജന്തുക്കറം അങ്ങുമിങ്ങും ഓടിനടക്കുന്നതു് നിങ്ങറം കാണുന്നില്ലെ? അതുകൊണ്ടു് നിങ്ങറം എത്രയുംവേഗത്തിൽ വ്രജത്തിലേക്കു് തിരിച്ചുപോകുവിൻ! രാത്രിയിൽ, അതും ഈ ഘോരവനത്തിൽ സ്ത്രീകറം താമസിക്കുന്നതു് അല്പംപോലും ഉചിതമല്ല. നിങ്ങളുടെ അച്ഛനമ്മമാർ, പതിപുത്രാദികറം, ബന്ധുസഹോദരന്മാർ ആദിയായവരെല്ലാം ഇപ്പോറം നിങ്ങളെ അന്വേഷിച്ചു് വിഷമിക്കുകയായിരിക്കും. സുഗന്ധിതപുഷ്പങ്ങളാൽ അലംകൃതമായ ഈ വനത്തിന്റെ ശോഭയെ നിങ്ങറം കണ്ടുകഴിഞ്ഞില്ലെ? പൂർണ്ണചന്ദ്രന്റെ കോമളരശ്മികളാൽ ഈ വനം അത്യന്തം മനോഹരമായി കാണപ്പെടുന്നില്ലേ? യമുനാജലത്തെ സ്പർശിച്ചുകൊണ്ടു് വീശുന്ന ശീതളസമീരന്റെ മന്ദമന്ദഗതിമൂലം ഇളകിച്ചലിച്ചുകൊണ്ടിരിക്കുന്ന വൃക്ഷങ്ങളുടെ ഇലയിൽ ഈ വനത്തിന്റെ ശോഭയെ വർദ്ധിപ്പിക്കുന്നതു് നിങ്ങറം കാണുന്നില്ലേ? മതി; നിങ്ങറം

വേണ്ടുവോളം കണ്ടു് ആസ്വദിച്ചുകഴിഞ്ഞു. ഇനി നിങ്ങൾക്കു് പോകാം. അല്പംപോലും വിളംബംവരുത്താതെ അതിശീഘ്രം നിങ്ങൾ വ്രജത്തിലേക്കു് മടങ്ങുവിൻ! നിങ്ങൾ കുലീനകളും സ്തികളുമല്ലേ? പതികളുടെ സേവാശുശ്രൂഷചെയ്യുന്നതാണു് സതികളുടെ ധർമ്മം. നിങ്ങളുടെ വീടുകളിലെ കൊച്ചു കുഞ്ഞുങ്ങളുടെ കരച്ചിലും, ഗോവത്സങ്ങളുടെ ശബ്ദവും നിങ്ങൾ കേൾക്കുന്നില്ലേ? കുഞ്ഞുങ്ങൾക്കു് പാൽകൊടുത്തും, പശുക്കളെ കറന്നും സമാധാനപ്പെടുത്തുവിൻ! അഥവാ നിങ്ങൾ, എന്നിൽ പ്രേമവിവശരായിട്ടാണു് ഇവിടെ വന്നിരിക്കുന്നതെങ്കിൽ, അതും അനുചിതമല്ല. എന്തുകൊണ്ടെന്നൊ? ഈ ജഗത്തിലുള്ള പശുപക്ഷികൾമുതൽകൊണ്ടു് എല്ലാ ജന്തുക്കളും എന്നെ പ്രേമിക്കുന്നു. എന്നെ കണ്ടിട്ടു് പ്രസന്നരായിഭവിക്കുന്നു. എങ്കിലും എന്റെ പ്രിയപ്പെട്ട ഗോപികളെ! സ്ത്രീകളുടെ പരമധർമ്മം എന്താണെന്നു് ഞാൻ പറയാതെതന്നെ നിങ്ങൾക്കറിയാമല്ലൊ. നിഷ്കപടഭാവത്തിൽ പതിശുശ്രൂഷയും സന്താനങ്ങളുടെ പാലനപോഷണവുമാണു് സ്ത്രീകളുടെ പരമധർമ്മം. ഉത്തമലോകത്തെ പ്രാപിക്കുന്നതിനു് അഭിലഷിക്കുന്ന സ്ത്രീകൾ അവശ്യം പതിസേവചെയ്യേണ്ടതാണു്. പതി ദുഷിച്ചസ്വഭാവമുള്ളവനായാലും, ഭാഗ്യഹീനനായാലും, വൃദ്ധനായാലും, മൂർഖനായാലും, രോഗിയായാലും, നിർദ്ധനനായാലും സ്ത്രീക്കു് പതി ദൈവമാണു്. കുലീനസ്ത്രീകൾക്കു് ജാരപുരുഷസേവ എല്ലാപ്രകാരത്തിലും ഏററവും നിന്ദനീയമാണെന്നു് പറയേണമോ? ജാരസേവമൂലം സ്ത്രീകൾക്കു് പരലോകസുഖം നഷ്ടപ്പെടുന്നു. അതുപോലെ സ്വർഗ്ഗസുഖവും നഷ്ടപ്പെടുന്നു. സർവ്വോപരി ഇഹലോകത്തിൽ അപയശസ്സു് വന്നുചേരുന്നു. ഈ കർമ്മം അത്യന്തം തുച്ഛവും ക്ഷണികവും വർത്തമാനദശ

യിൽ കഷ്ടാൽ കഷ്ടതരവും, പരമ ഭയവും നരകപ്രാപ്തിക്ക് ഹേതുവുമാണ്. ഗോപികളെ! എൻെറ ലീലകളുടേയും ഗുണങ്ങളുടേയും ശ്രവണത്താലും രൂപദർശനത്താലും കീർത്തനത്താലും, ഭക്തജനങ്ങൾ അനന്യപ്രേമം കൈവരുത്തുന്നു. എന്നാൽ, ഈ പ്രേമപ്രാപ്തി സമീപത്ത് വസിക്കുന്നതുകൊണ്ട് ലഭിക്കുന്നതല്ല. ആയതിനാൽ ഇപ്പോൾ നിങ്ങൾ ഗൃഹത്തിലേക്ക് മടങ്ങുവിൻ!".

ഭഗവാൻെറ ഈ അപ്രിയഭാഷണംകേട്ട ഗോപികൾ ഉദാസീനകളായും, അത്യന്തം ഖിന്നകളായും ഭവിച്ചു. അവരുടെ ആശ തവിടുപൊടിയായി. അവർ ചിന്തയാകുന്ന ആഴവും അപാരവുമായ സമുദ്രത്തിൽ മുങ്ങിയും പൊങ്ങിയും വിഷമിച്ചുതുടങ്ങി. ബിംബഫലത്തിന് സമാനമായ അവരുടെ അധരങ്ങൾ ശോകത്താലും ദീർഘനിശ്വാസത്താലും ഉണങ്ങിവരണ്ടുപോയി. അവർ തലകുനിച്ചുനിന്നു. കാൽവിരലിലെ നഖങ്ങളാൽ, ഭൂമിയെ കീറി അവരുടെ പരിതാപകരമായ നിലയെ പ്രകടമാക്കി. നേത്രങ്ങളിൽനിന്നും, നേത്രാഞ്ജനത്തോടൊപ്പം ഒഴുകിയ ദുഃഖാശ്രുക്കൾ വക്ഷസ്ഥലത്ത് ലേപനംചെയ്തിരുന്ന കേസരത്തെ ക്ഷാളനംചെയ്തു. ഹൃദയം ദുഃഖനിർഭരമായിരുന്നതിനാൽ അവർക്കൊന്നും ശബ്ദിക്കുവാൻ കഴിഞ്ഞിരുന്നില്ല. മഹാഭാഗകളായ ആ ഗോപസുന്ദരികൾ തങ്ങളുടെ പ്രിയപ്പെട്ട ശ്യാമസുന്ദരനുവേണ്ടി, എല്ലാ കാമനകളേയും എല്ലാ ഭോഗങ്ങളേയും ഉപേക്ഷിച്ചവരായിരുന്നു. ഭഗവാങ്കലുള്ള അനന്യാനുരാഗവും പരമപ്രേമവുംനിമിത്തം അവർ ലോക വ്യവഹാരങ്ങളെല്ലാം മറന്നിരുന്നു. അവർ തങ്ങളുടെ പ്രിയതമൻെറ നിഷ്ഠുരതാപൂർണ്ണമായ വാക്കുകളെ കേട്ടപ്പോൾ, സഹിക്കാൻ കഴിയാത്ത ദുഃഖഭാരത്താൽ നടുങ്ങി. തങ്ങളുടെ പ്രിയതമൻ ഇത്ര

ത്തോളം കഠിനവാക്കുകറം പറയുമെന്നു് അവർക്കു് വിചാരിക്കുവാൻപോലും കഴിഞ്ഞില്ല. കരഞ്ഞു കരഞ്ഞു് അവരുടെ നേത്രങ്ങറം രക്തവർണ്ണമായിച്ചമഞ്ഞു. അവർ അല്പാല്പമായി ധീരതയെ ധാരണംചെയ്തു് കണ്ണുനീരിനെ തുടച്ചുമാററി; അവർ ദുഃഖത്തെ കടിച്ചിറക്കിക്കൊണ്ടു് പ്രണയകോപത്തോടുകൂടി ഗദ്ഗദവാണികളാൽ ഇപ്രകാരം പറഞ്ഞുതുടങ്ങി:-

"ഞങ്ങളുടെ പ്രിയപ്പെട്ട കൃഷ്ണ! നീ അണുവിലും അണുവായി എല്ലാ വസ്തുക്കളിലും വ്യാപിച്ചവനാണെന്നു് ഞങ്ങറംക്കറിയാം. അതുകൊണ്ടു് ഞങ്ങളുടെ ഹൃദയം നീയും അറിയുന്നു. ശ്രീ ശ്യാമസുന്ദര! സർവ്വാന്തര്യാമിയായ നിനക്കു് ഇത്ര നിഷ്ഠുരമായ വാക്കുകറം യോജിച്ചതാണോ? ഞങ്ങറം സർവ്വവും ഉപേക്ഷിച്ചു് നിൻെറ ശ്രീചരണങ്ങളെമാത്രം പ്രേമിക്കുന്നവരല്ലേ? നീ സ്വതന്ത്രനായതിനാൽ നിന്നിൽ ഞങ്ങറംക്കു് യാതൊരു അധികാരവുമില്ലെന്നുള്ളതു് വാസ്തവമായിരിക്കാം. എങ്കിലും പ്രഭോ! നീ ഭക്തജനങ്ങളിൽ പ്രേമവർഷം പൊഴിക്കുന്നവനാണെന്നു് പ്രസിദ്ധമാണല്ലൊ! ഞങ്ങളോടു് അല്പം ദയവുകാണിക്കുകയില്ലേ? നീ ഞങ്ങളെ ഉപേക്ഷിച്ചാൽ ഈ നിമിഷത്തിൽ ഞങ്ങളുടെ ഹൃദയം തകൎന്നുപോകും. ഹേ ഗോവിന്ദ! നീ എല്ലാ ധൎമ്മങ്ങളുടേയും രഹസ്യം അറിയുന്നവനല്ലേ? പതിപുത്രാദികളേയും ബന്ധുസഹോദരന്മാരേയും സേവിക്കുന്നതു് സ്ത്രീകളുടെ സ്വധൎമ്മമാണെന്നു് നീ അരുളിച്ചെയ്തതു് അക്ഷരശഃ സത്യമാണു്. അതു് ഞങ്ങറം പൂൎണ്ണമായും സമ്മതിക്കുന്നു. എന്നാൽ ഇക്കാൎയ്യത്തിൽ നീ തോററുതൊപ്പിയിടുമെന്നു് ഞങ്ങറംക്കു് പൂൎണ്ണനിശ്ചയമുണ്ടു്. നിൻെറ ഉപദേശം അനുസരിക്കുന്നപക്ഷം നിന്നെ മാത്രമാണു് ഞങ്ങറം സേവിക്കേണ്ടതു്. എന്തുകൊണ്ടു്? ഈ ഉപദേശ

ങ്ങളുടെയെല്ലാം പരമലക്ഷ്യം നീ യായതുകൊണ്ടുതന്നെ. നീ സാക്ഷാത് ഭഗവാനാണെന്നുള്ള രഹസ്യം നീ എത്ര തന്നെ മറച്ചുപിടിച്ചാലും ഞങ്ങളെ വഞ്ചിക്കുവാൻ കഴിയുമോ കൃഷ്ണാ! നീ എല്ലാ ശരീരധാരികളുടേയും സുഹൃത്തും ആത്മാവും പരമപ്രിയതമനുമല്ലേ? ആത്മജ്ഞാനത്തിൽ നിപുണരായ മഹാപുരുഷന്മാർ നിന്നെ പ്രേമിക്കുമ്പോൾ മാത്രമല്ലേ പൂർണ്ണരാകുന്നുള്ളു. കാരണമെന്താണ്? നീ നിത്യപ്രിയനാണ്. നീ നിന്റെതന്നെ ആത്മാവാണ്. അനിത്യവും ദുഃഖദവുമായ പതിപുത്രാദികളാൽ ഞങ്ങൾക്ക് എന്ത് പ്രയോജനം? ഹേ പരമേശ്വര! ഞങ്ങളിൽ നീ പ്രസന്നനായി ഭവിച്ചാലും! ഹേ കൃപാസിന്ധോ! ഹേ കമലനയന! ചിരകാലമായി ഞങ്ങൾ നിന്നിൽ നട്ടുവളർത്തി പോഷിപ്പിച്ചിരിക്കുന്ന അഭിലാഷയാകുന്ന ലതയെ നീ ഛേദിച്ചുകളയരുതേ! ഹേ മനമോഹന! ഇതുപര്യന്തം ഞങ്ങൾ വീട്ടുകാര്യങ്ങളിൽ ബദ്ധശ്രദ്ധരായിരുന്നു. മഹാനിഷ്ഠുരനായ നീ ഞങ്ങളെ കടാക്ഷിച്ച് കടാക്ഷിച്ച് ഞങ്ങളുടെ ചിത്തത്തെ അപഹരിച്ചു. നീ സുഖസ്വരൂപനായതിനാൽ, ഞങ്ങളുടെ ചിത്തത്തെ അപഹരിക്കുവാൻ നിനക്ക് അല്പംപോലും പ്രയാസമുണ്ടായിരുന്നില്ല. ഇപ്പോൾ ഞങ്ങളെ നീ നിരാലംബകളാക്കുവാനും ശ്രമിക്കുന്നു. ഞങ്ങളുടെ ഈ കാലുകൾ നിന്റെ ചരണകമലങ്ങളെ ഉപേക്ഷിച്ചിട്ട് ഒരടി വെയ്ക്കുവാൻപോലും തയ്യാറാകുന്നില്ല. ഈ സ്ഥിതിയിൽ ഞങ്ങളെങ്ങനെ വ്രജത്തിലേക്ക് പോകും? അവിടെച്ചെന്നാലും ഞങ്ങൾക്ക് ചെയ്യുവാനെന്താണുള്ളത്? പ്രാണവല്ലഭ! ഞങ്ങളുടെ പ്രിയപ്പെട്ട സഖാവെ! നിന്റെ മന്ദമന്ദവും മധുരമധുരവുമായ കടാക്ഷവും മനോഹരമായ സംഗീതവും ഞങ്ങളെ അടക്കുവാൻ കഴിയാത്ത പ്രേമത്തിനു് അധീനരാക്കിത്തീർത്തിരിക്കുന്നു.

നിന്നെ പ്രാപിക്കുവാൻ ഹൃദയം ചുട്ടുനീറി - കത്തിക്കാളി ക്കൊണ്ടിരിക്കുന്നു. അതിനെ നിൻെറ അധരാമൃതരസധാ രയാൽ ശാന്തമാക്കിത്തീർത്താലും! അല്ലാത്തപക്ഷം, ഹേ പ്രിയതമ! ഞങ്ങൾ സത്യം പറയുന്നു, നിൻെറ വിരഹ വ്യഥയാകുന്ന അഗ്നിയിൽ ഞങ്ങളുടെ ശരീരം ദഹിച്ചു പോകുന്നതാണ്. അങ്ങനെ ധ്യാനംകൊണ്ടെങ്കിലും നിൻെറ ചരണകമലങ്ങളെ ഞങ്ങൾ പ്രാപിക്കുകതന്നെ ചെയ്യും.

മനമോഹന! നീ വനവാസികൾക്ക് എറ്റവും പ്രിയ പ്പെട്ടവനാണ്. നീ അവരേയും വളരെ പ്രേമിക്കുന്നു. അതുകൊണ്ട് പ്രായേണ നീ അവരോടൊരുമിച്ചുതന്നെ വസിക്കുന്നു. നിൻെറ ചരണകമലസേവചെയ്യുവാനുള്ള അവസരം ശ്രീലക്ഷ്മീദേവിക്കുപോലും ചിലപ്പോൾമാത്ര മേ ലഭിക്കുന്നുള്ളു. എന്നാൽ ആ ചരണകമലങ്ങളുടെ സ്പർ ശനസുഖം ഞങ്ങൾക്ക് ലഭിച്ചു. ഏതു ദിവസമാണൊ ഞങ്ങൾക്ക് ആ സൗഭാഗ്യം ലഭിച്ചതു് ഏതു ദിവസമാ ണൊ നീ ഞങ്ങളെ സ്വീകരിച്ചു് ആനന്ദിപ്പിച്ചതു് ആ ദിവസംമുതൽ മററുള്ളവരുടെ മുമ്പിൽ ഒരുനിമിഷംപോ ലും നില്ക്കുന്നതിനു് ഞങ്ങൾ അസമർത്ഥകളായിത്തീർന്നി രിക്കുന്നു. നിൻെറ വക്ഷസ്ഥലത്തു് വസിക്കുന്ന ലക്ഷ്മീ ദേവി നിൻെറ ചരണരജസ്സിനെയാണല്ലോ, കാംക്ഷി ക്കുന്നതു്?. എത്രയെത്രയോ ഭക്തജനങ്ങൾ ആ, ചരണ ധൂളിയെ സേവനംചെയ്തു് നിൻെറ പരമധാമത്തെ പ്രാപിച്ചുകഴിഞ്ഞു. അവരെപ്പോലെ ഞങ്ങളും നിൻെറ പാദരജസ്സിനെ ഇതാ ശരണംപ്രാപിച്ചിരിക്കുന്നു. ഭഗ വൻ! നിൻെറ ചരണങ്ങളെ ശരണംപ്രാപിച്ചവരുടെ എല്ലാ കഷ്ടങ്ങളേയും നീ മാർജ്ജനം ചെയ്യുന്നു. അതു പോലെ ഞങ്ങളിലും കൃപകാണിക്കുകയില്ലേ? ഞങ്ങളേയും

നിൻെറ പ്രസാദത്തിനു് ഭാജനമാക്കുകയില്ലേ? ഞങ്ങൾ നിന്നെ സേവിക്കണമെന്നുള്ള അഭിലാഷയോടുകൂടി വീടു്, ധനം, കുടുംബം തുടങ്ങി എല്ലാം എല്ലാം ഉപേക്ഷിച്ചിട്ടു് നിൻെറ ചരണയുഗളത്തെ ശരണംപ്രാപിച്ചിരിക്കുന്നു. പ്രിയതമ! വ്രജത്തിൽ നിന്നെ ആരാധനചെയ്യുവാനുള്ള അവകാശം ഞങ്ങൾക്കു് ഉണ്ടായില്ല. പുരുഷഭൂഷണ! പുരുഷോത്തമ! നിൻെറ മധുരമന്ദഹാസവും, ചാരുരൂപവും അനുനിമിഷം നിന്നെ പ്രാപിക്കാനുള്ള വെമ്പലിനെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു, ഈ താപാഗ്നി ഞങ്ങളുടെ രോമരോമങ്ങളിൽ പടർന്നുപിടിച്ചു് ദഹിപ്പിച്ചുകൊണ്ടുമിരിക്കുന്നു. നീ ഞങ്ങളെ നിൻെറ ദാസികളായിട്ടെങ്കിലും സ്വീകരിക്കുകയില്ലേ? ഞങ്ങൾക്കും അല്പം സേവ ചെയ്യുവാൻ അവസരം നൽകുകയില്ലേ? പ്രിയതമ! നിൻെറ സുന്ദരമുഖകമലവും ചുരുണ്ടു ചുരുണ്ടു കിടക്കുന്ന അളകങ്ങളും ഞങ്ങളെ പ്രേമഭ്രാന്തു് പിടിപ്പിച്ചിരിക്കുന്നു. നിൻെറ കമനീയകപോലവും സുന്ദരസുന്ദരമായ കുണ്ഡലങ്ങളും, നിൻെറ അനന്തസൌന്ദര്യത്തെ വർദ്ധിപ്പിച്ചിരിക്കുന്ന നിൻെറ മധുര അധരങ്ങളിലെ സുധാരസം, സുധയെപ്പോലും ലജ്ജിപ്പിക്കുന്നതാണു് കൃഷ്ണാ! നിൻെറ നയനമനോഹാരിയായ സൌന്ദര്യം മന്ദമന്ദഹാസത്താൽ ഉല്ലസിതമായിരിക്കുന്നു. നിൻെറ രണ്ടു ഭുജങ്ങളും ശരണാഗതർക്കു് അഭയദാനം ചെയ്യുവാൻ അത്യന്തം ഉദാരതയോടുകൂടി ശോഭിക്കുന്നു. സൌന്ദര്യദേവത— ഹ്ലാദിനീശക്തി—ശ്രീ രാധാദേവിയുടെ ക്രീഡാസ്ഥാനമായ നിൻെറ വക്ഷസ്ഥലം ദർശിച്ചിട്ടു് ഞങ്ങൾ മഹാമോഹിതകളായും നിൻെറ ദാസികളായും ഭവിച്ചിരിക്കുന്നു. പ്രിയ ശ്യാമസുന്ദരാ നിൻെറ മധുരമധുരമായും ആരോഹ—അവരോഹക്രമത്തിലുള്ളതുമായ വംശിയുടെ താനം ശ്രവിച്ചിട്ടു് ഈ മൂന്നു ലോക

ങ്ങളിലും ഉള്ളവരിൽ ഏതൊരു സ്ത്രീയാണ് മോഹി ക്കാതിരിക്കുന്നതു്. നിന്റെ ത്രിലോകസുന്ദരമായ മോ ഹിനീ മൂത്തിയുടെ മഹാസൗന്ദര്യത്തിൽ ഒരുതുള്ളി സൗ ന്ദര്യം മൂന്നു ലോകങ്ങളേയും മോഹിപ്പിക്കുമെന്നിരിക്കെ, പശുപക്ഷ്യാദികളും, വൃക്ഷലതാദികളും നിന്റെ ഈ മോഹനരൂപം കണ്ടിട്ട് രോമാഞ്ചിത—പുളകിത—രാകുന്ന തിൽ എന്താണാശ്ചര്യം? നിന്നെ ഒരുനോക്കു കണ്ടവർക്ക് ഒരു നിമിഷമെങ്കിലും നിന്നെ മറന്നു്—പിരിഞ്ഞിരിക്കു വാൻ കഴിയുമോ? ഞങ്ങൾ ആര്യ-മര്യാദയേയും കുല-മര്യാ ദയേയും ലജ്ജയേയും വെടിഞ്ഞു് നിന്നിൽ അനുരക്തരാ യി ചമഞ്ഞതു് സഹജംതന്നെയല്ലേ? നീ വ്രജമണ്ഡല ത്തെ ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും രക്ഷിക്കുവാൻ അവതീർണ്ണനായിരിക്കുന്ന സാക്ഷാത് ഭഗവാനാണെന്ന രഹസ്യത്തെ ഞങ്ങളോട്ട് എന്തിനു മറയ്ക്കുന്നു കൃഷ്ണാ! ദീന രോട്ട്, അഥവാ ദുഃഖികളോട്ട് നിനക്കു് അപാരപ്രേമ വും അത്ഭുതകൃപയുമാണുള്ളതെന്നും ഞങ്ങൾക്കറിയാം. പ്രിയതമാ! ഞങ്ങൾ മഹാദുഃഖിനികളാണെന്നുള്ളതു് നീ ഇനിയും കാണുന്നില്ലേ?. ദഹിച്ചുകൊണ്ടിരിക്കുന്ന വക്ഷസ്ഥലങ്ങളിലും ശിരസ്സുകളിലും നിന്റെ കോമള കരങ്ങളെച്ചേർത്തു്, ഈ ദാസികളെ സ്വീകരിച്ചു് ജീവന ദാനം ചെയ്യുകയില്ലേ?.

സനകാദിയോഗികളുടേയും ശിവാദിയോഗേശ്വര ന്മാരുടേയും ഈശ്വരനായ ഭഗവാൻ, ഗോപികളുടെ ദുഃഖ നിർഭരമായ വാണികളെ കേട്ടു. പരമപ്രഭുവായ ഭഗവാൻ ആത്മാരാമനായിരുന്നിട്ടും ആതായതു്, തന്നിൽത്തന്നെ രമിക്കുന്നവനായിരുന്നിട്ടും, ഗോപികളെ നോക്കി ഒന്നു് മന്ദഹസിച്ചു. ആ മന്ദഹാസത്തിൽ അവരുടെ വ്യഥകളെ

ല്ലാം അസ്തമിച്ചു. ശ്രീഭഗവാൻ രാസോത്സവത്തിനുള്ള പ്രാരംഭനടപടികൾ സ്വീകരിച്ചു. ഗോപരമണികൾ പ്രേമോന്മത്തകളായിഭവിച്ചു. അവർ തങ്ങളുടെ പ്രേമദാഹം ശമിക്കുന്നതുവരെ ശ്രീഭഗവാനെ ഗാഢഗാഢം പുണർന്നു. ഭഗവാൻ തന്റെ ഭാവഭംഗികളേയും ചേഷ്ടകളേയും ഗോപികൾക്ക് അനുകൂലമാക്കിത്തീർത്തു. എന്നാലും തന്റെ സ്വരൂപത്തിൽ ഏകരസനായിത്തന്നെനിന്നു. എന്തെന്നാൽ ഭഗവാൻ അച്യുതനാണല്ലൊ. പെട്ടെന്ന് അവരുടെ ഇടയിൽ ഒരു പ്രഭാപൂരം പരന്നു. സൌന്ദര്യദേവതയായ ഒരു അത്ഭുതമൂർത്തി അവിടെ പ്രത്യക്ഷപ്പെട്ടു. ഗോപികളെല്ലാം കണ്ണു ചിമ്മിനിന്നു. ശ്രീഭഗവാന്റെ വാമഭാഗത്തുനിന്നു നിർഗ്ഗമിച്ച സാക്ഷാത് രാസേശ്വരി ശ്രീ ശ്രീരാധികാറാണിയായിരുന്നു ആ ദിവ്യതേജോവിഗ്രഹം. തങ്ങളുടെ നായികയെ കണ്ട ഗോപികൾ ആഹ്ലാദഭരിതകളായി ഓടിച്ചെന്നു് ആ ആഹ്ലാദിനീസ്വരൂപിണിയെ നമസ്കരിച്ചു. ഭഗവാനും രാധയും പരസ്പരം ചിരിച്ചു. അവരുടെ ഉജ്ജ്വലോജ്ജ്വലമായ ദന്തപംക്തികൾ മുല്ലമൊട്ടുകൾപോലെ അതിമനോഹരമായി കാണപ്പെട്ടു. അവരുടെ പ്രേമനിർഭരമായ സൌന്ദര്യത്തിൽ ഗോപികൾ മോഹപരവശകളായിച്ചമഞ്ഞു. അത്യാനന്ദത്താൽ അവരുടെ മുഖകമലങ്ങൾ പ്രഫുല്ലിതങ്ങളായിഭവിച്ചു. ഗോപരമണികൾ ശ്രീ രാധാകൃഷ്ണന്മാരെ മദ്ധ്യത്തിലാക്കിക്കൊണ്ടു് അവരുടെ ചുററും വളഞ്ഞുനിന്നു. താരാഗണങ്ങളുടെ മദ്ധ്യത്തിൽ ചന്ദ്രനും രോഹിണിയുമെന്നപോലെ ഭഗവാനും രാധയും ഗോപികളുടെ മദ്ധ്യത്തിൽ ശോഭിച്ചു.

ഗോപികളുടെ ശത–ശത യൂഥങ്ങളുടെ സ്വാമിയും സ്വാമിനിയുമായ ഭഗവാൻ ശ്രീകൃഷ്ണനും ഭഗവതി ശ്രീ രാധയും വൈജയന്തീമാലകളണിഞ്ഞുകൊണ്ടും വൃന്ദാവന

പുണ്യഭൂമിയെ ശോഭായമാനമാക്കിക്കൊണ്ടു വിചരണം ചെയ്തു. ചില ഗോപികാ തങ്ങളുടെ പ്രിയതമനേയും നായികയേയും സന്തോഷിപ്പിക്കുന്നതിന്നായി അവരുടെ ഗുണഗാനങ്ങളും ലീലാഗാനങ്ങളും പാടി. ചിലപ്പോൾ ശ്രീഭഗവാനും ശ്രീരാധയും വ്രജയുവതികളുടെ പ്രേമ സൌന്ദര്യാദിഗുണങ്ങളെ ഗാനംചെയ്തു. തദനന്തരം യുഗളമൂർത്തി ശ്രീരാധാകൃഷ്ണൻ ഗോപികളുമൊരുമിച്ചു് യമുനയുടെ പാവനപുളിനത്തിൽ ഹിമത്തിന്നുസമാനം മിന്നിത്തിളങ്ങിക്കൊണ്ടിരുന്ന മണൽത്തിട്ടയിൽ പാദാർപ്പണംചെയ്തു. ആ പുളിനം, യമുനയിലെ തരളതരംഗങ്ങളുടെ സ്പർശനത്താൽ ശീതളമായും സുവാസിതമായ വായുവിനാൽ സേവിതമായും പ്രശോഭിച്ചു. ആനന്ദപ്രദമായ ആ പുളിനത്തിൽ ശ്രീ രാധാകൃഷ്ണന്മാർ, ഗോപികളുമായി കേളികളാടുവാൻതുടങ്ങി. അവർ പരസ്പരം പ്രേമാലിംഗനം ചെയ്തു. വിനോദനിർഭരമായ വാക്കുകൾ പറഞ്ഞു് ഓടിക്കളിച്ചു. പ്രേമപാരവശ്യംകൊണ്ടു് ചിലർ മൂർഛിച്ചു. ശ്രീരാധാകൃഷ്ണന്മാർ ഗോപികളുടെ ദിവ്യവും പരമോജ്ജ്വലവുമായ പ്രേമഭാവത്തെ ഉത്തേജിതമാക്കിക്കൊണ്ടു് പലപ്രകാരത്തിലുള്ള ക്രീഡകളാൽ അവരെ ആനന്ദതുന്ദിലരാക്കി. ഉദാരശിരോമണിയും സർവ്വവ്യാപകനുമായ ശ്രീരാധാകൃഷ്ണൻ ഇപ്രകാരം അവരെ ആനന്ദിപ്പിച്ചപ്പോൾ ലോകത്തുള്ള സമസ്തസ്ത്രീജാതികളേയും അപേക്ഷിച്ചു് തങ്ങൾതന്നെ സർവ്വശ്രേഷ്ഠകളെന്നും തങ്ങൾക്കുസമാനം മററാരും ഉണ്ടായിരിക്കുകയില്ലെന്നുമുള്ള ഒരു ചെറിയ അഹങ്കാരം അവരിൽ ഉദയംചെയ്തു. ഭാവശരീരപ്രാപ്തി ഉണ്ടായിട്ടും അവർ മാനവതികളായി. മഹാഭാഗകളായ ഗോപികളെ ഗർവ്വംബാധിച്ചുവെന്നും അവർ മാനവതികളായിത്തീർന്നുവെന്നും ഭഗവാൻ അറിഞ്ഞു. അവരുടെ

ഗർവ്വത്തേയും മാനത്തേയും ദൂരീകരിച്ച് അവരെ പ്രസന്ന രാക്കുന്നതിന്നായി ആ യുഗളമൂർത്തി അവരുടെ മദ്ധ്യത്തിൽ നിന്നുകൊണ്ടുതന്നെ അന്തർദ്ധാനംചെയ്തു. അവർ സഹസാ അന്തർഹിതരായപ്പോൾ വ്രജയുവതികളുടെ ദശ, അത്യന്തം പരിതാപകരമായിത്തീൎന്നു. അവരുടെ ഹൃദയം വിരഹജ്വാലയാൽ ദഹിച്ചുതുടങ്ങി. ശ്രീ ഭഗവാൻെറ പ്രേമം നിറഞ്ഞ പുഞ്ചിരിയും വിലാസപൂർണ്ണമായ സൗന്ദര്യവും മനസ്സിനെ രമിപ്പിക്കുന്ന പ്രേമാലാപവും ഭിന്നഭിന്ന പ്രകാരത്തിലുള്ള ലീലകളും ശൃംഗാരരസത്തിൻെറ ഭാവഭംഗികളും വ്രജസുന്ദരികളുടെ ചിത്തത്തെ പൂർണ്ണമായും അപഹരിച്ചിരുന്നു. പ്രേമോന്മത്തകളായ വ്രജയുവതികൾ ശ്രീകൃഷ്ണമയമായി ഭവിച്ചിരുന്നതിനാൽ ശ്രീകൃഷ്ണൻെറ വിഭിന്നലീലകളെ അനുകരണംചെയ്യുവാൻ തുടങ്ങി. തങ്ങളുടെ പ്രിയതമൻെറ ഹാസവിലാസങ്ങളും ചാതുര്യപൂർണ്ണമായ വാക്കുകളും അവർ അനുകരണംചെയ്തു. അവർ തങ്ങളെ മറന്നതിനാൽ ശ്രീകൃഷ്ണസ്വരൂപകളായിത്തന്നെ ഭവിച്ചു. ഒരുത്തി പറഞ്ഞു: "ഞാൻ കൃഷ്ണനാണു്." മറ്റൊരുത്തി പറഞ്ഞു: "ഞാൻ പൂതനയാണു്." ഇങ്ങനെ പൂതനാസംഹാരംതുടങ്ങി, ഇന്ദ്രദർപ്പഹരണലീലവരെ അവർ തന്മയമായി അനുകരണംചെയ്തു്: അവർ ക്ഷീണിച്ചു വശംകെട്ടു. ആ മഹാഭാഗകൾ പൊട്ടിക്കരഞ്ഞുകൊണ്ടു് വനങ്ങളിൽ ഓടിനടന്നു് ഭഗവാനേയും രാധയേയും അന്വേഷിച്ചു. സർവ്വാന്തര്യാമിയായ ശ്രീ രാധാകൃഷ്ണൻ അവരുടെ മദ്ധ്യത്തിൽത്തന്നെയുണ്ടായിരുന്നു. സമസ്ത ജഡചേതന പദാർത്ഥങ്ങളുടെ ഉള്ളിലും പുറത്തും ആകാശസമാനം സ്ഥിതിചെയ്യുന്ന പരമപ്രഭുവല്ലെ ശ്രീ ഭഗവാൻ! ശ്രീരാധയും ശ്രീകൃഷ്ണനും അവിടെത്തന്നെയുണ്ടായിരുന്നു. എവിടെ? അവരിൽത്തന്നെ ഉണ്ടായിരുന്നു. എങ്കിലും

നേത്രേന്ദ്രിയത്തിന് വിഷയമല്ലാതിരുന്നതിനാൽ അവർ വനസ്പതികളോടും പക്ഷിമൃഗാദികളോടും ഞങ്ങളുടെ ഭഗവാനെ നിങ്ങൾ കണ്ടോ? നിങ്ങൾ കണ്ടോ? എന്നു ചോദിച്ചുകൊണ്ടു് ആ കാട്ടിൽ അലഞ്ഞുതിരിഞ്ഞു.

തദനന്തരം തന്നെ കാന്തഭാവത്തിൽ ഭജിക്കുന്ന ഗോപസുന്ദരികളുടെ മനോരഥം പൂർണ്ണമാക്കുന്നതിന്നായും കാമദേവൻെറ മദം പൂർണ്ണമാക്കുന്നതിന്നായും അത്യന്തം അലൗകികമായ രാസക്രീഡചെയ്തു് നിത്യസിദ്ധകളും ദേവചരികളും ഋഷിചരികളും ശ്രുതിചരികളുമായ ഗോപരമണികളെ ആത്യന്തികസുഖത്തിൽ ആറാടിച്ചു് അവരുടെ ജന്മോദ്ദേശ്യം സാധിപ്പിച്ചു.

ആ ശാരദീയരാത്രിയിൽ പൂർണ്ണചന്ദ്രൻ ഉദിച്ചുയൎന്നു. ഭഗവാൻ വേണുവാദനംചെയ്തു, ആ നാദപ്രഭാവത്തിൽ മഹായോഗികൾ യോഗത്തേയും, മുനിപുംഗവന്മാർ ധ്യാനത്തേയും മറന്നു. വിശ്വമാകമാനം ഇളകിമറിഞ്ഞു. ശിലകളും പർവ്വതങ്ങളും ഉരുകിത്തുടങ്ങി. ജഡം ചേതനമായി. ചേതനം ജഡമായി. ഗോപികൾ എല്ലാം മറന്നു. അവർക്കു് തങ്ങളുടെ സ്ഥൂലശരീരബോധമില്ലാതായി. അവർ സ്ഥൂലശരീരങ്ങളെ ഗൃഹങ്ങളിൽതന്നെ ഉപേക്ഷിച്ചിട്ടു് ഭാവശരീരങ്ങളോടുകൂടി രാസമണ്ഡലമദ്ധ്യത്തിൽ വിരാജിച്ചരുളുന്ന ചിന്മയമൂർത്തിയായ ഭഗവാൻെറ സമീപമെത്തി. ഭഗവാൻ അവരെ സ്വാഗതം ചെയ്തു. അവരെ പരീക്ഷിക്കുവാനായി, സ്ത്രീധർമ്മം തുടങ്ങി അനേകമനേകം ധർമ്മങ്ങൾ ഉപദേശിച്ചിട്ടു് അവരെ വ്രജത്തിലേയ്ക്കു മടങ്ങുവാൻ ആജ്ഞാപിച്ചു. പരിശുദ്ധ ഭാവനാവസ്ഥയെ പ്രാപിച്ചിരുന്ന ആ മഹാഭാഗകൾ — വാചാമഗോചരമായ അലൗകികനിലയിൽ എത്തിയിരുന്നു. ആഹ്ലാദിനീസ്വരൂപിണികൾ — സാക്ഷാത് ശ്രീരാധയുടെ കായവ്യൂഹകളായ ആ ശക്തിസ്വരൂപിണികൾ — ഭഗവാൻെറ

പ്രശ്നങ്ങളേയും ഉപദേശങ്ങളേയും ഖണ്ഡനംചെയ്തുകൊണ്ട് തക്ക സമാധാനം നല്കി, തങ്ങൾ സിദ്ധാവസ്ഥയെ പ്രാപിച്ചവരാണെന്നു് വ്യക്തമാക്കി.

ഗോപികളുടെ യുക്തികളാൽ അത്യന്തം പ്രസന്നചിത്തനായിത്തീർന്ന ഭഗവാൻ, അവരെ സന്തോഷിപ്പിക്കുവാനായി രാസലീലയ്ക്കൊരുമ്പെട്ടു. കാമാദിവാസനകളില്ലാത്ത — തന്നെപ്പോലെതന്നെ, കാമാദിവികാരങ്ങൾ തീണ്ടിയിട്ടില്ലാത്ത - ഗുണാതീതകളായ ഗോപികളുമായി മന്മഥവിജയം എന്ന നാടകമഭിനയിക്കുവാൻ ഭഗവാൻ ഒരുമ്പെട്ടു. സാക്ഷാത് മന്മഥമന്മഥനായ ഭഗവാൻ, അതുപോലെ മന്മഥനെ ജയിച്ച മഹാസംയമികളായ ഗോപികളുമായി രാസകേളിയാടുവാൻ സന്നദ്ധനായി.

മനുഷ്യനു് പഞ്ചപ്രാണങ്ങളെന്നപോലെ, ശ്രീഭാഗവതത്തിന്റെ പഞ്ചപ്രാണങ്ങളാണു് രാസപഞ്ചാദ്ധ്യായി. രാസകേളി, കാമകേളിയാണെന്നു വിചാരിക്കുന്നവർ നിതാന്തമൂർഖരും മഹാപാപികളുമാണു്. ഈശ്വരൻ കാമസ്വരൂപനല്ലെന്നും, പ്രത്യുത, പ്രേമസ്വരൂപനാണെന്നും വിവേകികൾക്കറിയാം. രസസ്വരൂപനായ ഭഗവാനും രസസ്വരൂപികൾ, അഥവാ ഭക്തിസ്വരൂപിണികളായ ഗോപികൾക്കും തമ്മിലുള്ള ദിവ്യവും അലൗകികവുമായ യോഗത്തിൽനിന്നും ഉടലെടുത്ത പരമാനന്ദവസ്തുവാണു് രാസം. ഹൃദയത്തിൽ പററിപ്പിടിച്ചിരിക്കുന്ന, കാമാദിവികാരങ്ങളാകുന്ന, ഘോരാന്ധകാരത്തെ ഭക്തിദീപത്താൽ നിർമാർജ്ജനംചെയ്യപ്പെടുമ്പോൾ, ഹൃദയത്തിൽ നിത്യവാസംചെയ്യുന്ന സത്യവസ്തു ദൃശ്യമാകുന്നു. ആ വസ്തുവുമായി ജീവനു് സമ്പർക്കമുണ്ടാകുന്നു. ആ സംയോഗത്തിൽനിന്നും പൊട്ടിപ്പുറപ്പെടുന്ന ആനന്ദാ

മൂർത്തമാണ് രാസം. മഹാരാസംയമികൾക്കമാത്രം അനുഭവിക്കുവാൻ കഴിയുന്ന ഒരു ദിവ്യലീലയാണ് രാസലീല. ഈശ്വരനും മനുഷ്യനും തമ്മിലുണ്ടാകുന്ന അഭേദ്യമായ ബന്ധത്തിൽനിന്നും ഉടലെടുക്കുന്ന ആനന്ദാനുഭൂതിയാണ് രാസലീല. തുച്ഛമായ കാമാദിവിഷയങ്ങളിൽപ്പെട്ട് പൊറുതിമുട്ടിക്കഴിയുന്നവർ, രാസപഞ്ചാദ്ധ്യായി നിത്യപാരായണംചെയ്യുന്നപക്ഷം, അവർ നിശ്ചയമായും ഈശ്വരൻ എന്ന ആനന്ദാമൃതം പാനംചെയ്യുവാൻ അധികാരികളായിത്തീരുന്നതാണ്.

ഭഗവാന്റെ വാമഭാഗത്തുനിന്നും സാക്ഷാത് ജഗദീശ്വരി, ശ്രീരാധ പ്രകടമായി ദിവ്യരാസം നടന്നുകൊണ്ടിരിക്കവെ, തങ്ങളുടെ മഹാഭാഗ്യത്തിൽ അല്പം അഭിമാനം കൊണ്ട ഗോപികളുടെ ആ അഭിമാനംപോക്കുവാനായി യുഗളമൂർത്തിയായ ശ്രീരാധയും കൃഷ്ണനും തൽക്ഷണം അന്തർദ്ധാനംചെയ്തു. പ്രേമവിവശകളായ ഗോപികൾ–വിരഹവേദനകൊണ്ട് വാടിത്തളർന്ന ഗോപികൾ – അകമഴിഞ്ഞ് ശ്രീഭഗവാനെ സ്തുതിച്ചു. ഗോപികളുടെ ഈ അത്ഭുത സ്തോത്രം (ഗോപികാഗീതം) സുപ്രസിദ്ധമാണ്.

അത്യന്തം പ്രസന്നനായ ഭഗവാൻ വീണ്ടും പ്രകടമായി. ............... തദനന്തരം ഓരോ ഗോപികളുടേയും മദ്ധ്യത്തിൽ രാധാകൃഷ്ണയുഗളമൂർത്തിയായി നിന്നുകൊണ്ട് ദിവ്യാതിദിവ്യമായ — മനോവാക്കായങ്ങൾക്ക് അതീതമായ—രാസലീലയാൽ മഹാരാസം എന്ന ആ അപൂർവ്വ ലീലയാൽ – ആ മഹാഭാഗകളെ രമിപ്പിച്ചു.

ഒരുദിവസം നന്ദാദികൾ ഭഗവാനുമൊരുമിച്ച് ദേവാധിദേവനായ മഹാദേവനെ പൂജിക്കുവാനായി അംബികാവനത്തിൽ ചെന്നു. അവിടെ എല്ലാവരും രാത്രി

ഉറങ്ങിക്കിടക്കവെ, നന്ദഗോപനെ ഒരു അജഗരം വിഴുങ്ങു വാനാരംഭിച്ചു. നന്ദഗോപൻ കരഞ്ഞു നിലവിളിക്കുന്ന തു് കേട്ടിട്ടു്, ഭഗവാൻ ഉണർന്നു. ഭഗവാൻ ആ അജഗര ത്തെ തന്റെ പാദംകൊണ്ടു് ഒന്നു് പ്രഹരിച്ചു. ഭഗവാ ന്റെ ചരണസ്പർശം ഏററമാത്രയിൽ അജഗരം ഒരു വിദ്യാധരന്റെ രൂപത്തിൽ പരിവർത്തിതനായി ഭവിച്ചു. സുദർശനൻ എന്ന ആ വിദ്യാധരൻ ഭഗവാനെ സ്തുതിച്ചിട്ടു് തന്തിരുവടിയുടെ ആജ്ഞയോടുകൂടി തന്റെ ലോകത്തേ യ്ക്കു് പോയി. ഋഷികളോടു് അപരാധം പ്രവർത്തിച്ചതി നാലാണു് അവനു് സർപ്പയോനി പ്രാപ്തമായതു്. ഭഗവ ദനുഗ്രഹത്താൽ അവൻ പൂർവ്വസ്ഥിതിയെ പ്രാപിച്ചു.

ഒരിക്കൽ ഭഗവാൻ ഗോപികളുമായി വനവിഹാരം ചെയ്തുകൊണ്ടിരുന്നു. അപ്പോൾ കുബേരന്റെ അനുചര നായ ശംഖചൂഡൻ എന്ന യക്ഷൻ ഒരു ഗോപിയെ അപ ഹരിച്ചുകൊണ്ടുപോയി. ഭഗവാൻ ഓടിച്ചെന്നു് അവനെ പിടികൂടി സംഹരിക്കുകയും അവന്റെ മസ്തകത്തിലു ണ്ടായിരുന്ന ഒരു ദിവ്യമണിയെ കരസ്ഥമാക്കുകയും ചെ യ്തു. ഇതിനിടയിൽ, അരിഷ്ടാസുരനെന്ന ദൈത്യൻ കാളയുടെ രൂപംധരിച്ചു വ്രജത്തിൽ വന്നു. ഭഗവാൻ നിഷ്പ്രയാസം അവനെ സംഹരിച്ചു് തന്റെ പരമധാ മത്തിലേക്കു് പറഞ്ഞയച്ചു.

കംസൻ ഭഗവാനെ കൊല്ലുവാനായി കേശിയെന്ന ദൈത്യനെ വ്രജത്തിലേക്കയച്ചു. അവൻ ഒരു കുതിരയുടെ രൂപംധരിച്ചു വന്നു. അരിഷ്ടാസുരനു ലഭിച്ച ഗതിതന്നെ അവനും ലഭിച്ചു. മഹാബലിഷ്ഠനായ കേശിയെ വലിയ പ്രയത്നമൊന്നുംകൂടാതെ ഭഗവാൻ സംഹരിച്ചു.

തദവസരത്തിൽ ഭഗവാന്റെ പരമപ്രേമിയും സമസ്ത ജീവികളുടേയും യഥാർത്ഥഹിതൈഷിയുമായ ദേവർഷി

നാരദൻ അവിടെ എഴുന്നള്ളി. ശ്രീനാരദൻ ഭഗവാൻ കൃഷ്ണനെ ഏകാന്തത്തിൽ സന്ദർശിച്ചു. ശ്രീനാരദൻ പറഞ്ഞു:—

"ഹേ സച്ചിദാനന്ദസ്വരൂപ! നിന്തിരുവടിയുടെ സ്വരൂപം മനസ്സിനും വാക്കിനും വിഷയമല്ല. നിന്തിരുവടി യോഗേശ്വരനാണു്. ഈ ജഗത്തിനെ നിയന്ത്രണംചെയ്യുന്ന മഹാപ്രഭോ! അവിടുന്നു് എല്ലാജീവികളുടെ ഹൃദയത്തിലും നിവാസംചെയ്യുന്ന അവിടുന്നു് ഭക്തജനങ്ങളുടെ ഏകമാത്രവാഞ്ഛനീയനാണു്. എന്റെ സ്വാമിയാണു്. എങ്ങനെയാണൊ ഒരേ അഗ്നി എല്ലാ വിറകിലും വ്യാപ്തമായിരിക്കുന്നപോലെ നിന്തിരുവടി സമസ്തപ്രാണികളുടേയും ആത്മാവായി ശോഭിക്കുന്നു. അവിടുന്നു് പഞ്ചകോശരൂപമായി ഗുഹസ്ഥലങ്ങളിൽ മറഞ്ഞിരിക്കുന്നുവെങ്കിലും സാക്ഷിരൂപത്തിൽ ഏവൎക്കും അവിടുത്തെ അനുഭവം ഉണ്ടായിക്കൊണ്ടിരിക്കുന്നു. പ്രഭോ! അവിടുന്നു് എല്ലാത്തിനും അധിഷ്ഠാനമായും സ്വയംഅധിഷ്ഠാനരഹിതനായുമിരിക്കുന്നു. സത്യസങ്കല്പനായ ഈശ്വര! നിന്തിരുവടി ഇക്കാലത്തു് രാജാക്കന്മാരുടെ വേഷംധരിച്ചുനടക്കുന്ന ദൈത്യന്മാരുടെ വിനാശത്തിനായും ധൎമ്മമൎയ്യാദയെ രക്ഷിക്കുന്നതിനായും യദുവംശത്തിൽ അവതീൎണ്ണനായിരിക്കുന്നു. കുതിരയുടെ രൂപം ധരിച്ചുവന്ന കേശിയെന്ന മായാവിയായ മഹാദൈത്യനെ അവിടുന്നു് നിഷ്പ്രയാസം സംഹരിച്ചുവല്ലൊ. ഇവനെപ്പേടിച്ചു് ദേവതകൾ സ്വർഗ്ഗത്തെ ഉപേക്ഷിച്ചു് അലഞ്ഞുനടന്നിരുന്നു. പ്രഭോ! അവരുടെ ആഹ്ലാദം അറിയിക്കുവാനെന്ന വ്യാജേന നിന്തിരുവടിയുടെ ദർശനസുഖം അനുഭവിക്കുവാനാണു് അടിയൻ ഇവിടെ ആഗതനായതു്. മഹാപ്രഭോ! അവിടുത്തേക്കിപ്പോൾ തിരക്കുപിടിച്ച ജോലിയാണു്. അടിയനിപ്പോൾ വിടനൽകിയാലും. ഭഗവദ്"

ദർശനസുഖത്താൽ ദേവർഷി പുളകിതഗാത്രനായി. ഭഗവദാജ്ഞയോടുകൂടി വീണാധരൻ നാമസങ്കീർത്തനംചെയ്തുകൊണ്ടു് അവിടെ അന്തർദ്ധാനംചെയ്തു.

ഒരുദിവസം ശ്രീഭഗവാനും കൂട്ടരും ഗോവർദ്ധനപർവ്വതത്തിന്റെ താഴ്വരയിൽ നിർഭയരായി കളിച്ചുകൊണ്ടിരുന്നു. ചിലർ ചോരന്മാരുടെ വേഷംകെട്ടി. വ്യോമൻ എന്ന ഭയങ്കര അസുരൻ ഒരു ഗോപന്റെ വേഷം ധരിച്ചുകൊണ്ടു് അവരുടെ കൂട്ടത്തിൽ ചേൎന്നു. അവൻ മായാവികളുടെയെല്ലാം ആചാൎയ്യനായ മയാസുരന്റെ പുത്രനായിരുന്നു. അവനും മഹാ മായാവിയായിരുന്നു. മഹാകള്ളനായ അവൻ കള്ളന്റെ വേഷംതന്നെ കെട്ടി ഭഗവാന്റെ അനേകം കൂട്ടുകാരെ മോഷ്ടിച്ചുകൊണ്ടുപോയി മറച്ചുവെച്ചു. ഏതാനും ബാലന്മാർമാത്രം ശേഷിച്ചപ്പോൾ ഭക്തവത്സലനായ ഭഗവാൻ അവന്റെ മായാപ്രയോഗം അറിഞ്ഞു. തന്നെ ഭഗവാൻ അറിഞ്ഞുവെന്നു് മനസ്സിലാക്കിയ വ്യോമാസുരൻ പർവ്വതാകാരനായിനിന്നു. ഭഗവാൻ മുഷ്ടിപ്രഹരമേല്പിച്ചു് അവനെ നിലത്തുവീഴ്ത്തി. വെറും കുട്ടിക്കളിയെന്നപോലെ അവന്റെ കഴുത്തു് ഞെരിച്ചുകൊന്നു. വ്യോമാസുരനാൽ ഗുഹകളിൽ മറച്ചുവെയ്ക്കപ്പെട്ടിരുന്ന ബാലകന്മാരെ ഭഗവാൻ വെളിയിൽ കൊണ്ടുവന്നു.

മധുരാപുരിയിൽ കംസൻ ശ്രീകൃഷ്ണബലരാമന്മാരെ വധിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഒരു ധനുർയജ്ഞം ആരംഭിച്ചു, രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുവരുവാൻ മഹാമതിയായ അക്രൂരനെ വ്രജത്തിലേക്കയച്ചു. പരമഭാഗവതനായ അക്രൂരൻ മാർഗ്ഗമദ്ധ്യേ കമലനയനനായ ഭഗവാന്റെ പരമപ്രേമമയിയായ ഭക്തിയാൽ പരിപൂർണ്ണനായിഭവിച്ചു. തനിക്കു് ഭഗവദ്ദർശനം ലഭിക്കുവാൻ പോകുന്നുവെന്നുള്ള

വിചാരത്താൽ ശ്വഫല്ക്കനന്ദനനായ അക്രൂരൻ ആഹ്ലാദഭരിതനായിച്ചമഞ്ഞു. സൂര്യാസ്തമനവേളയിൽ വ്രജത്തിലെത്തി. ആ മഹാഭാഗൻ ഗോഷ്ഠത്തിൽ പ്രവേശിച്ചമാത്രയിൽ തന്നെ ശ്രീഭഗവാന്റെ ദേവദുർല്ലഭമായ ചരണചിഹ്നങ്ങളെ ദർശിച്ചു. രഥത്തിൽനിന്നും ചാടി ഇറങ്ങി ആ പാദധൂളിയെ വാരിവാരി ശിരസ്സിലണിഞ്ഞു. ആ ധൂളിയിൽ കിടന്നു് ഉരുണ്ടുപുരണ്ടു് കൃതാർത്ഥതനേടി. ആ ഭക്തശിരോമണി ഭൂമിയിൽ വീണുവീണു് വണങ്ങിയും പ്രേമാശ്രുക്കളം വാർത്തുകൊണ്ടും ഒരുപ്രകാരത്തിൽ നന്ദഗൃഹത്തെ പ്രാപിച്ചു. രാമകൃഷ്ണന്മാരെ ദർശിച്ച അക്രൂരൻ, പുളകച്ചാർത്തണിഞ്ഞുകൊണ്ടു് ഭൂമിയിൽവീണു് അവരെ സാഷ്ടാംഗം നമസ്കരിച്ചു. ശരണാഗതവത്സലൻ തന്റെ ഭക്തനെ വാരിയെടുത്തു് അത്യന്തം പ്രസന്നതയോടുകൂടി ഹൃദയത്തിൽചേർത്തു് പുണന്നു. ബലരാമനും ആ ഭക്തശിരോമണിയെ ഗാഢാശ്ലേഷംചെയ്തു. "ചിററപ്പാ, അവിടുന്നു് ഇപ്പോഴെങ്കിലും വന്നു് ഞങ്ങൾക്കു് ദർശനംനൽകിയല്ലൊ" എന്നു് ബാലസഹജമായ ചാപല്യം നിറഞ്ഞ വാക്കുകളാൽ കുശലപ്രശ്നംചെയ്തുകൊണ്ടു് അദ്ദേഹത്തിന്റെ കൈകളിൽ പിടിച്ചുവലിച്ചു് ഗൃഹത്തിലേക്കാനയിച്ചു. യശോദയും നന്ദഗോപനും അദ്ദേഹത്തെ സ്വാഗതംചെയ്തു് സല്ക്കരിച്ചു, കുശലാന്വേഷണത്തിനുശേഷം ഉയന്ന ആസനത്തിൽ ഇരുത്തി മധുപക്കാദികളാൽ വിധിപൂർവ്വകം അദ്ദേഹത്തെ പൂജിച്ചു. അനന്തരം അത്യന്തം ആദരവോടും ശ്രദ്ധയോടുംകൂടി പവിത്രവും അനേകം ഉപദംശയുക്തവുമായ അന്നം ഭുജിപ്പിച്ചു. രാത്രി ആനന്ദമായി അവർ കഴിച്ചു.

മനമോഹനനായ ശ്രീകൃഷ്ണനേയും ഗൗരസുന്ദരനായ ബലരാമനേയും മധുരയിലേക്കാനയിക്കുവാൻ അക്രൂരൻ

ആഗതനായിരിക്കുന്നുവെന്നു കേട്ടു് ഗോപികരം അത്യന്തം വ്യാകുലരായി. തങ്ങളെ ഉപേക്ഷിച്ചിട്ടു് ഭഗവാൻ മധുരയിലേക്കു് പോകുന്നുവെന്നറിഞ്ഞ ഗോപികളുടെ ഹൃദയം ചുട്ടുനീറി. അനേകംപേർ മൂർഛിച്ചു നിലംപതിച്ചു. അക്രൂരനെ, ക്രൂരനെന്നു് അവർ വിളിച്ചു. അദ്ദേഹം ഹൃദയഹീനനാണെന്നു് അവർ വിധിച്ചു.

അടുത്ത പ്രഭാതത്തിൽ രാമകൃഷ്ണാദികരം മധുരക്കു പോകുവാൻ ഉദ്യതരായി. അവർ രഥത്തിൽ കയറി പുറപ്പെട്ടു. നന്ദഗോപാദികളും പാൽ, തൈർ, വെണ്ണ, നെയ്യ് ആദിയായ പദാർത്ഥങ്ങരം വലിയ വലിയ പാത്രങ്ങളിൽ നിറച്ചു് ശകടങ്ങളിൽ കയററി അവരുടെ പുറകെ പുറപ്പെട്ടു. ഗോപികരം വിരഹദുഃഖത്താൽ അത്യന്തം കാതരകളായി ഭവിച്ചു. അവർ കരഞ്ഞുകൊണ്ടു് ഭഗവാൻെറ രഥത്തിനു പുറകെ ഓടിത്തുടങ്ങി. സന്തപ്തകളായ തൻെറ പരമഭക്തകളെ ശ്രീഭഗവാൻ സാന്ത്വനവാക്കുകളാൽ ആശ്വസിപ്പിക്കുകയും "ഞാൻ തിരിച്ചു വരുന്നതാണു്" എന്നുള്ള പ്രേമസന്ദേശം അവരെ അറിയിക്കുകയും ചെയ്തു. അവർ തങ്ങളുടെ ഭഗവാൻ തിരിച്ചുവരുമല്ലോ എന്നുള്ള ആശയോടുകൂടി പ്രാണധാരണംചെയ്തുകൊണ്ടു് ദിവസങ്ങരം എണ്ണിയെണ്ണി വ്രജത്തിൽ കഴിച്ചുകൂട്ടി. ഭഗവാൻ യമുനാതടത്തെ പ്രാപിച്ചു. അക്രൂരൻ സ്നാനം ചെയ്വാനായി യമുനയിൽ ഇറങ്ങി. അദ്ദേഹം മുങ്ങിയ മാത്രയിൽ ജലത്തിനുള്ളിൽ ശ്രീകൃഷ്ണനെ നാലുതൃക്കൈകളോടുകൂടി അനന്തശായിയായിരിക്കുന്നതു് കണ്ടു് വിസ്മയപ്പെട്ടു. ജലത്തിനുമുകളിൽവന്നു നോക്കിയപ്പോരം രഥത്തിലും ഭഗവാൻ ഇരിക്കുന്നതുകണ്ടു് ആശ്ചര്യപ്പെട്ടു. വീണ്ടും മുങ്ങി, ജലത്തിനുള്ളിൽ അനന്തശായിയെ വീണ്ടും ദർശിച്ചു. ഇപ്രകാരം ജലത്തിലും രഥത്തിലുമായി ശ്രീഭഗവാനെ

വീണ്ടും വീണ്ടും ദർശിച്ചു. ഈ അത്ഭുതലീലകണ്ടു് അക്രൂരൻ അത്യന്തം ആശ്ചര്യപ്പെട്ടു. രണ്ടു ഭുജങ്ങളോടു കൂടിയ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻെറ ലീലകൾ വ്രജത്തിൽ അവസാനിച്ചുവെന്നും ശേഷമുള്ള ലീലകൾ നാലു ഭുജങ്ങളോടുകൂടിയ ശ്രീമഹാവിഷ്ണുവിൻെറ ലീലകളാണെന്നുമുള്ള മർമ്മം അദ്ദേഹത്തിനു് ഭഗവദ്കൃപയാൽ ഗ്രഹിക്കുവാൻ കഴിഞ്ഞു. ഭക്തോത്തമനായ അക്രൂരൻ ഗദ്ഗദവാണികളാൽ ഭഗവാനെ സ്തുതിച്ചു.

മധുരയിൽ ചെന്നുചേർന്ന ഉടൻ താനും ബലരാമനും വന്ന വിവരം കംസമഹാരാജാവിനെ അറിയിക്കുവാൻ അക്രൂരനെ മുൻകൂട്ടി പറഞ്ഞയച്ചു. ശ്രീഭഗവാൻ തൻെറ സഖാക്കളായ ഗോപന്മാരുമായി നഗരിയിൽ പ്രവേശിച്ചു. ശ്രീ ഭഗവാനെ ഒരുനോക്കു കാണുവാൻ ദാഹിച്ചുകൊണ്ടിരുന്ന മധുരാപുരിനിവാസികൾ ശ്രീകൃഷ്ണചന്ദ്രനേയും ശ്രീ ബലരാമനേയും സഖാക്കളേയും ഉചിതമായവിധത്തിൽ സ്വാഗതംചെയ്തു. വഴിമദ്ധ്യത്തിൽ സുദാമാ എന്ന മാലാകാരൻെറ പൂജ സ്വീകരിച്ചു. ത്രിവക്ര (കുബ്ജ) എന്ന പേരോടുകൂടിയ കംസൻെറ സൈരന്ധ്രിയുടെ കൂനിനെ മാററി അവളെ അനുഗ്രഹിച്ചു. ഭഗവാൻ യജ്ഞമണ്ഡപത്തിൽ പ്രവേശിച്ചു. അവിടെ പൂജിച്ചു വെച്ചിരുന്ന ധനുസ്സിനെ ഏവരും കാൺകെ എടുത്തു് ഒടിച്ചു് എറിഞ്ഞു. തന്നെ നേരിടുവാൻവന്ന അതിൻെറ രക്ഷകന്മാരെയും പ്രഹരിച്ചു് സംഹരിച്ചു.

രണ്ടാംദിവസം ഭഗവാൻ ബലരാമനുമായി രങ്ഗമണ്ഡപത്തിൽ മല്ലയുദ്ധം കാണുവാനായി ചെന്നു. പ്രവേശനദ്വാരത്തിൽ കുവലയാപീഠം എന്ന മത്തഗജം നിന്നിരുന്നു. ഹസ്ത്യാരോഹന്മാരുടെ പ്രേരണയാൽ ആ മത്തഗജം ഭഗവാനെ ആക്രമിച്ചു. ഭഗവാൻ അതിൻെറ

രണ്ടു കൊമ്പുകളേയും നിഷ്പ്രയാസം വലിച്ചുപറിച്ചെടുത്തു. ആ കൊമ്പുകൾകൊണ്ടുതന്നെ ഭഗവാനും ബലരാമനും ചേർന്നു് ആ മത്തഗജത്തേയും ആ ഘോരന്മാരേയും അടിച്ചു് സംഹരിച്ചു. മണ്ഡപത്തിൽ പ്രവേശിച്ചു ചാണൂരൻ, മുഷ്ടികൻ ആദിയായ ഭയങ്കരമല്ലന്മാരുമായി മുഷ്ടിപിടിച്ചു് അവരേയും നിഷ്പ്രയാസം സംഹരിച്ചു. ഏവരും ആശ്ചര്യത്തോടുകൂടി നോക്കിനില്ക്കെ, ശ്രീഭഗവാൻ കംസന്റെ മഞ്ചത്തിൽ ചാടിക്കയറി. ആ ദുഷ്ടന്റെ തലമുടിയിൽ ചുററിപ്പിടിച്ചു് സിംഹാസനത്തിൽനിന്നും താഴെത്തള്ളി. മഹാബലിയായ കംസന്റെ മാറിൽ ചാടിക്കയറിയിരുന്നു് ഒരു ചെറിയ മുഷ്ടിപ്രഹരംകൊണ്ടു് ലീലയാ അവനെ സംഹരിച്ചു.

വിധിപൂർവ്വകം കംസന്റെ അന്ത്യേഷ്ടിക്രിയകൾ ചെയ്യിപ്പിച്ചു. തദനന്തരം കംസപിതാവായ ഉഗ്രസേനനെ കാരാഗൃഹത്തിൽനിന്നും മുക്തനാക്കി രാജ്യാഭിഷേകം ചെയ്തു. ശ്രീഭഗവാൻ തന്റെ മാതാപിതാക്കളേയും ബന്ധനമുക്തരാക്കി. തങ്ങളുടെ പുത്രന്മാരെ കണ്ട വസുദേവനും ദേവകിയും ആനന്ദാമൃതസിന്ധുവിൽ ആറാടി. ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനും ഭഗവാൻ ശ്രീബലരാമനും മാതാപിതാക്കളൊരുമിച്ചു് അല്പകാലം സുഖപൂർവ്വകം വസിച്ചു. —അസ്തു.

**വസുദേവൻ** ശ്രീഭഗവാന്റേയും ബലരാമന്റേയും **യജ്ഞോപവീതസംസ്കാരംവിധിപൂർവ്വകം ചെയ്യിച്ചു. അന്നു് ഉജ്ജയിനിയിൽ മഹാഗുരു** സാന്ദീപനിമഹർഷി ഒരു ഗുരുകുലം നടത്തിവന്നിരുന്നു. വസുദേവൻ ഭഗവാനേയും ബലരാമനേയും ആ ഗുരുകുലത്തിലേക്കയച്ചു്, വിദ്യകളഭ്യസിപ്പിച്ചു. സകലകലാവല്ലഭനായിരുന്ന സാന്ദീപനിയിൽനിന്നും അവർ ഏററവും ചുരുങ്ങിയ കാല

ത്തിനുള്ളിൽ വേദവേദാംങ്ഗാദി സകല വിദ്യകളും അഭ്യസിച്ചു. അവിടെവച്ചു് സുദാമാ (കുചേലൻ) എന്ന ബ്രാഹ്മണനുമായി ശ്രീഭഗവാൻ മൈത്രി സമ്പാദിച്ചു. വെറും 80 ദിവസങ്ങൾകൊണ്ടു് 64 കലകളിലും മററു സകല വിദ്യകളിലും മഹാനൈപുണ്യം നേടിയ ശേഷം ശ്രീഭഗവാൻ തൻെറ ഗുരുനാഥനോടു് ഗുരുദക്ഷിണയായി എന്തെങ്കിലും ആവശ്യപ്പെടണമെന്നു് വിനയപൂർവ്വകം പ്രാർത്ഥിച്ചു. ശ്രീഭഗവാൻെറ ഐശ്വര്യാദി പ്രഭാവങ്ങൾ അറിഞ്ഞിരുന്ന ആ ഋഷിവര്യൻ തൻെറ പത്നിയുമായാലോചിച്ചിട്ടു് പ്രഭാസക്ഷേത്രത്തിൽവച്ചു് സമുദ്രത്തിൽ മുങ്ങിമരിച്ചുപോയ തൻെറ പുത്രനെ തിരിച്ചുവരുത്തിത്തരണമെന്നു് കണ്ണുനീരൊഴുക്കിക്കൊണ്ടു് ഭഗവാനോടപേക്ഷിച്ചു. ........ഭഗവാൻ യമപുരിയിൽ പ്രവേശിച്ചു. യമൻെറ പൂജാസൽക്കാരാദികൾ സ്വീകരിച്ചശേഷം ഗുരുപുത്രനേയുംകൊണ്ടു് മടങ്ങി. മരിച്ച പുത്രനെ ലഭിച്ച ഋഷിദമ്പതികൾ അത്യാനന്ദമഗ്നരായി ഭഗവാനെ ഹൃദയംഗമമായി സ്തുതിച്ചു. ആ ആദർശദമ്പതികളുടെ ആജ്ഞയോടും ആശീർവാദത്തോടുംകൂടി ശ്രീഭഗവാനും ബലരാമഭഗവാനും മധുരയിലേക്കു് തിരിച്ചെഴുന്നെള്ളി.

അക്കാലത്തു് ഉദ്ധവൻ എന്ന നാമത്താൽ വിഖ്യാതനായ ഒരു പരമഭാഗവതൻ മഥുരാപുരിയിൽ അധിവസിച്ചിരുന്നു. ഉദ്ധവൻെറ അസാധാരണഗുണങ്ങളാൽ ആകൃഷ്ടനായ ഭഗവാൻ അദ്ദേഹത്തെ തൻെറ ഉററചങ്ങാതിയായി സ്വീകരിച്ചു. അവർ ഊണിലും ഉറക്കത്തിലും എന്നുവേണ്ട മററു വ്യവഹാരദശകളിൽപോലും പിരിയാതെ അത്രത്തോളം ഗാഢമായ മൈത്രീബന്ധത്തിൽ കഴിഞ്ഞുവന്നു. ശ്രീബൃഹസ്പതിയുടെ ശിഷ്യനായ ഉദ്ധവസ്വാമി

ഒരു മഹാപണ്ഡിതനായി ശോഭിച്ചിരുന്നു. അദ്ദേഹത്തിന്റെ ഹൃദയം സദ്ഗുണങ്ങളുടെ വിളനിലമായിരുന്നുവെങ്കിലും പാണ്ഡിത്യഗർവ്വം അല്പം അദ്ദേഹത്തേയും ബാധിച്ചിരുന്നു. പ്രേമമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവക്ക് ജ്ഞാനാഭിമാനം മഹാശത്രുവാണല്ലൊ. ജ്ഞാനാഭിമാനത്താൽ ഉദ്ധവനിൽ ഉറങ്ങുകിടന്നിരുന്ന നിർമ്മലഭക്തി വേണ്ടപോലെ പ്രകാശിച്ചിരുന്നില്ല. ഉദ്ധവസ്വാമിയുടെ ഹൃദയത്തിൽ വേരൂന്നിയിരുന്ന വിദ്യാഭിമാനത്തെ പിഴുതുകളയുവാൻ ശ്രീഭഗവാൻ ഒരു തന്ത്രം പ്രയോഗിച്ചു. ഭഗവാൻ വിരഹവേദനയനുഭവിക്കുന്ന തന്റെ ആത്മാവായ ഹ്ലാദിനീശക്തി ശ്രീരാധികയേയും പരമഭക്തകളായ ഗോപീജനങ്ങളേയും സമാധാനപ്പെടുത്തുവാനെന്ന വ്യാജേന ഉദ്ധവനെ തന്റെ ദൂതനായി വ്രജത്തിലേക്കയച്ചു. ഉദ്ധവനെ വ്രജത്തിലേക്കയക്കുവാൻ മൂന്ന് കാരണങ്ങളുണ്ടായിരുന്നു. 1) ഉദ്ധവനെ ജ്ഞാനാഭിമാനത്തിൽ നിന്നും മുക്തനാക്കുക. 2) ഗോപീപ്രേമത്തിന്റെ മാഹാത്മ്യം ഉദ്ധവനെ പഠിപ്പിക്കുക. 3) പരമഭക്തകളായ ഗോപികളിൽക്കൂടി ഉദ്ധവനെ പ്രേമമാർഗ്ഗത്തിൽ ദീക്ഷിതനാക്കിത്തീർക്കുക. ഇങ്ങനെ വിദ്യാഗുരുവിൽനിന്നും ലഭിച്ച വിദ്യാഭിമാനത്താൽ ഗർവ്വിതനായിരുന്ന ഉദ്ധവനെ സദ്ഗുരുലാഭംകൊണ്ട് പരമ പാവനനാക്കിത്തീർക്കേണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് ഭഗവാൻ അദ്ദേഹത്തെ വ്രജത്തിലേക്കയച്ചത്. വ്രജത്തിൽ സാക്ഷാത് പ്രേമമൂർത്തിയും വിരഹിണിയുമായ ശ്രീരാധികയേയും അതുപോലെ പ്രേമത്തിന്റെ ഉച്ചനിലയെ പ്രാപിച്ചിരുന്ന വ്രജാംഗനകളേയും ഉദ്ധവൻ ദർശിച്ച് പുളകച്ചാർത്തണിഞ്ഞു. അവരുടെ അത്യത്ഭുതമായ ദശയെ കണ്ട ഉദ്ധവന്റെ ഹൃദയം അലിഞ്ഞു. തന്റെ ഹൃദയത്തിൽ കട്ടിപിടിച്ചുകിടന്നിരുന്ന ജ്ഞാനാഭിമാനം ആ രസസ്പർശമേററു്

ശിഥിലമായി ഭവിച്ചു. മഹാഭാഗകളായ വ്രജാംഗ്ഗന കൾക്ക് ജ്ഞാനം ഉപദേശിക്കുവാൻ പുറപ്പെട്ട താൻ പട്ട വിഡ്ഡികളിൽ മുമ്പനായ അജ്ഞാനിയാണെന്നു് ഉദ്ധവൻ ബോധിച്ചു. തൻെറ മൂർഖതയിൽ നിന്നും ഉടലെടുത്ത ജ്ഞാനോപദേശത്തെ വികാരലേശം കൂടാതെ കേട്ട് സഹിച്ചുകൊണ്ടും ചിരിച്ചുകൊണ്ടുമിരുന്ന വ്രജാംഗ്ഗന കളുടെ മഹാമനസ്കതയെ ഓർത്തു് ഉദ്ധവൻ ലജ്ജിച്ചു. ഇങ്ങനെ ഗോപികളെ പ്രബോധകളാക്കണമെന്നു് കച്ച കെട്ടി പുറപ്പെട്ട ഉദ്ധവൻ അവരുടെ പാദമൂലങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു് അവരുടെ ദാസനായി പരി ണമിച്ചു. വ്രജാംഗ്ഗനകളുടെ പാദധൂളിയെ ശിരസ്സിൽ ധരിച്ചു് കൃതാർത്ഥതനേടി; ആനന്ദബാഷ്പത്താൽ അവ രുടെ പാദകമലങ്ങളെ കഴുകി അവരുടെ പാദസ്പർശമേററ ആ പുണ്യഭൂമിയിൽ വീണു് ഉരുണ്ടു് പുരണ്ടു് ധന്യധന്യ നായി.

ശ്രീമദ്ഭാഗവതത്തിൽ "മധുപ! കിതവബന്ധോ ........" ഹേ മധുപ! നീ ഒരു മഹാ കപടിയുടെ സഖാ വായതിനാൽ നീയും ഒരു കപടിയാണു്— എന്നാരംഭി ക്കുന്ന ഭ്രമരഗീതം ഏററവും ശ്രദ്ധേയമാണു്. ഭക്തജന ങ്ങൾ പ്രേമപുരസ്സരം ആ ദിവ്യഗീതത്തെ നിത്യപാരാ യണം ചെയ്തുവരുന്നു.

ഗോപികളുടെ മഹാനുഗ്രഹത്തിനു് പാത്രമായ ഉദ്ധ വൻ അവരിൽനിന്നും പ്രേമദീക്ഷ സ്വീകരിച്ചു് അവരു ടെ വാത്സല്യശിഷ്യനായിത്തീന്നു. ഗോപാംഗ്ഗനകളുടെ ചരണധൂളിയെ വീണ്ടുംവീണ്ടും പ്രണമിച്ചു. ആ ധൂളിയെ വീണ്ടുംവീണ്ടും വാരിവാരി ശിരസ്സിലണിഞ്ഞു് പുളകം കൊണ്ടു, ഗോപികളുടെ ഉത്തമശിഷ്യനാകുവാനുള്ള മഹാഭാഗ്യം സിദ്ധിച്ച ഉദ്ധവസ്വാമി, പാണ്ഡിത്യാദി

ഗർവ്വങ്ങളെല്ലാം നശിച്ച് പരമഭാഗവതോത്തമനായി ഭവിച്ചു.

തദനന്തരം ശ്രീഭഗവാൻ, തൻെറ വാണികളെ പൂർണ്ണമാക്കുവാനായി കുബ്ജയുടെ ഗൃഹത്തിൽചെന്നു് തൻെറ പരമോൽകൃഷ്ടമായ പ്രേമത്തെ പ്രദാനംചെയ്തു്, അവളെ പരമസന്തുഷ്ടയാക്കി. അതിനുശേഷം ഭക്തോത്തമനായ അക്രൂരൻെറ ഗൃഹത്തിൽ വിജയംചെയ്തു്, പൂജാസത്കാരാദികൾ സ്വീകരിച്ച് അദ്ദേഹത്തെയും പരമസന്തുഷ്ടനാക്കി. അനന്തരം ശ്രീഭഗവാൻ പാണ്ഡുവന്മാരുടെ വർത്തമാനങ്ങൾ അറിയുവാനായി, അക്രൂരനെ ഹസ്തിനാപുരത്തിലേക്കു് യാത്രയാക്കി.

ശ്രീഭഗവാൻ കംസനെ വധിച്ചതിനു് പകരംചോദിക്കുവാനായി കംസൻെറ ശ്വശ്രുരനും മഗധരാജാവുമായിരുന്ന ജരാസന്ധൻ 17 പ്രാവശ്യം മഥുരാനഗരിയെ അക്രമിച്ചു. ഓരോ പ്രാവശ്യവും 23 അക്ഷൗഹിണിസൈന്യസമേതനായി വന്നാണു് ആക്രമണം നടത്തിയതു്. എന്നാൽ ഓരോ പ്രാവശ്യവും ശ്രീഭഗവാനോടും ബലരാമഭഗവാനോടും എതിർത്തു നില്ക്കുവാൻ കഴിയാതെ ജരാസന്ധനു് തോററു് ഓടേണ്ടിവന്നു. ജരാസന്ധൻ 18-ാം പ്രാവശ്യവും ശ്രീഭഗവാനോടു് യുദ്ധം ചെയ്യുവാനൊരുങ്ങി. ഇതിനിടയിൽ കാലയവനൻ എന്നു് പ്രസിദ്ധനായ, യവനദേശത്തെ രാജാവു്, മൂന്നുകോടി സൈന്യങ്ങളുമായിവന്നു് മഥുരാനഗരിയെ വളഞ്ഞു. ഇപ്രകാരം ജരാസന്ധനെ കൂടാതെ, മറെറാരാപത്തും തന്നെ വലയംചെയ്യുന്നുവെന്നറിഞ്ഞ ഭഗവാൻ വ്യർത്ഥമായ നരസംഹാരത്തെ തടക്കുവാൻ വേണ്ടി സമുദ്രമദ്ധ്യത്തിൽ ഒരു മഹാനഗരം നിർമ്മിക്കുകയും പുതിയനഗരമായ ദ്വാരാപുരിയിൽ മഥുരാവാസികളെ

ആകമാനം മാററിത്താമസിപ്പിക്കുകയും ചെയ്തു. ഭഗവാന്റെ ആജ്ഞയനുസരിച്ച് വിശ്വകർമ്മാവാണ് അല്പസമയംകൊണ്ട് അതിവിശാലമായ ദ്വാരാപുരിയെ സമുദ്രമദ്ധ്യത്തിൽ നിർമ്മിച്ചതു്. തന്റെ ആശ്രിതജനങ്ങൾ ശത്രുഭയം കൂടാതെ സ്വസ്ഥമായിരിക്കുന്നുവെന്ന് നിശ്ചയം വന്നപ്പോൾ ശ്രീഭഗവാൻ ഏകാകിയായി, നിരായുധപാണിയായി, പാദചാരിയായിച്ചെന്ന് കാലയവനനെ പോരിന് വിളിച്ചു. ഭഗവാൻ നിരായുധപാണിയായിത്തന്നെ എതിരിടുവാൻ പുറപ്പെട്ടു. ഭഗവാൻ ഓടിത്തുടങ്ങി. കാലയവനൻ, ഭഗവാൻ ഭയന്നോടുകയാണെന്ന് നിശ്ചയിച്ചിട്ട്, അട്ടഹസിച്ചുകൊണ്ടു് ഭഗവാന്റെ പുറകേ പാഞ്ഞുചെന്നു. ഓട്ടപ്പന്തയത്തിൽ കാലയവനന് ഭഗവാനെ ജയിക്കുവാൻ കഴിഞ്ഞില്ല; ഭഗവാൻ തിരിഞ്ഞുനിന്ന് കാലയവനനെ മാടിവിളിക്കുകയും ഓടുകയും ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ, ഒരു വലിയ ഗുഹയ്ക്കുള്ളിൽ ഭഗവാൻ കയറി ഒളിച്ചു. കാലയവനൻ അത്യന്തം രോഷത്തോടുകൂടി ആ ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു. ആ ഗുഹയിൽ മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദചക്രവർത്തി ദേവന്മാരുടെ വരബലത്താൽ നിർബ്ബാധമായി അനേകം കാലമായി ഉറങ്ങിക്കിടക്കുകയായിരുന്നു. മുചുകുന്ദനെ ആരെങ്കിലും ഉണർത്തുന്നപക്ഷം, ഉണർത്തുന്നവൻ ഭസ്മമായിപ്പോകുമെന്നും വരമുണ്ടായിരുന്നു. കാലയവനൻ ക്രോധതാമ്രാക്ഷനായി ഗുഹയ്ക്കുള്ളിൽ ഓടിനടന്ന് ശ്രീകൃഷ്ണഭഗവാനെ അന്വേഷിച്ചു. അവിടെ ഒരുഭാഗത്തു് ഉറങ്ങിക്കിടന്നിരുന്ന മുചുകുന്ദൻ കാലയവനന്റെ കണ്ണിൽപെട്ടു. കാലയവനൻ മുചുകുന്ദനെ കൃഷ്ണനാണെന്ന് തെററിദ്ധരിച്ച് "എടാ കള്ള! നീ ഇവിടെ കിടന്ന് ഉറങ്ങുകയാണല്ലേ?" എന്ന് ആക്രോശിച്ചുംകൊണ്ട്

മുചുകുന്ദൻെറ ശരീരത്തിൽ ഓങ്ങി അടിച്ചു. ദീർഘകാലമായി ഉറങ്ങിക്കിടന്നിരുന്ന മുചുകുന്ദൻെറ നിദ്രയ്ക്കു ഭംഗമുണ്ടായി, അദ്ദേഹം കണ്ണുതുറന്നു. ആ നേത്രാഗ്നിയിൽ പെട്ടു് കാലയവനൻ ഉടൻ ഭസ്മമായിഭവിച്ചു. അങ്ങനെ, പരിശ്രമം ഒന്നും കൂടാതെ മുചുകുന്ദനെക്കൊണ്ടു് ഭഗവാൻ കാലയവനനെ സംഹരിച്ചു. മുചുകുന്ദനെ ശ്രീഭഗവാൻ തൻെറ ദിവ്യദർശനംനല്കി അനുഗ്രഹിക്കുകയും അദ്ദേഹത്തെ കൃതാർത്ഥനാക്കുകയുംചെയ്തു. തദനന്തരം ശ്രീഭഗവാൻ യവനന്മാരുടെ വിപുലസൈന്യത്തെ ഏകാകിയായിചെന്നു് സംഹരിച്ചു് അവരുടെ ഉന്മൂലനാശം വരുത്തി. ഈ ഘട്ടത്തിൽ ജരാസന്ധൻ വീണ്ടും 32 അക്ഷൗഹിണി സൈന്യങ്ങളുമായി വന്നു് മഥുരാപുരിയെ ആക്രമിച്ചു. ജരാസന്ധനുമായി യുദ്ധംചെയ്യാതെ തല്ക്കാലം ഓടിപ്പോകുന്നതാണു് ഉചിതമെന്നു് തീരുമാനിച്ച ഭഗവാൻ ഭയഭീതനെന്നപോലെ നടിച്ചു്, ദ്വാരാപുരിയെ നോക്കി ഓടുവാൻ തുടങ്ങി. ജരാസന്ധൻെറ സൈന്യങ്ങൾ ആർത്തുവിളിച്ചുകൊണ്ടു് ഭഗവാനെ പിടിച്ചുകെട്ടുവാനായി പുറകേ ഓടി, അത്യന്തം സാഹസപ്പെട്ടു. മൂർഖരായ മദാന്ധന്മാർക്കു് സർവ്വാന്തര്യാമിയായ പരമപ്രഭുവിനെ എപ്പോഴെങ്കിലും പിടിച്ചു് വശപ്പെടുത്തുവാൻ കഴിഞ്ഞിട്ടുണ്ടോ? ഭഗവാൻ യുദ്ധത്തിൽ തോററു് ഓടിയെന്നു് ജരാസന്ധാദികൾ കൊട്ടിഘോഷിച്ചു. അന്നുമുതൽ ശ്രീഭഗവാനു് "രണഭീരു" എന്നനാമവും പതിഞ്ഞു. ജരാസന്ധൻ ജയഭേരി മുഴക്കിക്കൊണ്ടു് സൈന്യസമേതം തൻെറ രാജധാനിയെ പ്രാപിച്ചു.

ആനർത്തദേശത്തെ രാജാവായ ശ്രീ രൈവതൻെറ പുത്രി രേവതിയെ, ബ്രഹ്മാവിൻെറ പ്രേരണയനുസരിച്ചു് ശ്രീബലരാമഭഗവാൻ വിവാഹംചെയ്തു. അക്കാലത്തു്

ഭീഷ്മകൻ എന്ന രാജാവു് വിദർഭദേശത്തെ ഭരിച്ചിരുന്നു. അദ്ദേഹത്തിനു് അഞ്ചു പുത്രന്മാരും മഹാ രൂപവതി ഒരു കന്യകയുമുണ്ടായിരുന്നു. ജ്യേഷ്ഠപുത്രൻ രുഗ്മിയും, സഹോദരന്മാർ നാലുപേരും രുഗ്മരഥൻ, രുഗ്മബാഹു, രുഗ്മകേശൻ, രുഗ്മമാലി എന്ന നാമങ്ങളാൽ അഭിഹിതരുമായിരുന്നു. അവരുടെ ഏക സഹോദരിയായിരുന്നു മഹാസതി ശ്രീരുഗ്മിണീദേവി. അവതാരകാലത്തെ നിർദ്ദേശമനുസരിച്ചു് സാക്ഷാത് ശ്രീലക്ഷ്മീഭഗവതി തന്നെയായിരുന്നു, ശ്രീ രുഗ്മിണീദേവിയായി അവതരിച്ചിരുന്നതു്. ഭുവനസുന്ദരിയായ ശ്രീ രുഗ്മിണീദേവി സാക്ഷാത് ഭുവനമോഹനനായ ശ്രീ ഭഗവാനെ തനിക്കു് പതിയായി ലഭിക്കണമെന്നുള്ള ഉൽക്കടമായ ആഗ്രഹത്തോടുകൂടി ശ്രീ കാത്യായനീദേവിയെ വിധിപൂർവ്വകം ഭജിച്ചു. ശ്രീ രുഗ്മിണീദേവിയുടെ ഇംഗിതമറിഞ്ഞ സർവ്വാന്തര്യാമിയായ ശ്രീഭഗവാൻ, രുഗ്മിണീസ്വയംവരത്തിനു് തന്നെ ക്ഷണിക്കാതിരുന്നിട്ടും അവിടെ സന്നിഹിതനായി. മഹാഭക്തനായിരുന്ന ഭീഷ്മകന്റെ സൽക്കാരാദികൾ ശ്രീ ഭഗവാൻ സ്വീകരിച്ചു. സ്വയംവരസമയമായപ്പോൾ സഖികൾ ശ്രീ രുഗ്മിണീദേവിയെ സ്വയംവരമണ്ഡപത്തിലേക്കാനയിച്ചു. ദേവി, ശ്രീഭഗവാനെ ഒരു നോക്കു കാണുവാൻ, സംഭ്രമത്തോടുകൂടി ചുററുപാടും നോക്കി. അങ്ങകലെ സാക്ഷാത് ചിന്മയമൂർത്തിയായ ശ്രീഭഗവാൻ തന്റെ മഹത്തായ സ്യന്ദനത്തിൽ ഉപവിഷ്ടനായിരിക്കുന്നതും പുഞ്ചിരിതൂകിക്കൊണ്ടു് തന്നെ മാടിവിളിക്കുന്നതും ദേവി ദർശിച്ചു. സന്തോഷപാരവശ്യത്താൽ ദേവി പരിസരമെല്ലാം മറന്നു് ഓടി രഥത്തിനു സമീപമെത്തി. ശ്രീ ഭഗവാൻ തന്റെ പ്രാണപ്രിയയുടെ പാണിഗ്രഹണംചെയ്തു് രഥത്തിൽ കയററിയിരുത്തി. സ്വയംവരത്തിനു് ആഗതനായിരുന്നവനും,

തന്നെ എതിർത്തവനമായ ശിശുപാലനേയും അവൻെറ പക്ഷപാതികളായിരുന്ന, സാലവൻ തുടങ്ങിയുള്ള രാജാക്കന്മാരേയും നിഷ്പ്രയാസം തോല്പിച്ചിട്ട്, ഏവരും കാൺകെ, ഗരുഡൻ അമൃതത്തെ ഹരണംചെയ്തതുപോലെ, മഹാ സതിയായ വൈദർഭിയെ ശ്രീ ഭഗവാൻ ഹരണം ചെയ്തുകൊണ്ട് ദ്വാരകയിലേക്ക് പുറപ്പെട്ടു. രുഗ്മിണീ ദേവിയുടെ സഹോദരൻ രുഗ്മിക്ക് ഈ അപഹരണം സഹിക്കാൻ കഴിഞ്ഞില്ല. അവൻ ഒരു അക്ഷൗഹിണി സൈന്യത്തോടുകൂടിച്ചെന്ന് ഭഗവാനെ തടുത്തു. ഒരു ഭയങ്കരയുദ്ധമുണ്ടായി. ശ്രീഭഗവാൻ ഏതാനും നിമിഷങ്ങൾകൊണ്ട് രുഗ്മിയുടെ സൈന്യങ്ങളെ വിദ്ധ്വംസം ചെയ്തു വീഴ്ത്തി. രുഗ്മിയെ പിടിച്ചു് കേശഹീനനും കുരൂപനുമാക്കി. ശ്രീരുഗ്മിണീദേവിയുടെ പ്രാർത്ഥനയാൽ അവനെ വിട്ടയച്ചു. ശ്രീ ഭഗവാൻ വൈദർഭീ സഹിതനായി ദ്വാരകയിൽ പ്രവേശിച്ചു. ദ്വാരകാവാസികൾ ആഹ്ലാദഭരിതരായി രണ്ടുപേരെയും സ്വാഗതം ചെയ്ത് എതിരേററു. ശ്രീഭഗവാൻെറയും രുഗ്മിണീ ദേവിയുടെയും വിവാഹമഹോത്സവം അത്യാഡംബരപൂർവ്വകമായും മംഗളമായും ആഘോഷിക്കപ്പെട്ടു. സാക്ഷാത് ശ്രീഭഗവതി ലക്ഷ്മീദേവിയെ ശ്രീരുഗ്മിണിയുടെ രൂപത്തിലും, സാക്ഷാത് ശ്രീലക്ഷ്മീപതിയായ ശ്രീഭഗവാനെ ശ്രീകൃഷ്ണൻെറ രൂപത്തിലും ദർശിച്ച ദ്വാരകാവാസികൾ പരമാനന്ദസമുദ്രത്തിൽ ആറാടി.

ശ്രീ രുഗ്മിണീദേവിയുടെ ഗർഭത്തിൽനിന്നു് മഹാതേജസ്വിയായ ഒരു പുത്രൻ ജാതനായി. സക്ഷാത് കാമദേവൻെറ അവതാരമായിരുന്ന ആ പുത്രരത്നത്തിന്നു് ശ്രീഭഗവാൻ പ്രദ്യുമ്നൻ എന്നു് നാമകരണം ചെയ്തു. പുരുഷശ്രേഷ്ഠനായ പ്രദ്യുമ്നൻ രൂപാദിഗുണങ്ങളിൽ ശ്രീഭഗവാൻെറ

പ്രതിമൂർത്തിതന്നെയായിരുന്നു. ശ്രീനികേതനനായ ഭഗവാന്റെ പ്രതിബിംബസ്വരൂപനും കാമാവതാരവുമായ ഭഗവാൻ പ്രദ്യുമ്നനെ കൺകളിരെ ദർശിച്ച ജനങ്ങൾ ആനന്ദതുന്ദിലരായിച്ചമഞ്ഞു.

സത്രാജിത്തു് ഭഗവാൻ സൂര്യന്റെ ഒരു വലിയ ഭക്തനായിരുന്നു. സത്രാജിത്തിന്റെ ഭക്തികൊണ്ടു് പ്രസന്നനായ സൂര്യദേവൻ അദ്ദേഹത്തിനു് അത്യന്തം അമൂല്യമായ സ്യമന്തകമണിയെന്ന മഹാരത്നം സമ്മാനിച്ചു. ആ ദിവ്യമണി പ്രതിദിനം എട്ടുഭാരം സ്വർണ്ണം പ്രദാനം ചെയ്തിരുന്നു.

"ചതുർഭിർ, വ്രീഹിഭിർ, ഗുഞ്ജം
ഗുഞ്ജാൻ പഞ്ചപണം പണാൻ
അഷ്ടൗ ധരണമഷ്ടൌ ച
കർഷം താംശ്ചതുരഃ പലം
തുലാം പലദശം പ്രാഹുർ
ഭാരം സ്യാദ്വിംശതിസ്തുലാഃ"

—നാലു വ്രീഹി, അഥവാ, ധാന്യം ഒരു ഗുഞ്ജവും 5 ഗുഞ്ജം ഒരു പണവും, 8 പണം ഒരു ധരണവും, 8 ധരണം ഒരു കർഷവും 4 കർഷം ഒരു പലവും, 100 പലം ഒരു തുലാവും, 20 തുലാം ഒരു ഭാരവും എന്നു് പറയപ്പെടുന്നു. സ്യമന്തകമണിവച്ചു് പൂജിച്ചിരുന്ന സ്ഥാനത്തു് ദുർഭിക്ഷമൊ, മഹാമാരിയോ, ഗ്രഹപീഡയോ, സർപ്പഭയമോ മാനസികവും ശാരീരികവുമായ വ്യഥകളൊ, മായാവികളുടെ ഉപദ്രവമോ, മററശുഭങ്ങളോ ഒന്നും ബാധിച്ചിരുന്നില്ല. ഒരിക്കൽ ഭഗവാൻ പ്രസംഗവശാൽ സത്രാജിത്തിനോടു് ആ മണിയെ ഉഗ്രസേനമഹാരാജാവിനു് സമർപ്പിക്കുവാനാജ്ഞാപിച്ചു. അർത്ഥലോലുപനായ

സത്രാജിത്ത് ഭഗവാന്റെ ആജ്ഞയെ താൻ ഉല്ലംഘനം ചെയ്യുകയാണെന്നുള്ളതും മറന്ന് ആ ദിവ്യ ആജ്ഞയെ അസ്വീകാരം ചെയ്തു. ഒരുദിവസം സത്രാജിത്തിന്റെ സഹോദരൻ പ്രസേനൻ സ്യമന്തകമണിയും ധരിച്ചുകൊണ്ട് കാട്ടിൽ വേട്ടയ്ക്ക് പുറപ്പെട്ടു. ഒരു സിംഹം പ്രസേനനെ കൊന്ന് ആ മണിയെ കരസ്ഥമാക്കി. സമീപത്ത് ഒരു ഗുഹയിൽ വസിച്ചിരുന്ന ഋക്ഷരാജനായ ജാംബവാൻ ആ സിംഹത്തെ കൊല്ലുകയും സ്യമന്തകമണിയെ തന്റെ കുഞ്ഞിന് കളിക്കാൻ കൊടുക്കുകയും ചെയ്തു.

പ്രസേനനെ കാണാതെയായപ്പോൾ ശ്രീ ഭഗവാനാണ് പ്രസേനനെ കൊന്ന് മണി അപഹരിച്ചതെന്ന് സത്രാജിത്ത് കൊട്ടിഘോഷിച്ചു. തന്നിൽ ചുമത്തിയ കളങ്കത്തെ മാർജ്ജനം ചെയ്യുവാനായി ശ്രീഭഗവാൻ വനത്തിലേക്ക് പുറപ്പെട്ടു. വൃത്താന്തമെല്ലാമറിഞ്ഞിരുന്ന ശ്രീഭഗവാൻ നേരെ ഗുഹയ്ക്കുള്ളിൽതന്നെ പ്രവേശിച്ചു. മഹാബാഹുവും ചിരഞ്ജീവിയുമായ ജാംബവാനുമായി 28 ദിവസങ്ങൾ രാവും പകലും ഒന്നുപോലെ വിശ്രമം കൂടാതെ അതിഘോരമായ മഹായുദ്ധം ചെയ്തു. ശ്രീ ഭഗവാന്റെ വജ്രപ്രഹരസമാനമായ മുഷ്ടിപ്രഹരമേല്ക്കുകയാൽ മഹാബലശാലിയായ ജാംബവാൻ ക്ഷീണിച്ച് മൂർഛിച്ച് നിലംപതിച്ചു. മൂർഛ തെളിഞ്ഞു കണ്ണുതുറന്നു നോക്കി, തന്റെ ആരാധനാമൂർത്തിയായ ശ്രീരാമചന്ദ്രപ്രഭു തന്നെയാണ്, സാക്ഷാത് ശ്രീകൃഷ്ണരൂപത്തിൽ തന്റെ മുമ്പിൽ നില്ക്കുന്നതെന്നറിഞ്ഞപ്പോൾ ആ ഭക്തോത്തമൻ ആനന്ദാശ്രുക്കൾ വാർത്തുകൊണ്ട് ഗദ്ഗദവാണികളാൽ ഭഗവാനെ സ്തുതിച്ചു. കമലനയനൻ ശ്രീഗോവിന്ദൻ തന്റെ പരമകല്യാണകാരിയും ശീതളവുമായ കരകമലങ്ങളാൽ ജാംബവാന്റെ ശരീരത്തിൽ തലോടി. അദ്ദേ

ഹത്തിന്റെ സകല വ്യഥകളെയും മാററി. തദനന്തരം അഹൈതുകകൃപാസിന്ധുവായ ശ്രീഭഗവാൻ തന്റെ പ്രേമഗംഭീരവാണികളാൽ ജാംബവാനെ ആശ്വസിപ്പിച്ചുകൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു. "ഋക്ഷരാജാ! ഞാൻ സ്യമന്തകമണിക്കുവേണ്ടിയാണു് നിന്റെ ഈ ഗുഹയിൽ പ്രവേശിച്ചതു്. ഈ മണിയെ ഇതിന്റെ ഉടമസ്ഥനെ ഏല്പിച്ചു് എന്നിൽ വന്നുചേർന്നിരിക്കുന്ന കളങ്കത്തെ മാർജ്ജനം ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നു." ഭഗവാന്റെ ഇംഗിതമറിഞ്ഞ ജാംബവാൻ, ഭഗവാനെ വിധിപൂർവ്വകം പൂജിച്ചിട്ടു്, തന്റെ പുത്രി ജാംബവതി എന്ന കന്യകാരത്നത്തോടൊപ്പം, സ്യമന്തകരത്നത്തേയും ശ്രീഭഗവാന്റെ ചരണകമലങ്ങളിൽ സമർപ്പിച്ചു.

ശ്രീഭഗവാന്റെ അഭാവത്താൽ ദ്വാരകാവാസികൾ ശോകസമുദ്രത്തിൽ മുങ്ങി. സത്രാജിത്തിനെ ഏവരും വെറുത്തു. ശ്രീഭഗവാനെ തിരിച്ചുകിട്ടുവാനായി, ദ്വാരകാവാസികൾ ഒന്നടങ്കം ദുർഗ്ഗാപൂജയാരംഭിച്ചു. ആ മഹാപൂജയുടെ പരിസമാപ്തിയിൽ ശ്രീ ഭഗവാൻ ജാംബവതീസമേതനായി അവിടെ പ്രകടമായി. രുഗ്മിണി, ദേവകി, വസുദേവൻ ആദിയായ ദ്വാരകാവാസികൾ എല്ലാം പരമാനന്ദത്തിൽ നിമഗ്നരായി. ഭഗവാനെ തിരിച്ചുവരുത്തിത്തന്ന ശ്രീദുർഗ്ഗയെ സ്തുതിച്ചു. ലജ്ജിതനായ സത്രാജിത്തു് ഭഗവാനോടു് ക്ഷമായാചനംചെയ്തു. ശീലം, സ്വഭാവം, സുന്ദരത, ഉദാരത ആദിയായ സദ്ഗുണങ്ങളാൽ സമ്പന്നയായ സത്യഭാമ എന്ന ഒരു കന്യകാരത്നം സത്രാജിത്തിനുണ്ടായിരുന്നു. താൻ ചെയ്തുപോയ അപരാധത്തെ കഴുകിക്കളയുവാനായി സത്രാജിത്തു് തന്റെ പ്രിയപുത്രിയെ ഭഗവാനു് സമർപ്പിച്ചു. ഭഗവാനാൽ നല്കപ്പെട്ട സ്യമന്തകമണിയെ സ്ത്രീധനമായി ശ്രീ

ഭഗവാന്റെ പാദകമലങ്ങളിൽത്തന്നെ സമർപ്പിച്ച് സത്രാജിത്ത് കൃതാർത്ഥതനേടി. ശ്രീഭഗവാൻ സത്യഭാമയെ തന്റെ പ്രിയതമയായി സ്വീകരിച്ചു. എന്നാൽ മണിമാത്രം സ്വീകരിച്ചില്ല.

രുഗ്മിണി, സത്യഭാമ, ജാംബവതി, എന്ന മൂന്ന് പട്ടറാണിമാരെക്കൂടാതെ ശ്രീ ഭഗവാന് വേറേയും അഞ്ച് പട്ടറാണികളുണ്ടായിരുന്നു. അവരുടെ ദിവ്യനാമങ്ങൾ യഥാക്രമം കാളിന്ദി, മിത്രവിന്ദ, നാഗ്നജിതി, ലക്ഷണ, ഭദ്ര എന്നായിരുന്നു. ഇവരിൽ കാളിന്ദീദേവി അതികഠിനമായ തപശ്ചര്യ്യകൊണ്ടാണ് ഭഗവാനെ പ്രാപിച്ചത്. മിത്രവിന്ദയെ രുഗ്മിണിയെപ്പോലെ ശ്രീ ഭഗവാൻ ഹരണംചെയ്തുകൊണ്ടുവന്നു. നഗ്നജിത്തിന്റെ കന്യാരത്നമായ സത്യയെ ശുക്ലരൂപത്തിലുള്ള ഏഴു ഭയങ്കര കാളകളെ ഒരുമിച്ചുചേർത്ത് കെട്ടുകയാലാണ് കല്യാണം കഴിച്ചത്. ഭദ്രയെ ആ മഹിളാമണിയുടെ ബാന്ധവന്മാരുടെ ആഗ്രഹമനുസരിച്ച് വിവാഹം ചെയ്തു. മദ്രദേശത്തെ രാജകന്യയായ ലക്ഷ്മണയെ സ്വയംവരമണ്ഡപത്തിൽവച്ച് മററു രാജാക്കന്മാരെ തിരസ്കരിച്ചിട്ട് ഭഗവാൻ ഹരണം ചെയ്തുകൊണ്ടുവന്ന് കല്യാണം കഴിച്ചു. ഇപ്രകാരം എട്ട് പട്ടാണികളോടുകൂടി ശ്രീഭഗവാൻ ദ്വാരാപുരിയിൽ വാണരുളി.

അല്പകാലം കഴിഞ്ഞു ശ്രീ ഭഗവാൻ ഇന്ദ്രന്റെ പ്രാർത്ഥനയനുസരിച്ച് ഭൌമാസുരൻ അഥവാ നരകാസുരൻ എന്ന് പ്രസിദ്ധനായ ദൈത്യന്റെ പ്രാഗ്ജ്യോതിഷപുര രാജധാനിയിൽചെന്ന് ഭൂമീപുത്രനായ ആ അസുരശ്രേഷ്ഠനെ സംഹരിച്ചു, നരകാസുരന്റെ പുത്രനും ഭക്തനുമായ ഭഗദത്തന് രാജ്യാഭിഷേകം ചെയ്തു. നരകാസുരൻ നാനാദേശങ്ങളിലെ രാജാക്കന്മാരെ ജയിച്ച് അപ്പോഴപ്പോൾ

ഹർണംചെയ്തുകൊണ്ടുവന്നിരുന്ന 16,100 കന്യകകളെ കാരാഗാരത്തിൽ പാർപ്പിച്ചിരുന്നു. മനസ്സുകൊണ്ടു് ശ്രീ ഭഗവാനെ പതിരൂപത്തിൽ വരണംചെയ്തും നിരന്തരം ഭജനംചെയ്തും പാർത്തിരുന്ന ആ രാജകന്യകകളെ അവരുടെ മനോരഥം പൂർണ്ണമാക്കുന്നതിനായി ദ്വാരാപുരിയിലേക്കു് മുൻകൂട്ടി അയച്ചു. ഭൗമാസുരൻ ഇന്ദ്രന്റെ മാതാവായ അദിതിയുടെ കുണ്ഡലങ്ങളെ ഹരണംചെയ്തു തന്റെ ഭണ്ഡാരത്തിൽ സൂക്ഷിച്ചിരുന്നു. ഭഗവാൻ സത്യഭാമാസമേതനായി ഇന്ദ്രലോകത്തിലേക്കെഴുന്നെള്ളുകയും ഭൗമാസുരന്റെ ഭണ്ഡാരത്തിൽനിന്നു് കൈപ്പററിയ ആ കുണ്ഡലങ്ങളെ അദിതിക്കു് സമ്മാനിക്കുകയുംചെയ്തു. ഇന്ദ്രലോകത്തിൽ നിന്നും തിരിച്ചുപോരുമ്പോൾ സത്യഭാമയുടെ ആഗ്രഹപ്രകാരം ഇന്ദ്രാദിദേവതകളെ ജയിച്ചു് സ്വർഗ്ഗത്തിലെ അത്ഭുതസമ്പത്തായ പാരിജാതവൃക്ഷത്തെ ഹരണംചെയ്യുകയും ആ കല്പകവൃക്ഷത്തെ സത്യഭാമയുടെ കൊട്ടാരത്തിനുസമീപം നട്ടുവളർത്തി സത്യഭാമയെ സന്തോഷിപ്പിക്കുകയും ചെയ്തു.

ദ്വാരാപുരിയിൽ തിരിച്ചെഴുന്നള്ളിയ ഭഗവാൻ 16,100 കന്യകകളേയും ഏകകാലത്തിൽ ഒരേ മുഹൂർത്തത്തിൽ 16,100 രൂപങ്ങളെ ധാരണംചെയ്തുകൊണ്ടു് ശാസ്ത്രോക്തവിധിപ്രകാരം പാണിഗ്രഹണംചെയ്തു. സർവ്വശക്തിമാനായ ഭഗവാനെ സംബന്ധിച്ചു് ഇതിൽ ആശ്ചര്യത്തിനു് അവകാശമില്ലല്ലോ! സാക്ഷാത് ലക്ഷ്മീദേവിയുടെ അംശഭൂതകളായ, ആ മഹാസതികളെ ശ്രീ ഭഗവാൻ, വേറെ വേറെ ഭവനങ്ങളിൽ പാർപ്പിക്കുകയും വേറെ വേറെ രൂപങ്ങളെ ധാരണംചെയ്തുകൊണ്ടു് അവരോടൊരുമിച്ചു് വസിക്കുകയും അവരുടെ സേവാശുശ്രൂഷാദികൾ സ്വീകരിച്ചു് അവരെ സന്തുഷ്ടകളാക്കുകയും ചെയ്തു.

മഹാഭാഗവതനായ മഹാബലിയുടെ പുത്രൻ ബാണാസുരൻ അന്നു് ശോണിതപുരത്തിലെ രാജാവായിരുന്നു. അദ്ദേഹത്തിൻെറ പുത്രി ഉഷാദേവി ഒരു ദിവസം രാത്രി സ്വപ്നത്തിൽ പ്രദ്യുമ്നൻെറ പുത്രൻ അനിരുദ്ധനെ ദർശിച്ചു് പ്രേമവിവശയായിച്ചമഞ്ഞു. ആ മഹാസുന്ദര പുരുഷനെ, തനിക്കു പതിയായി ലഭിക്കാത്തപക്ഷം, താൻ ആത്മഹത്യചെയ്യുന്നതാണെന്നു്, തൻെറ അന്തരംഗതോഴി ചിത്രലേഖയെ ധരിപ്പിച്ചു. അസുര മായയെ സ്വാധീനമാക്കിയിരുന്ന ചിത്രലേഖ, തൻെറ മായാശക്തിയാൽ ദ്വാരകയിൽ പ്രവേശിച്ചു് ഉറങ്ങിക്കിടന്നിരുന്ന അനിരുദ്ധനെ എടുത്തുകൊണ്ടുവന്നു് തൻെറ പ്രിയതോഴിക്കു് സമ്മാനിച്ചു. അന്തഃപുരത്തിൽ പുരുഷ സഞ്ചാരമുണ്ടെന്നറിഞ്ഞു് അത്യന്തം രുഷ്ടനായ ബാണാസുരൻ അനിരുദ്ധനെ കണ്ടുപിടിക്കുകയും, അവർ തമ്മിലുണ്ടായ മഹായുദ്ധത്തിൽ, ശ്രീകൃഷ്ണപൌത്രനും മഹാബാഹുവുമായ, ശ്രീ അനിരുദ്ധൻ, ബാണാസുരൻ പ്രയോഗിച്ച നാഗാസ്ത്രത്താൽ ബന്ധനസ്ഥനാവുകയും ചെയ്തു. ദേവർഷി നാരദൻ ദ്വാരകയിൽച്ചെന്നു് വർത്തമാനങ്ങളെല്ലാം ശ്രീഭഗവാനെ ധരിപ്പിച്ചു. ഭഗവാൻ, ഒരു മഹത്തായ സേനയുമായിച്ചെന്നു് ശോണിതപുരത്തെ വളഞ്ഞു. ബാണാസുരൻ മഹാ ശിവഭക്തനായിരുന്നു. ബാണാസുരനെ സഹായിക്കാൻ ശ്രീപരമേശ്വരൻ പരിവാരസമേതം ചെന്നു. അനേകം ദിവസങ്ങൾ ശ്രീപരമേശ്വരനും ശ്രീഭഗവാനും തമ്മിൽ ഘോരസംഗ്രാമം നടന്നു. അവസാനം ഭഗവാൻ ശങ്കരൻെറ അനുരോധനാ (request) നുസാരം, ഭഗവാൻ ശ്രീകൃഷ്ണൻ ബാണാസുരൻെറ ഭുജങ്ങളെമാത്രം ഛേദിച്ചു് ആ ശിവഭക്തനു് അഭയപ്രദാനംചെയ്തു. തൻെറ പാദങ്ങളിൽ വീണുകിടന്ന ബാണാസുരനെ ശരണാഗതവത്സലൻ എഴുന്നേല്പിച്ചു് സാന്ത്വനവാണി

കളാൽ സമാശ്വസിപ്പിച്ചു. വസ്ത്രാലങ്കാരഭൂഷിതരായ, ഉഷാനിരുദ്ധന്മാരെ, ബാണാസുരൻ ഭഗവാൻെറ മുമ്പിൽ ആനയിച്ചു. ഭഗവാൻ നവദമ്പതികളെ ആശീർവദിച്ചു. ബാണാസുരനാൽ അനുഗതനായി ഭഗവാൻ സൈന്യസമേതം ദ്വാരാപുരിയിലേക്ക് പ്രസ്ഥാനം ചെയ്തു. ഭഗവാന്റെ ശുഭാഗമവാർത്തകേട്ട ദ്വാരകാവാസികൾ കൊടിതോരണാദികൾകൊണ്ടു് നഗരത്തെ അലങ്കരിച്ചിട്ട്, അത്യാഡംബരപൂർവ്വകം ശ്രീഭഗവാനെയും ഉഷാനിരുദ്ധന്മാരേയും സ്വാഗതംചെയ്തു. ഭഗവാൻ പരിവാരസമേതം ദ്വാരാപുരിയിൽ പ്രവേശിച്ചു.

ഒരു ദിവസം സാംബൻ, പ്രദ്യുമ്നൻ, ചാരുഭാനുഗദൻ ആദിയായ യദുവംശരാജകുമാരന്മാർ വിനോദാർത്ഥം അടുത്തുള്ള ഉപവനത്തിൽചെന്നു് അവിടെ പാഴടിഞ്ഞുകിടന്ന ഒരു കിണററിൽ പർവ്വതാകാരമായ ഒരു കൃകലാസത്തെ കണ്ടു് അവർ വിസ്മിതമാനസരായി ഭവിച്ചു. കരുണാർദ്രചിത്തരായ അവർ ആ ഓന്തിനെ കരയ്ക്കു് കയററുവാൻ വളരെയേറെ പ്രയത്നിച്ചു. അവരുടെ സാഹസം ഫലിയ്ക്കായ്കയാൽ അതിലെന്തോ മർമ്മമുണ്ടെന്നു് അവർ ധരിച്ചു. കുതൂഹലവശരായ അവർ ആശ്ചര്യമയമായ ആ വൃത്താന്തത്തെ ഭഗവദ്സന്നിധിയിൽ നിവേദനംചെയ്തു. ഭഗവാൻ കമലനയനൻ തൻെറ വാമകരത്താൽ ഒരു കുട്ടിക്കളിയെന്നപോലെ അനായാസേന ആ സരടത്തെ തൂക്കിയെടുത്തു് കരയിലിട്ടു. ഭഗവാന്റെ കരകമലങ്ങളുടെ സ്പർശനമേറ്റമാത്രയിൽ ആ വേദാരം ഒരു സ്വർഗ്ഗീയദേവതയുടെ വേഷംധരിച്ചു് ഭഗവാനെ സ്തുതിച്ചുകൊണ്ടു് തന്തിരുവടിയുടെ പാദകമലങ്ങളിൽ പതിച്ചു. ഭഗവാൻ ചോദിച്ചു:–

"മഹാഭാഗ! സുന്ദരപുരുഷനായ അങ്ങു് ആരാണു്? അങ്ങു് ഒരു ശ്രേഷ്ഠദേവതയാണെന്നു് ഞാൻ വിശ്വസിക്കുന്നു."

ഭഗവാൻെറ മധുരവാണികൾകേട്ട നൃഗരാജാവു് താൻ ഇക്ഷ്വാകുചക്രവത്തിയുടെ പുത്രൻ നൃഗനാണെന്നും താൻ നിത്യവും വളരെയേറെ ഗോദാനം ചെയ്തിരുന്നുവെന്നും ഒരു ദിവസം അപ്രതിഗ്രഹിയായ ഒരു ബ്രാഹ്മണൻെറ പശു തൻെറ പശുക്കൂട്ടത്തിൽപെട്ടതറിയാതെ അതിനേയും ചേർത്തു് ദാനം ചെയ്തുവെന്നും അപ്രതിഗ്രഹിക്കും ദാനം വാങ്ങിയ ബ്രാഹ്മണനും തമ്മിൽ വഴക്കുണ്ടായെന്നും താൻ അവരെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചതു് വിഫലമായിയെന്നും തൻെറ ആയുസ്സൊടുങ്ങിയപ്പോൾ യമപുരിയിൽ പ്രവേശിച്ചുവെന്നും ചെയ്തുപോയ അല്പപാപത്തിൻെറ ഫലം ആദ്യമായി അനുഭവിച്ചിട്ടു് സ്വർഗ്ഗത്തിലേക്കു് പൊയ്ക്കൊള്ളുവാൻ യമധർമ്മൻ കല്പിച്ചുവെന്നും അന്നുമുതൽ താൻ പർവ്വതാകാരനായ ഓന്തായി കിണററിൽ കിടന്നു ഭഗവാനെ ഭജിച്ചുവെന്നുമുള്ള തന്റെ പൂർവ്വവൃത്താന്തമെല്ലാം അറിയിച്ചു. തന്നെ വീണ്ടും വീണ്ടും നമസ്കരിച്ച നൃഗമഹാരാജാവിനെ ഭഗവാൻ അനുഗ്രഹവർഷം പൊഴിച്ചു് സന്തോഷിപ്പിച്ചു. ഭഗവദാജ്ഞയോടു നൃഗചക്രവത്തി ഒരു ശ്രേഷ്ഠവിമാനത്തിൽകയറി അവിടെ അന്തർധാനം ചെയ്തു.

തദനന്തരം ശ്രീ ബലരാമഭഗവാൻ വ്രജത്തിൽ ചെന്നു് നന്ദയശോദാദികളേയും വ്രജാങ്ഗനകളേയും ഭഗവാൻെറ കുശലാന്വേഷണപൂർവ്വകമായ സന്ദേശത്തെ അറിയിച്ചു് അവരെ സന്തോഷിപ്പിക്കുകയും വസന്തകാലംമുഴുവൻ വ്രജത്തിൽ വസിക്കുകയുംചെയ്തു.

ഒരിക്കൽ കുരൂഷദേശാധിപനായ പൗണ്ഡ്രകൻ, താനാണു് യഥാർത്ഥ വാസുദേവനെന്നും, ശ്രീകൃഷ്ണൻ കപടിയാണെന്നും, തന്നെ ശരണംപ്രാപിക്കാത്തപക്ഷം

കുലത്തോടെ നശിപ്പിക്കുന്നതാണെന്നും ധൈര്യമുള്ളപക്ഷം യുദ്ധത്തിനു് പുറപ്പെടണമെന്നും കാണിച്ചു് തന്റെ മിത്രമായ കാശിരാജൻമുഖേന ഒരു ദൂതനെ ദ്വാരകയിലേക്കയച്ചു. ഭഗവാൻ, പൗണ്ഡ്രകന്റെയും കാശിരാജന്റെയും ആഹ്വാനത്തെ സന്തോഷപൂർവ്വകം സ്വീകരിച്ചു. ഒരു വലിയ പടയുമായിച്ചെന്നു് കാശിനഗരിയെ ആക്രമിച്ചു. ഒരു വിനോദമെന്നപോലെ മിത്രസഹിതം മിഥ്യാവസുദേവനെ വധിച്ചിട്ടു് ദ്വാരകയിലേക്കു മടങ്ങി. കാശിരാജന്റെ പുത്രൻ സുദക്ഷിണൻ, തന്റെ അച്ഛനെ വധിച്ചതിനു് പകരംചോദിക്കുവാനായി ഒരു ഭയങ്കര അഭിചാരവിധിയെ പ്രയോഗിച്ചുകൊണ്ടു് അഗ്നിയെ ആരാധിച്ചുതുടങ്ങി. വിധി പൂർണ്ണമായപ്പോൾ ഹവനകുണ്ഡത്തിൽ നിന്നും അതിഭയാനകമായ അഗ്നി ഉത്ഭവിച്ചു. അതു് പത്തുദിക്കുകളേയും ദഹിപ്പിച്ചുകൊണ്ടു് ദ്വാരകയിൽ പ്രവേശിച്ചു. അതു് മാഹേശ്വരി കൃത്യയാണെന്നറിഞ്ഞ ഭഗവാൻ അതിനെ ശമിപ്പിക്കുവാനായി സുദർശനചക്രത്തോടു് ആജ്ഞാപിച്ചു. ചക്രത്താൽ പീഡിതയായ കൃത്യ കാശിയിൽ തിരിച്ചെത്തി ഋത്വിക്കുകളോടുകൂടി സുദക്ഷിണനെ ദഹിപ്പിച്ചു. മാത്രമല്ല സുദർശനചക്രം കാശിനഗരിയെ മുഴുവൻ ചുട്ടു് ചാമ്പലാക്കിയശേഷം സ്വസ്ഥാനത്തെ പ്രാപിച്ചു.

മറ്റൊരിക്കൽ ദേവർഷി നാരദൻ ഭഗവാൻ, 16,108 പത്നിമാരുമായി ഗൃഹസ്ഥാശ്രമം നടത്തുന്ന അത്ഭുതതന്ത്രമറിയുവാൻ പുറപ്പെട്ടു. ഓരോ ഗൃഹങ്ങളിലും കയറിയിറങ്ങി. അവിടെയെല്ലാം ശ്രീഭഗവാൻ ഒരു ഗൃഹസ്ഥന്റെ യഥായോഗ്യമായ പ്രവൃത്തികൾ ചെയ്യുന്നതുകണ്ടു് വിസ്മയിച്ചു. പ്രാതഃകാലംമുതൽ രാത്രി നിദ്രാസമയംവരെ സമസ്തദൈനന്ദിനകൃത്യങ്ങളും ഭിന്നഭിന്ന രൂപങ്ങളിൽ

ഭഗവാൻ വിധിപൂർവ്വകം ചെയ്തിരുന്നു. സഭയിലെഴുന്നെള്ളുവാൻ ഗൃഹത്തിൽനിന്നും പുറപ്പെടുമ്പോഴും വേറെ വേറെരൂപങ്ങളിൽ കണ്ടു. സഭയിൽ പ്രവേശിച്ചപ്പോഴും ഏകരൂപത്തിലും കണ്ടു. ആ അത്ഭുതദൃശ്യത്താൽ ദേവർഷി ആശ്ചര്യചകിതനായിച്ചമഞ്ഞു. "എന്റെ അപരാധം പൊറുക്കണേ പ്രഭോ!" എന്നു് ഹൃദയപൂർവ്വകം പ്രാർത്ഥിച്ചുകൊണ്ടു് ആ ഭക്തശിഖാമണി തന്റെ സഞ്ചാരം തുടർന്നു.

ഭഗവാൻ ശ്രീകൃഷ്ണന്റെ ദൈനികചര്യ ഏററവും ആദർശമായിരുന്നു. തന്തിരുവടി ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേററു് തന്നെ ഭജിക്കുന്ന തന്റെ ഭക്തജനങ്ങളെ ഭജിച്ചിരുന്നു. (ധ്യാനിച്ചിരുന്നു) തദനന്തരം സ്നാന–സന്ധ്യാദി അനുഷ്ഠാനങ്ങളും, ഹവനം, ഗായത്രീമന്ത്രജപം ആദിയായവ വിധിപൂർവ്വകം അനുഷ്ഠിച്ചിരുന്നു. അതിനുശേഷം തർപ്പണംചെയ്തിട്ടു് ഗുരുജനങ്ങളേയും ബ്രാഹ്മണരേയും പൂജിച്ചിരുന്നു. തദ്പശ്ചാദ്, സ്വർണ്ണംകെട്ടിയ കൊമ്പുകളോടും വെള്ളികെട്ടിയ കുളമ്പുകളോടുകൂടിയതും മുത്തുമാലകളണിഞ്ഞതും [കടിഞ്ഞൂൽ] ആദ്യമായി പ്രസവിച്ചവയും ധാരാളം പാലുള്ളവയുമായ ഉയന്നജാതി പശുക്കളെ വത്സങ്ങളോടുകൂടി ദാനം ചെയ്തിരുന്നു. പ്രതിദിനം 84,013 പശുക്കളെ ശ്രീഭഗവാൻ ദാനംചെയ്തിരുന്നതായി പറയപ്പെടുന്നു.

യുധിഷ്ഠിരമഹാരാജാവു് രാജസൂയമഹായജ്ഞം നടത്തുവാനുള്ള പരിപാടികളാരംഭിച്ചു. രാജസൂയയജ്ഞം നടത്തണമെങ്കിൽ സർവ്വദേശങ്ങളിലുമുള്ള രാജാക്കന്മാരെ ജയിച്ചിരിക്കേണ്ടതു് ആവശ്യകമായിരുന്നു. അക്കാലത്തു് രാജാക്കന്മാരിലേവരിലുംവച്ചു് മഹാബലവാൻ ജരാസന്ധനായിരുന്നു. ജരാസന്ധനെ ദ്വന്ദ്വയുദ്ധദ്വാരാ

ജയിക്കണമെന്നുള്ള അഭിപ്രായത്തോടുകൂടി ശ്രീഭഗവാനും ഭീമസേനനും അർജ്ജുനനും ബ്രാഹ്മണവേഷധാരണംചെയ്തുകൊണ്ട് ജരാസന്ധന്റെ രാജധാനിയായ ഗിരിവ്രജത്തിൽചെന്നു. ഭഗവാന്റെ സഹായത്തോടുകൂടി ഭീമസേനൻ ജരാസന്ധനെ ദ്വന്ദ്വയുദ്ധത്തിൽ വധിച്ചു. അങ്ങനെ പാണ്ഡവവിജയത്തിന് ഒരു വലിയ കണ്ടകമായിരുന്ന ജരാസന്ധന്റെ കഥകഴിച്ചിട്ട് കാരാഗാരത്തിൽ കിടന്നിരുന്ന 20,800 രാജാക്കന്മാരേയും വിട്ടുവിച്ച് അവരവരുടെ രാജ്യങ്ങളിലേക്കയച്ചു. തദനന്തരം രാജസൂയമഹായജ്ഞമാരംഭിച്ചു. ശ്രീഭഗവാൻ യജ്ഞത്തിന് വന്നുചേർന്നിരുന്ന ബ്രാഹ്മണോത്തമന്മാരുടെ ശ്രീചരണങ്ങളെ പ്രക്ഷാളനംചെയ്യുന്ന ജോലി സ്വീകരിച്ചു. യജ്ഞാരംഭത്തിൽ സഭാപതിയുടെ പൂജ, അഥവാ, അഗ്ര്യപൂജ നടത്തേണ്ട സമയം ആഗതമായി. സർവ്വസമ്മതിയോടുകൂടി സഭാപതിയുടെ ആസനത്തിൽ ശ്രീഭഗവാനെ ഉപവിഷ്ടനാക്കി. യുധിഷ്ഠിരൻ സർവ്വപ്രഥമമായി ശ്രീഭഗവാന്റെ പാദപൂജചെയ്തു. ത്രിലോകപാവനമായ ആ ചരണാമൃതത്തെ ആചമനം ചെയ്തിട്ട്, മസ്തകത്തിൽ ധരിച്ചു. ഉപസ്ഥിതരായിരുന്ന എല്ലാ സദസ്യരും ജയജയകാരം മുഴക്കി, ദേവതകൾ പുഷ്പവൃഷ്ടിചെയ്തു. ഭഗവാന്റെ ഉത്കർഷത്തെ ശിശുപാലനുമാത്രം സഹിക്കാൻ കഴിഞ്ഞില്ല. ശിശുപാലൻ എഴുന്നേററുനിന്ന് ആവേശത്തോടുകൂടി അനേകംപ്രകാരത്തിലുള്ള ദുർവചനങ്ങളാൽ ഭഗവാനെ നിന്ദിച്ചുതുടങ്ങി. ഭഗവാൻ ശിശുപാലനെ ചക്രംകൊണ്ട് വധിച്ചിട്ട് യജ്ഞാരംഭത്തിൽ വന്നുചേർന്ന അപശകുനത്തെ നിമാർജ്ജനം ചെയ്തു. എന്നാൽ, ഒരു മഹാ അത്ഭുതമെന്നു പറയട്ടെ, ഏവരും കണ്ടിരിക്കവെ, ശിശുപാലന്റെ ദേഹത്തിൽനിന്നും ജീവരൂപിയായ

ഒരു ദിവ്യതേജസ്സ് പൊങ്ങിവന്നു് ഭഗവാനിൽ പ്രവിഷ്ടമായി.

സാലൻ ശിശുപാലന്റെ വലിയ മിത്രമായിരുന്നു. ശിശുപാലനെ ഭഗവാൻ വധിച്ചു എന്നറിഞ്ഞമാത്രയിൽ സാലൻ ഒരു വമ്പിച്ച സൈന്യത്തോടുകൂടി ചെന്നു് ദ്വാരാപുരിയെ ധ്വംസനംചെയ്യുവാൻ തുടങ്ങി. ഹസ്തിനാപുരിയിൽ വസിച്ചിരുന്ന ഭഗവാൻ ദുർന്നിമിത്തങ്ങരം കാണുകയാൽ തുരന്തം ദ്വാരകയിൽ എത്തി. സാലൻ തന്റെ വിശിഷ്ടവും മായാനിർമ്മിതവുമായ സൗഭം എന്ന വിമാനത്തിൽകയറി ഭഗവാനോടു് എതിർത്തു. ഭഗവാന്റെ മുമ്പിൽ മായയ്ക്കു സ്ഥാനം എവിടെ?. ഭഗവാൻ തന്റെ കൗമോദകീ എന്ന ഗദയാൽ വിമാനത്തെ അടിച്ചുതകർത്തശേഷം ശ്രീചക്രത്താൽ സാലനേയും വധിച്ചു. സാലൻ മരിച്ച വാർത്തകേട്ടു് ശിശുപാലന്റെ അനുജൻ ദന്തവക്ത്രൻ ഭഗവാനുമായി ഗദായുദ്ധം ചെയ്തു. ഗദാപ്രഹരംകൊണ്ടുതന്നെ അവനെ സംഹരിച്ചു. ശിശുപാലനെപ്പോലെതന്നെ ദന്തവക്ത്രന്റെ ശരീരത്തിൽ നിന്നും ഒരു സൂക്ഷ്മതേജസ്സ് പൊങ്ങിവന്നു് ഭഗവാനിൽ ലയിച്ചു. അനന്തരം ദന്തവക്ത്രന്റെ അനുജൻ വിദൂരഥനേയും ഭഗവാൻ ചക്രത്താൽ സംഹരിച്ചു.

കുചേലൻ ഭഗവാന്റെ സഹപാഠിയായിരുന്നുവെന്നു മുമ്പു് സൂചിപ്പിച്ചുവല്ലൊ. അദ്ദേഹം മഹാ ദരിദ്രനായിരുന്നു. അധികദിവസവും ഉപവാസത്തിൽ കഴിഞ്ഞിരുന്നു. ആ മഹാനുഭാവൻ ഒരു പൂർണ്ണനിസ്പൃഹനായിരുന്നതിനാൽ ആരോടും ഒന്നും ചോദിക്കുമായിരുന്നില്ല. അധികദിവസം ഉപവസിച്ചതിനാൽ അദ്ദേഹത്തിന്റെ പത്നി സുശീലാദേവി, കുചേലന്റെ ബാല്യസഖാവായിരുന്ന ശ്രീകൃഷ്ണനെ കണ്ടാൽ തങ്ങളുടെ ദരിദ്രത പോകുമെന്നും

ആയതിനാൽ അവശ്യം ഭഗവാനെ ദർശിക്കണമെന്നും വളരെ സാഹസപ്പെട്ടു് പ്രേരിപ്പിച്ചതിനാൽ, ഒന്നും ചോദിക്കുവാനിച്ഛയില്ലെങ്കിലും, ഭഗവദ്ദർശനലോഭത്താൽ, അദ്ദേഹം ദ്വാരകയിലേയ്ക്കു് പുറപ്പെട്ടു. വഴിയിൽ പല ക്ലേശങ്ങളും സഹിച്ചു്, അദ്ദേഹം ദ്വാരകയിലെത്തി. ഭഗവാൻ അത്യന്തം പ്രേമത്തോടുകൂടി അദ്ദേഹത്തിനു് ആദരാഞ്ജലികൾ സമർപ്പിച്ചു് സല്കാരാദികൾ ചെയ്തു. കുചേലനെ യാത്രയാക്കിയപ്പോൾ, വെറും കയ്യോടെയാണു് അയച്ചതെങ്കിലും ആ ദയാസാഗരൻ, തന്റെ ആത്മമിത്രത്തെ സർവ്വസമ്പത്തുകളുടേയും അധിപതിയാക്കിത്തീർത്തു.

ഒരിക്കൽ സൂര്യഗ്രഹണകാലത്തു് ഭഗവാൻ ശ്രീകൃഷ്ണൻ സമസ്തയാദവപരിവാരങ്ങളോടുംകൂടി പർവ്വ (വിശേഷ) സ്നാനത്തിന്നായി കുരുക്ഷേത്രത്തിൽചെന്നു. അവിടെ നന്ദാദിഗോപാലന്മാരും സന്നിഹിതരായിരുന്നു. ചിരകാലത്തിന്നുശേഷം തമ്മിൽ കണ്ടതിനാൽ അവർ പരസ്പരം പ്രേമാലിംഗനംചെയ്തു് അത്യന്തം പ്രസന്നരായിഭവിച്ചു. നന്ദയശോദാദികളുടേയും ശ്രീരാധികയുടേയും ഗോപീജനങ്ങളുടേയും സന്തോഷത്തിനു് അളവുണ്ടായിരുന്നില്ല. അവർ ഉണങ്ങിത്തുടങ്ങുന്ന ചെടികൾക്കു് ജലസേചനംചെയ്താലെന്നപോലെ അതീവ സന്തുഷ്ടകളായി കാണപ്പെട്ടു. അനേകം മഹർഷീശ്വരന്മാരും അവിടെ വിജയംചെയ്തിരുന്നു. ഭഗവാൻ അവരുടെ മഹിമകളെ പാടിസ്തുതിച്ചു. ഋഷീശ്വരന്മാർ ഭഗവാന്റെ മഹത്വത്തെ മററുള്ളവർക്കുപദേശിച്ചു. വസുദേവൻ അവിടെ ഒരു മഹായജ്ഞം നടത്തി. ആ പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ വച്ചുതന്നെ തന്റെ പിതാവായ വസുദേവനു് തത്വജ്ഞാനം ഉപദേശിച്ചു.

മററൊരിക്കൽ ഗുരു സാന്ദീപനിമഹർഷിക്ക് നൽകിയ ഗുരുദക്ഷിണാവൃത്താന്തത്തെ സ്മരിച്ചുകൊണ്ടു്, ദേവകീദേവി രണ്ടു പുത്രന്മാരുടേയും മുമ്പിൽ തന്റെ ഇച്ഛയെ ഇപ്രകാരം പ്രകടമാക്കി. "കൃഷ്ണാ! മരിച്ചവരെ ജീവിപ്പിച്ചു് നീ ഗുരുവിനു കൊടുത്തതുപോലെ, കംസനാൽ കൊല്ലപ്പെട്ട നിന്റെ ആറു സഹോദരന്മാരേയും സർവ്വജ്ഞനായ നീ എനിക്കു കാണിച്ചുതരണം". മാതാവിന്റെ മനോരഥത്തെ പൂർണ്ണമാക്കുവാനായി ശ്യാമനും രാമനും അതലലോകത്തിൽച്ചെന്നു് തന്റെ ആറു സഹോദരന്മാരേയും കൂട്ടിക്കൊണ്ടുവന്നു് മാതാവിനു സമർപ്പിച്ചു. ഭാഗ്യവതിയായ ദേവകീദേവി പ്രേമവിവശയായി അവരെ ആലിംഗനംചെയ്തു. ആ മഹതിയുടെ സ്തനങ്ങൾ ചുരന്നു് മക്കളെ സ്തന്യപാനം ചെയ്യിപ്പിച്ചു................ ഭഗവാന്റെ ആജ്ഞാനുസാരം അവർ അതലലോകത്തിലേക്കു പോയി.

മിഥിലാപുരിയിൽ ശ്രുതദേവൻ എന്ന നാമത്താൽ വിഖ്യാതനായ ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. അദ്ദേഹം ശ്രീകൃഷ്ണന്റെ പരമഭക്തനായിരുന്നു. ആ ദേശത്തെ രാജാവായ ബഹുലാശ്വനും ശ്രീഭഗവാന്റെ മഹാഭക്തനായിരുന്നു. അവർ രണ്ടുപേരേയും അനുഗ്രഹിക്കുവാനായി ഭഗവാൻ മിഥിലാപുരിയിൽ ചെന്നു. ശ്രുതദേവനും ബഹുലാശ്വനും ഭഗവാനെ ദണ്ഡനമസ്കാരം ചെയ്തിട്ടു്, അവരവരുടെ ഗൃഹങ്ങളിൽ എഴുന്നള്ളണമെന്നു് പ്രാർത്ഥിച്ചു. ഭഗവാൻ രണ്ടുപേരുടേയും പ്രാർത്ഥനകളെ സ്വീകരിച്ചു. അവർ അറിയാതെതന്നെ രണ്ടു രൂപങ്ങളെ ധാരണം ചെയ്തുകൊണ്ടു് അവരുടെകൂടെ ഗൃഹങ്ങളിൽ ചെന്നു് പൂജാസത്കാരാദികൾ സ്വീകരിച്ചു് കൃതാർത്ഥരാക്കിത്തീർത്തു.

ശ്രീഭഗവാന്ന് പാണ്ഡവന്മാരോട്ട് വാചാമഗോചരമായ ഒരു സ്നേഹബന്ധമുണ്ടായിരുന്നു. ആയതിനാൽ ഭഗവാൻ സദാ അവരുടെ ഹിതചിന്തനം ചെയ്തുകൊണ്ടിരുന്നു. ദ്രൌപദീസ്വയംവരത്തിൽ ബ്രാഹ്മണവേഷധാരികളായിരുന്ന പാണ്ഡവന്മാരെ ഭഗവാൻ തിരിച്ചറിഞ്ഞു. ഭഗവാൻ അവർക്ക് വേണ്ടുവോളം മണികളും, രത്നങ്ങളും, സ്വർണ്ണവും വസ്ത്രങ്ങളും മററു ഗൃഹസാമഗ്രികളും —ദാസന്മാരേയും ദാസികളേയും— അസംഖ്യം രഥങ്ങളേയും, ആനകളേയും, കുതിരകളേയും സമ്മാനിക്കുകയും അലഞ്ഞുതിരിഞ്ഞുകൊണ്ടിരുന്ന അവരെ അതുലിതഐശ്വര്യശാലികളാക്കിത്തീർക്കുകയുംചെയ്തു.

ചൂതിൽ തോററ പാണ്ഡവന്മാർ വനത്തിലായിരുന്നപ്പോറം ഭഗവാൻ അവരെ കാണുവാൻ ചെന്നു. ദ്രൌപദീദേവി കരഞ്ഞു കരഞ്ഞു് തൻെറ ദുഃഖകഥയെ ഭഗവാനെ കേറംപ്പിച്ചു. ദുഷ്ടരായ കൌരവന്മാരെ കുലത്തോടെ നശിപ്പിക്കുന്നതാണെന്നു് ഭഗവാൻ അവിടെവച്ചു് ഘോഷണംചെയ്തു. ദ്രൌപദിയെ ആശ്വസിപ്പിച്ചിട്ടു് ദ്വാരകയിലേക്കു് മടങ്ങി.

മറെറാരു സമയത്തു് ദുര്യോധനൻ, ഛലപൂർവ്വകം ദുർവ്വാസാവിനെ പാണ്ഡവന്മാരുടെ വാസസ്ഥലത്തേയ്ക്കു യച്ചു. ഭഗവാൻ അവിടെ എഴുന്നള്ളി, ദ്രൌപദിയുടെ പാത്രത്തിൽനിന്നു് ഒരു ചീരയിലയുടെ അംശം കണ്ടുപിടിച്ചു് ഭുജിക്കുകയും വിശ്വത്തിലുള്ള സകല ജീവികളേയും തൃപ്തിപ്പെടുത്തുകയും ചെയ്തു. അങ്ങനെ ദുർവ്വാസാവിൻെറ കോപത്തിൽനിന്നും പാണ്ഡവന്മാരെ രക്ഷിച്ചു.

ഭഗവാൻ പാണ്ഡവദൂതനായി ഹസ്തിനാപുരിയിലേക്കു പ്രസ്ഥാനംചെയ്തപ്പോറം, ഏകാന്തത്തിൽ ദ്രൌപതി

ചെന്നു്, ജടപിടിച്ചുകിടന്ന തന്റെ കേശത്തെ ഭഗവാനു് കാണിച്ചുകൊണ്ടു്, ദുശ്ശാസനൻ ചെയ്ത അത്യാചാരത്തെ ഓൎമ്മിപ്പിച്ചു. ഭഗവാൻ ദ്രൗപദിയെ ആശ്വസിപ്പിച്ചു് സന്തുഷ്ടയാക്കി. യാത്രാമദ്ധ്യേ ഋഷീശ്വരന്മാരുടെ ഒരു സമൂഹം ഭഗവാനെ സ്വാഗതംചെയ്തു. ഭഗവാന്റെ അനുമതിയോടുകൂടി അവർ, ഭഗവാനോടൊപ്പം ഹസ്തിനാപുരിയിൽ ചെല്ലുകയും യുധിഷ്ഠിരന്റെ ദൂതനായിച്ചെന്ന ഭഗവാന്റെ അർത്ഥഗർഭമായ ഭാഷണം ശ്രവിക്കുകയും ചെയ്തു. കൌരവസഭയിൽ ശ്രീഭഗവാൻ നാനാപ്രകാരത്തിലുള്ള യുക്തിപ്രയുക്തികളാൽ ദുൎയ്യോധനനെ ഉപദേശിച്ചുനോക്കി. കലിഗ്രസ്തനായ ദുൎയ്യോധനൻ അതൊന്നും ചെവിക്കൊണ്ടില്ലെന്നുമാത്രമല്ല, ഭഗവാനെ ബന്ധിക്കുവാനും വട്ടംകൂട്ടി. ഭഗവാൻ തന്റെ ദിവ്യവും തേജോമയവുമായ വിരാട്സ്വരൂപത്തെ പ്രകടമാക്കി. ഭഗവാന്റെ ഓരോ രോമകൂപങ്ങളിൽനിന്നും സൂൎയ്യകിരണജാലകൾ പുറപ്പെട്ടുകൊണ്ടിരുന്നു. ഭഗവാന്റെ അനേകമനേകം നേത്രങ്ങളും നാസികകളും കണ്ണുകളും അഗ്നിയെ ഛർദ്ദിച്ചുകൊണ്ടിരുന്നു. ആ വിശ്വരൂപത്തെ ദർശിക്കുവാനനധികാരികളായിരുന്ന ദുൎയ്യോധനാദികൾ മൂർഛിച്ചുവീണു. ഭീഷ്മൻ, ദ്രോണൻ, വിദുരൻ, സഞ്ജയൻ ആദിയായവരും അവിടെ സന്നിഹിതരായിരുന്ന ഋഷീശ്വരന്മാരും വിശ്വരൂപം ദർശിച്ചു് കൃതാർത്ഥതനേടി. വിദുരൻ ശ്രീഭഗവാനെ തന്റെ ഗൃഹത്തിൽകൊണ്ടുപോയി ഭുജിപ്പിച്ചു. അവരോടെല്ലാം യാത്രപറയുകയും വനത്തിൽചെന്നു് പാണ്ഡവാദികളെ വിവരം ധരിപ്പിക്കുകയുംചെയ്തിട്ടു്, ഭഗവാൻ ദ്വാരകയ്ക്കെഴുന്നള്ളി.

മഹാപണ്ഡിതനായ സഹദേവൻ മഹാഭാരതയുദ്ധത്തിനു് നാളുകുറിച്ചു. അർജ്ജുനനും ദുൎയ്യോധനനും

ഭഗവാൻെറ സഹായം ആവശ്യപ്പെട്ടു. അവരുടെ ഇച്ഛാനു സാരം ദുര്യോധനനു് തൻെറ സൈന്യവും അർജ്ജുനനു് തന്നേയും സമർപ്പിച്ചുകൊണ്ടു്, തൻെറ സമദർശിതയുടേയും, ഭക്തവത്സലതയുടേയും പ്രത്യക്ഷപരിചയം അവൎക്കുണ്ടാക്കിക്കൊടുത്തു. മഹാഭാരതയുദ്ധത്തിൽ ശ്രീഭഗവാൻ പാർത്ഥസാരഥിയായി. ചുരുക്കത്തിൽ, ശ്രീഭഗവാൻെറ സഹായതകൊണ്ടു് മഹാഭാരതയുദ്ധത്തിൽ പാണ്ഡവന്മാർ വിജയികളായി. അധൎമ്മികളായ കൗരവാദികളെ നിശ്ശേഷം കൊന്നൊടുക്കി ധൎമ്മത്തെ സ്ഥാപിച്ചു. യുദ്ധാരംഭത്തിൽ ശ്രീഭഗവാൻ തന്റെ അന്തരങ്ഗഭക്തനും സഖാവുമായ അർജ്ജുനനു് അതിദിവ്യമായ ഗീതോപദേശം ചെയ്യുകയും വിരാട്സ്വരൂപത്തെ കാണിച്ചുകൊടുക്കുകയും ശരണാഗതനായ അർജ്ജുനനു് സർവ്വഗുഹ്യതമമായ തന്റെ പുരുഷോത്തമതത്ത്വത്തെ നിരൂപണംചെയ്തു് അനുഗ്രഹിക്കുകയുംചെയ്തു,

അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രത്തിൽനിന്നും ഉത്തരയിൽ ഗർഭസ്ഥിതനായിരുന്ന പരീക്ഷിത്തിനെ രക്ഷിച്ചു. ഭീഷ്മനിൽക്കൂടി തൻെറ സഗുണരൂപത്തെ പ്രാപിക്കുന്നതിനുള്ള മാർഗ്ഗം, അഥവാ, ജ്ഞാനോപദേശം ചെയ്യിപ്പിച്ചു. അശ്വമേധയജ്ഞത്തിൽ പാണ്ഡവന്മാരെ സഹായിച്ചു. അർജ്ജുനനു് അനുഗീത ഉപദേശിച്ചു. തദനന്തരം ദ്വാരകയ്ക്കു് എഴുന്നെള്ളിയപ്പോൾ മാർഗ്ഗമദ്ധ്യത്തിൽ മഹർഷി ഉത്തങ്ഗനിൽ കൃപാവർഷംപൊഴിച്ചു് അദ്ദേഹത്തെയും വിരാട്സ്വരൂപം ദർശിപ്പിച്ചു് കൃതാർത്ഥനാക്കി. ദ്വാരകയിൽ ശ്രീഭഗവാൻ അനേകമനേകം ലീലകളെചെയ്തു. തൻെറ പ്രിയഭക്തനായ ഉദ്ധവനു് തത്ത്വജ്ഞാനമുപദേശിച്ചു. ഗാന്ധാരിയേയും ഋഷീശ്വരന്മാരേയുംകൊണ്ടു് ശപിപ്പിച്ചു് യദുകുലസംഹാരവും

ചെയ്തു. തദനന്തരം വ്യാധന്റെ ബാണത്തെ നിമിത്ത മാക്കിക്കൊണ്ടും, തന്റെ ഇച്ഛകൊണ്ടും ശ്രീഭഗവാൻ ഈ ധരിത്രിയിൽ പ്രകടമായതുപോലെ പരമധാമത്തി ലേക്ക് പ്രയാണംചെയ്തു. ആ സമയത്ത് ബ്രഹ്മാവും ഉമാസഹിതനായ ശ്രീപരമേശ്വരനും ഇന്ദ്രാദിദേവതകളും പ്രജാപതികളും, സമസ്തമുനീശ്വരന്മാരും, പിതൃക്കളും, സിദ്ധന്മാരും, ഗന്ധർവ്വന്മാരും, വിദ്യാധരന്മാരും അവി ടെ സന്നിഹിതരായിരുന്നു. അവർ ശ്രീഭഗവാന്റെ അ ത്ഭുതലീലകളെ വർണ്ണനംചെയ്തു പാടിക്കൊണ്ടിരുന്നു. പുഷ്പമാരി പൊഴിഞ്ഞുകൊണ്ടിരുന്നു. ആകാശം വിമാന ങ്ങളെക്കൊണ്ട് നിറഞ്ഞിരുന്നു. ശ്രീഭഗവാൻ തന്റെ ദിവ്യദേഹത്തോടുകൂടി ഉയന്നുയന്ന് എവർക്കും ദർശന സൗഭാഗ്യം നല്കിക്കൊണ്ട് തന്റെ പരമധാമത്തിൽ പ്രവിഷ്ടനായി. ശ്രീഭഗവാനോടൊപ്പം സത്യവും ധ ർമ്മവും ധൃതിയും കീർത്തിയും മറഞ്ഞു. ബ്രഹ്മശങ്കരാദികളും സമസ്തദേവതകളും ശ്രീഭഗവാന്റെ കീർത്തിയെ പാടി സ്തുതിച്ചുകൊണ്ടു് തങ്ങളുടെ ലോകങ്ങളിൽ പോയി ച്ചേന്നു.

ഭഗവാനേവ ഭജനീയഃ

ശുഭം ഭൂയാത്.

ॐ

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# മഹാത്മാ ഭീഷ്മപിതാമഹൻ



പരിത്യജേയം ത്രൈലോക്യം
രാജ്യം ദേവേഷു വാ പുനഃ |
യദ്വാപ്യധികമേതാഭ്യാം
ന തു സത്യം കഥഞ്ചന ||

ഭരതവംശത്തിൽ ശന്തനുവെന്ന നാമത്താൽ വിഖ്യാതനും ധർമ്മാത്മാവുമായ ഒരു രാജാവുണ്ടായിരുന്നു. സുരസരി ഗംഗാഭഗവതിയെ ശന്തനുമഹാരാജാവ് പാണിഗ്രഹണംചെയ്തു. പൂർവ്വശാപമാണ് അവരെ ദമ്പതികളാക്കിയതു്. ശ്രീ വസിഷ്ഠമഹർഷിയുടെ ശാപത്താൽ അഷ്ടവസുക്കൾക്കു മനുഷ്യലോകത്തിൽ ജന്മമെടുക്കേണ്ടിവന്നു. അഷ്ടവസുക്കളുടെ പ്രാർത്ഥനയനുസരിച്ച്, ഗംഗാഭഗവതിതന്നെ, അവരുടെ മാതൃസ്ഥാനം സ്വയം സ്വീകരിച്ചു. ഗംഗാദേവിയും ശന്തനുമഹാരാജാവും വിവാഹിതരായപ്പോൾ അവർക്കുതമ്മിൽ ഒരു കരാറുണ്ടായിരുന്നു. ഗംഗാദേവിയുടെ ഇച്ഛയ്ക്കു് വിപരീതമായി ശന്തനുമഹാരാജാവ് പ്രവൃത്തിക്കുന്നപക്ഷം ആ നിമിഷം ഗംഗാദേവി രാജാവിനെ ഉപേക്ഷിക്കുമെന്നായിരുന്നു ആ കരാറ്. ഏഴു വസുക്കളെ ജനിപ്പിച്ചുടൻതന്നെ ഗംഗാദേവി തന്റെ ജലത്തിൽ നിക്ഷേപിച്ച് അവർക്ക് ശാപവിമോചനം വരുത്തി. എട്ടാമത്തെ 'ദ്യൌ' എന്ന വസുവിനേയും

ജനിച്ചയുടൻ ഗംഗയിലെറിയുവാൻ ആരംഭിച്ചപ്പോൾ പുത്രപാശത്താൽ ശന്തനുമഹാരാജാവ് ഗംഗാദേവിയുടെ ആ ഉദ്യമത്തെ തടഞ്ഞു. പൂർവ്വകരാറനുസരിച്ചു് ഗംഗാ ദേവി ഉടൻ അന്തർഹിതയായി. പത്നിയുടെ വേർപാട്ട നിമിത്തം മഹാരാജാവ് അത്യന്തം ദുഃഖിച്ചു. ഗംഗാ ദേവി തന്റെ പുത്രനെ സകല വിദ്യകളും അഭ്യസിപ്പിച്ചു. 12 വർഷം കഴിഞ്ഞശേഷം ദേവി. പുത്രനെ ശന്തനു മഹാ രാജാവിനു് സമ്മാനിച്ചു, പുത്രലാഭത്താൽ പരമസന്തുഷ്ട നായിഭവിച്ച മഹാരാജാവ് അത്യന്തം ശ്രദ്ധയോടുകൂടി പുത്രനെ ലാളിച്ചുവളർത്തി. അദ്ദേഹം തൻെറ ഓമനപ്പു ത്രനു് 'ദേവവ്രതൻ' എന്നു് നാമകരണംചെയ്തു. ദേവ വ്രതൻ, ധർമ്മാത്മാവും ശൂരവീരനും മഹാ പിതൃഭക്തനു മായിരുന്നു. കാലം കടന്നു പോയി.

മഹാരാജാവ് ഒരിക്കൽ മൃഗയാവിനോദത്തിനായി കാട്ടിലേക്ക് പുറപ്പെട്ടു. അദ്ദേഹം വേട്ടയാടി ക്ഷീണി ച്ചു് വിശ്രമാർത്ഥം ഗംഗാതീരത്തു് ചെന്നുചേർന്നു. അ വിടെവച്ചു് സത്യവതിയെന്ന നിഷാദകന്യകയെ കാണു കയും, ആ തരുണീമണിയിൽ അദ്ദേഹം ആസക്തനായി ച്ചമയുകയും ചെയ്തു. വസുവെന്ന രാജാവിൻെറ പുത്രി ആയതിനാൽ വാസവിയെന്ന പേരോടുകൂടിയവളും, നി ഷാദപാലിതയായതിനാൽ മത്സ്യഗന്ധിയായിരുന്നവളും, ശ്രീ പരാശരമുനിയുടെ സമ്പർക്കത്താൽ പരിമളഗന്ധി യായിഭവിച്ചവളും, സാക്ഷാത് ശ്രീവേദവ്യാസഭഗവാന്റെ മാതാവാകാൻ മഹാഭാഗ്യം സിദ്ധിച്ചവളുമായ സത്യവതീ ദേവിയുടെ ചരിത്രം സുവിദിതമായതിനാലും പ്രകൃത ത്തിൽ ആവശ്യമില്ലാത്തതിനാലും വിസ്തരിക്കുന്നില്ല.

ശന്തനുമഹാരാജാവു് നിഷാദനെ ആളയച്ചുവരുത്തി, വിവാഹകാര്യത്തെപ്പററി പ്രസ്താവിച്ചു. സത്യവതീദേവിയിൽ ജനിക്കുന്ന പുത്രൻ രാജ്യാവകാശിയാകുമെങ്കിൽ താൻ കന്യാദാനം ചെയ്യാൻ തയ്യാറാണെന്നു് നിഷാദൻ തിരുമനസ്സറിയിച്ചു. മഹാശൂരവീരനും സുശീലനും ജ്യേഷ്ഠനും ശ്രേഷ്ഠനുമായ ഒരു പുത്രരത്നം തനിക്കുള്ളപ്പോൾ സത്യവതീദേവിയിൽ ജനിക്കുന്ന പുത്രനെ രാജാവായി വാഴിക്കുന്നതു് അനുചിതമാണെന്നു് നിഷാദനെ അറിയിച്ചിട്ടു് വിഷാദപരവശനായി മഹാരാജാവു് കൊട്ടാരത്തിലേയ്ക്കെഴുന്നള്ളി.

ദേവവ്രതരാജകുമാരൻ പിതാവിൻെറ അസ്വാസ്ഥ്യത്തിനുള്ള കാരണം അന്വേഷിച്ചു. കണ്ണാകണ്ണികയായ വൃത്താന്തമെല്ലാം കുമാരനറിഞ്ഞു. മഹാ പിതൃഭക്തനായ ആ മഹാത്മാവു് ഉടൻ ദാശസവിധം പ്രാപിച്ചു. താൻ രാജാവാകുന്നതല്ലെന്നു് ദാശനു് ഉറപ്പുകൊടുത്തു. അതുകൊണ്ടും ദാശൻ തൃപ്തിപ്പെട്ടില്ല. ദേവവ്രതൻെറ സന്താനങ്ങളും സത്യവതീദേവിയുടെ സന്താനങ്ങളും രാജ്യാവകാശത്തിൻെറപേരിൽ വഴക്കുണ്ടാകുമെന്നുള്ളതിനാൽ അതിനു പരിഹാരംവേണമെന്നു് നിഷാദൻ ശഠിച്ചു. മഹാപുരുഷനായ ദേവവ്രതൻ ആ ക്ഷണത്തിൽ അതിഭയങ്കരമായ ഒരു പ്രതിജ്ഞചെയ്തു. "താൻ ആ ജന്മം അവിവാഹിതനായും നൈഷ്ഠികബ്രഹ്മചാരിയായും ഇരിക്കുന്നതാണു്" എന്നായിരുന്നു ആ ഭീഷണപ്രതിജ്ഞ. ഈ ഭയാനകമായ പ്രതിജ്ഞ കേട്ടു് ലോകം ഞെട്ടിപ്പോയി, ദേവതകൾ പുഷ്പവൃഷ്ടിചെയ്തു. ഭീഷണമായ പ്രതിജ്ഞചെയ്ത ആ വീരപുരുഷനെ ലോകർ "ഭീഷ്മൻ, ഭീഷ്മൻ" എന്നു് സംബോധനചെയ്തു് പുകഴ്ത്തിപ്പാടി, പ്രജകൾ

തന്റെ പുത്രനെ പ്രശംസിക്കുന്നതുകേട്ട് മഹാരാജാവു് പുളകംകൊണ്ടു. അദ്ദേഹം തന്റെ പ്രിയപുത്രനെ വാരിയണച്ചു് ശിരസ്സിൽ ചുംബിച്ചു് ആനന്ദബാഷ്പം തൂകി അഭിഷേകംചെയ്തു. അദ്ദേഹം തന്റെ ഓമന പ്പുത്രനെ ഇപ്രകാരം ആശീർവദിച്ചു:– "മകനേ! നീ സ്വ ച്ഛന്ദമൃത്യുവായി ഭവിക്കുക! നീ ആഗ്രഹിച്ചാൽമാത്രമേ മരണം നിന്നെ സമീപിക്കുകയുള്ളൂ. നിന്റെ ഇച്ഛ കൂടാ തെ മൃത്യുവിനു നിന്നെ തൊടുവാൻ കഴിയുന്നതല്ല". ഈ സംഭവംമുതൽ ദേവവ്രതൻ, ഭീഷ്മനെന്ന വിശിഷ്ടനാ മത്താൽ വിഖ്യാതനായും പ്രജകളുടെ കണ്ണിലുണ്ണിയായും പ്രശോഭിച്ചു.

ശ്രീ ഭീഷ്മൻ ഭഗവാൻപരശുരാമന്റെ വാത്സല്യ ശിഷ്യനായി; ധനുർവ്വേദം മുഴുവൻ അഭ്യസിച്ചു. സത്യ വതീദേവിക്കു് ചിത്രാംഗദനെന്നും, വിചിത്രവീര്യ നെന്നും രണ്ടു പുത്രന്മാർ ജനിച്ചു. ചിത്രാംഗദൻ ബാല്യ കാലത്തിൽതന്നെ, ചിത്രാംഗദനെന്ന ഗന്ധർവ്വനുമായുള്ള യുദ്ധത്തിൽ ചരമഗതിയെ പ്രാപിച്ചു. കാശിരാജാവിന്റെ അംബ, അംബിക, അംബാലിക എന്ന മൂന്നു പുത്രിമാരെ ഭീഷ്മൻ ഹരണം ചെയ്തുകൊണ്ടുവന്നു്, അംബികയേയും അംബാലികയേയും വിചിത്രവീര്യനെക്കൊണ്ടു് കല്യാ ണം കഴിപ്പിച്ചു. അംബ അന്യാനുരാഗിണിയാണെന്നറി ഞ്ഞപ്പോ‍ാം യഥേഷ്ടം പൊയ്ക്കൊള്ളുവാൻ ആ മഹാത്മാവു് അനുവദിച്ചു. അംബ, തന്റെ പ്രേമപാത്രമായിരുന്ന സാലചൻ എന്ന രാജാവിനോടു്, തന്നെ സ്വീകരിക്കുവാൻ അഭ്യർത്ഥിച്ചു. സാലചൻ ഭീഷ്മനെ ഭയന്നു് അംബയെ സ്വീകരിച്ചില്ല. അംബ പെരുവഴിയിലായി. തനി ക്കു് ഈ ദുരിതംവരുത്തിവച്ച ഭീഷ്മനോടു് പകരം

ചോദിക്കമെന്നു് അംബ ശപഥംചെയ്തു. അവരം ഋഷീശ്വരന്മാരുടെ ഉപദേശമനുസരിച്ചു് ഭഗവാൻ പരശുരാമനെ അഭയംപ്രാപിച്ചു. ഭഗവാൻ പരശുരാമൻ അംബയുടെ പ്രാർത്ഥനയനുസരിച്ചു് അവളേയും കൂട്ടിക്കൊണ്ടു് ഹസ്തിനപുരിയിലെത്തി. പുരുഷസിംഹമായ ഭീഷ്മൻ ലോകവന്ദ്യനായ തന്റെ ഗുരുനാഥനെ യഥാവിധി പൂജിച്ചു സത്കരിച്ചു, ഭഗവാൻ പരശുരാമൻ പറഞ്ഞു:– "എടാ കുഞ്ഞേ! നീ ഇവളെ കല്യാണം കഴിക്കണം, തന്നെ ആശ്രയിച്ചവരെ ഉപേക്ഷിക്കുന്നതു് ധർമ്മമല്ലെന്നു് നിനക്കറിയാമല്ലോ. നീ എന്റെ വാക്കിനെ ധിക്കരിക്കുകയില്ലെന്നു് ഞാൻ പൂർണ്ണമായും വിശ്വസിക്കുന്നു". മഹാനായ ഭീഷ്മൻ അത്യന്തം നമ്രതയോടുകൂടി മറുപടിപറഞ്ഞു. "ഗുരുദേവ! മൂന്നുലോകങ്ങളുടേയും ആധിപത്യം അടിയനു ലഭിച്ചാലും, സ്വർഗ്ഗസിംഹാസനംതന്നെ ലഭിച്ചാലും, അഥവാ, അതിലുമുപരിയായ, അധികം മഹത്തായ പദം തന്നെ ലഭിക്കുന്നതായാലും, നിന്തിരുവടിയുടെ ശിഷ്യനായ അടിയൻ സത്യത്തെ ഒരിക്കലും ഉപേക്ഷിക്കുകയില്ല. ആജന്മം, നൈഷ്ഠികബ്രഹ്മചാരിയായിരിക്കുമെന്നുള്ളതു് അടിയന്റെ പ്രതിജ്ഞയാണു്",

ഭഗവാൻ പരശുരാമൻ പലപ്രകാരത്തിലും ശിഷ്യനെ ഭയപ്പെടുത്തിനോക്കി. ഒന്നും ഫലിച്ചില്ല. അവസാനം, ഗുരുവിനും ശിഷ്യനും തമ്മിൽ ഒരു ഭയങ്കരയുദ്ധം നടന്നു. ഈ ഉഗ്രസംഗ്രാമം കണ്ടിട്ടു് ലോകർ നടുങ്ങി. ഋഷികരം ഭീഷ്മനോടു് യുദ്ധത്തിൽനിന്നു പിന്മാറാൻ ഉപദേശിച്ചു. ആ മഹാതേജസ്വി ഇപ്രകാരം പറഞ്ഞു:– "ഋഷീശ്വരന്മാരെ! ഭയംകൊണ്ടും ദയകൊണ്ടും ധനത്തിലുള്ള ലോഭംകൊണ്ടും ക്ഷാത്രധർമ്മത്തെ ഈ ഭീഷ്മൻ കൈവെടിയുകയില്ല. ഭീഷ്മൻ യുദ്ധത്തിൽ പിൻ

തിരിഞ്ഞോട്ടുന്നവനല്ല. പ്രതിപക്ഷത്തിൽനിന്നു് എത്ര വലിയ ആഘാതമുണ്ടായാലും ഭീഷ്മൻെറ പാദങ്ങൾ പുറകോട്ടു പോകുന്നതല്ല. ഇതു് ഭീഷ്മൻെറ പ്രതിജ്ഞയാണു്''. ഭൂമി വിറച്ചു; അംബയുടെ കാൎയ്യത്തിന്നുവേണ്ടി ആ ത്രൈലോക്യവന്ദ്യനായ ഗുരുനാഥൻ തൻെറ ഉത്തമശിഷ്യനുമായി 23 ദിവസം അതിഭയങ്കരമായി പോരാടി. ആ മഹായുദ്ധത്തിൽ സാക്ഷാത് ഭാർഗ്ഗവഭഗവാൻതന്നെ പരാജിതനായി. ആ അവതാരപുരുഷൻ ഭീഷ്മനെ തൻെറ മാറോടുചേൎത്തു് പുണർന്നു. ആനന്ദബാഷ്പം തൂകി. തൻെറ ശിഷ്യൻെറ ശിരസ്സിൽ കൈകൾ ചേൎത്തു് അനുഗ്രഹവർഷം പൊഴിച്ചു. "മകനേ! ഭീഷ്മ! ഇന്നു ഞാൻ ധന്യനായി. ഇന്നുമുതൽ എന്നെ 'ഭീഷ്മൻെറ ഗുരുനാഥൻ പരശുരാമൻ' എന്നു് ലോകം പുകഴ്ത്തും, ജയ വിജയീഭവ!" എന്നനുഗ്രഹിച്ചിട്ടു് അവിടുന്നു് എഴുന്നള്ളി,

നിരാശയായ അംബ തപസ്സുചെയ്തു് ശിവനെ പ്രത്യക്ഷമാക്കുകയും ഭീഷ്മനെ വധിക്കുവാൻ വരം വാങ്ങുകയും ചെയ്തു. അംബ തൻെറ ദേഹം ത്യജിച്ചിട്ടു് "ശിഖണ്ഡിനി" എന്ന പേരോടുകൂടി പാഞ്ചാലപുത്രിയായി ജനിച്ചു. അതിനുശേഷം 'സ്ത്ഥൂണാകൎണ്ണൻ' എന്ന ഒരു യക്ഷൻെറ സഹായത്തോടുകൂടി പുരുഷനായിത്തീൎന്നു, അങ്ങനെ പെണ്ണായ ശിഖണ്ഡിനി ആണായ 'ശിഖണ്ഡി'യായിഭവിച്ചു.

സത്യവതീനന്ദനനായ വിചിത്രവീൎയ്യൻ രാജരോഗത്താൽ പരലോകഗാമിയായി. ഭരതവംശത്തിൻെറ രക്ഷയേയും രാജ്യപരിപാലനത്തേയും നിമിത്തമാക്കി സത്യവതീദേവി ഭീഷ്മനോടു് സിംഹാസനാരോഹണം ചെയ്യാൻ ആജ്ഞാപിച്ചു. അത്ഭുതവിക്രമനായ ഭീഷ്മൻ

അമ്മയോട്ട് പറഞ്ഞു:- "മാതാ! പഞ്ചഭൂതങ്ങരം അവയു ടെ ഗുണങ്ങളെ ഉപേക്ഷിച്ചുവെന്നുവരാം. സൂര്യൻ തേ ജോഹീനനായി ഭവിച്ചുവെന്നുവരാം. ചന്ദ്രനു് ശീതളത നഷ്ടപ്പെട്ടുവെന്നംവരാം. ഇന്ദ്രൻെറ ബലവും ധർമ്മരാജ ൻെറ ധർമ്മവും ഇല്ലാതായിയെന്നും വരാം. എന്നാൽ എന്നെ സകല വിഷ്ടപാധിപതിയാക്കാമെന്നു് പറഞ്ഞാ ലും എൻെറ പ്രതിജ്ഞയ്ക്കു അണുമാത്രംപോലും ഇളക്കം തട്ടുന്നതല്ല. ആയതിനാൽ എൻെറ പ്രിയപ്പെട്ട രമ്മേ! ഈ വിഷയത്തെ സംബന്ധിച്ച് എന്നോട്ട് ഒന്നും കല്പി ക്കാതിരിക്കണമെന്നപേക്ഷ".

യുധിഷ്ഠിരൻെറ രാജസൂയമഹായജ്ഞത്തിൽ, യുധി ഷ്ഠിരാദികളോട്ട് ശ്രീഭീഷ്മൻ ഇപ്രകാരം പറഞ്ഞു:— "തേജസ്സുകൊണ്ടും ബലംകൊണ്ടും പരാക്രമംകൊണ്ടും മററെല്ലാവിധ ഗുണങ്ങരംകൊണ്ടും ശ്രീകൃഷ്ണനാണു് സർവ്വ ശ്രേഷ്ഠനായ പുരുഷൻ. ആയതിനാൽ, അഗ്ര്യപൂജ സ്വീ കരിക്കന്നതിനു് ഉത്തമാധികാരി ഭഗവാൻതന്നെയാണു്. ശ്രീഭീഷ്മന്റെ ഇപ്രകാരമുള്ള ഭാഷണംകേട്ടപ്പോരം അസൂ യാലുവായ ശിശുപാലനു് സഹിച്ചില്ല. ശിശുപാലനും അവൻെറ വശവത്തികളും ഭഗവാനേയും ഭീഷ്മനേയും ഭർത്സനംചെയ്തുതുടങ്ങി. അപ്പോരം ഭീഷ്മൻ എഴുന്നേററു നിന്നു് ഉച്ചസ്വരത്തിൽ വീണ്ടും ഘോഷണംചെയ്തു:- "ശി ശുപാല! ശ്രീകൃഷ്ണൻ ആരാണെന്നു് ഞങ്ങരംക്കറിയാം. സ മസ്തലോകങ്ങളുടേയും ഉല്പത്തിക്കും സ്ഥിതിക്കും വിനാശ ത്തിനും മൂലകാരണം തന്തിരുവടിയാണു്. ഈ സചരാ ചരവിശ്വത്തിൻെറ നിർമ്മാതാവാണു് ശ്രീകൃഷ്ണഭഗവാൻ എന്നു് നീ മനസ്സിലാക്കണം. അവ്യക്തമായ പ്രകൃതിയും ശ്രീകൃഷ്ണഭഗവാനാണു്, കത്താവും ഭോക്താവും സർവ്വേ

രാരനും ഈ ശ്രീകൃഷ്ണഭഗവാൻതന്നെയാണ്. ശ്രീഭഗവാൻ സമസ്തഭൂതങ്ങൾക്കും അപ്പുറത്ത് സ്ഥിതിചെയ്യുന്ന ഏകനും സനാതനനുമായ ബ്രഹ്മവസ്തുവുമാണ്. ഏവരിലും വച്ച് വലിയവനാണ് — വലിയവനിലും വലിയവനാണ് ശ്രീകൃഷ്ണഭഗവാൻ. ഏവരാലും പൂജ്യനാണ് ശ്രീകൃഷ്ണഭഗവാൻ. സമസ്തസദ്ഗുണങ്ങളും ശ്രീകൃഷ്ണഭഗവാനിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഗ്രഹനക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ, ഭുവനഭാസ്കരനായ സൂര്യഭഗവാൻ, ഏതു പ്രകാരമാണോ പ്രശോഭിക്കുന്നതു് അപ്രകാരം ഈ രാജാക്കന്മാരുടെ മദ്ധ്യത്തിൽ, ശ്രീകൃഷ്ണഭഗവാൻ തന്റെ തേജസ്സുകൊണ്ടും ബലംകൊണ്ടും പരാക്രമംകൊണ്ടും ദേദീപ്യമാനനായി പ്രശോഭിക്കുന്നു. അന്ധകാരമയമായ സ്ഥാനം, സൂര്യനുദിക്കുമ്പോൾ ജ്യോതിർമ്മയമായിത്തീരുന്നു. വായുവില്ലാത്ത സ്ഥാനത്തു് വായുവിന്റെ സഞ്ചാരമുണ്ടാകുമ്പോൾ ആ സ്ഥാനം സജീവമായിഭവിക്കുന്നു. അതുപോലെ ശ്രീകൃഷ്ണഭഗവാൻ നമ്മുടെ ഈ സഭയെ ആഹ്ലാദിതവും പ്രകാശിതവുമാക്കിത്തീർത്തിരിക്കുന്നു. ആയതിനാൽ എല്ലാ പ്രകാരത്തിലും അഗ്ര്യപൂജയ്ക്കു് യോഗ്യനാണ് ശ്രീകൃഷ്ണഭഗവാൻ'' എന്നു് സഭാദ്ധ്യക്ഷനായ ശ്രീ ഭീഷ്മപിതാമഹൻ വിധിച്ചു. ശ്രീ ഭീഷ്മരുടെ ആജ്ഞലഭിച്ച മാത്രയിൽ മഹാജ്ഞാനിയായ സഹദേവൻ വൃഷ്ണികുലഭൂഷണനായ ഭഗവാൻ ശ്രീവാസുദേവനു് വിധിപൂർവ്വകം ഉത്തമഅർഘ്യം നിവേദനംചെയ്തു. ഭഗവാനും ശാസ്ത്രീയവിധിയനുസരിച്ചു് അർഘ്യംസ്വീകരിച്ചു. സാക്ഷാത് ശ്രീഹരിയായ വാസുദേവനെ പൂജിച്ചതു് ശിശുപാലനു് തീരെ സഹിച്ചില്ല. ശിശുപാലൻ വീണ്ടും ആക്ഷേപവർഷം പൊഴിച്ചുതുടങ്ങി. ശിശുപാലനെ സമാധാനപ്പെടുത്തുവാൻ യുധിഷ്ഠിരൻ വളരെ സാഹസപ്പെട്ടുവെങ്കിലും ഒട്ടും ഫലിച്ചില്ല. അപ്പോൾ വീണ്ടും ഭീഷ്മപിതാമഹൻ

ഏഴുന്നേററു. ശിശുപാലന്റെ ആക്ഷേപങ്ങൾക്കു് ഉത്തരം പറഞ്ഞു തുടങ്ങി:- യുധിഷ്ഠിര! ഞാൻ അറിഞ്ഞിട്ടുള്ള സത്യം നിന്നെ ധരിപ്പിക്കാം. ശ്രീകൃഷ്ണൻ പുരുഷോത്തമനാണു്; പരമപൂജനീയൻ ഈ ശ്രീകൃഷ്ണഭഗവാൻ മാത്രമാണു്. ശ്രീഭഗവാന്റെ അഗ്ര്യപൂജ ആക്കാണോ സ്വീകാര്യമല്ലാത്തതു് അവരെ നീ അനുനയവിനയങ്ങൾകൊണ്ടു് സമാധാനിപ്പിക്കേണ്ട ആവശ്യമില്ല. സാന്ത്വനപ്പെടുത്തുന്നതിന്നും മനസ്സിലാക്കിക്കുന്നതിനും അവർ അല്പം പോലും യോഗ്യന്മാരല്ല. ധർമ്മജ! ഈ രാജാക്കന്മാരുടെ സമുദായത്തിൽ ഒരൊററ ഭൂപാലനെങ്കിലും ദേവകീകിശോരനായ നമ്മുടെ ശ്രീകൃഷ്ണഭഗവാന്റെ തേജസ്സിനു് മുമ്പിൽ നില്ക്കുവാൻ ധൈര്യപ്പെടുമെന്നു് നീ വിചാരിക്കുന്നുണ്ടോ? മഹാപ്രഭു ശ്രീകൃഷ്ണഭഗവാൻ നമുക്കുമാത്രമാണോ പരമപൂജനീയൻ? അവിടുന്നു് മൂന്നുലോകത്തിലും പൂജനീയനാണു്. ഭഗവാൻ ശ്രീകൃഷ്ണനുമായുള്ള സംഗ്രാമത്തിൽ പരാസ്തരായ ക്ഷത്രിയശിരോമണികൾ അനേകമാണെന്നു് നിങ്ങൾക്കു് ബോദ്ധ്യമല്ലേ? വൃഷ്ണികുലഭൂഷണനായ ഭഗവാൻ ശ്രീകൃഷ്ണൻ ഈ ജഗത്തിൽ പൂർണ്ണരൂപത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു. അതുകൊണ്ടു്, ഈ സദസ്സിൽ മഹാന്മാരും വൃദ്ധന്മാരുമായ പുരുഷരത്നങ്ങൾ ധാരാളമുണ്ടെന്നുവരികിലും അവരുടേയും ആരാധനാമൂർത്തിയായ ഭഗവാൻ വ്യാസൻ തുടങ്ങിയ സകല ഋഷീശ്വരന്മാർക്കുപോലും പൂജനീയനായ ഈ ഭഗവാനെയാണു് നാം ആരാധിക്കുന്നതു്. ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും എന്നുവേണ്ട സർവ്വരും ഭഗവാൻ ശ്രീകൃഷ്ണനെ ജഗദ്ഗുരുവായും സർവ്വേശ്വരനായും ആരാധിക്കുന്നു. ദാനം, ദക്ഷത, ശാസ്ത്രജ്ഞാനം, ശൌര്യം, ലജ്ജ, കീർത്തി, ഉത്തമബുദ്ധി, വിനയം, ശ്രീ, ധൃതി, തുഷ്ടി, പുഷ്ടി, ആദി

യായ സദ്ഗുണങ്ങളെല്ലാം ശ്രീകൃഷ്ണഭഗവാനിൽ സദാപ്രകാശിച്ചുകൊണ്ടിരിക്കുന്നതു് നിങ്ങൾ കാണുന്നില്ലേ? ശ്രീകൃഷ്ണഭഗവാൻ നമ്മുടെ ഋത്വിക്കാണു്; മഹാഗുരുവാണു്; മഹാ ആചാര്യനാണു്; നമ്മുടെ പ്രിയമിത്രവുമാണു്; പോരാ നമ്മുടെ എല്ലാമെല്ലാമാണു്. ഇപ്രകാരം മധുകൈടഭവധംതുടങ്ങി ശ്രീഭഗവാൻെറ അവതാരകഥകളെ ഭീഷ്മർ യുധിഷ്ഠിരാദികളെ പറഞ്ഞുകേൾപ്പിക്കുന്നു. ശ്രീകൃഷ്ണാവതാരകഥയെ അത്യന്തം മധുരമായും വിസ്താരമായും പ്രകീർത്തിക്കുന്നു.

ശ്രീഭഗവാൻെറ രൂപമാധുര്യം, വേണുമാധുര്യം, പ്രേമമാധുര്യം തുടങ്ങിയുള്ള വൃന്ദാവനലീലകൾ, കംസവധം ആദിയായ മഥുരാലീലകൾ, ഗുരുകുലവാസം, ജരാസന്ധാദികളുമായുള്ള യുദ്ധം, ദ്വാരകാപ്രവേശനം, രുഗ്മിണി, ഭാമ, കാളിന്ദി, ജാംബവതി ആദിയായ 8 പട്ടറാണിമാരുടെ പാണിഗ്രഹണലീലകൾ, നരകാസുരവധംകഴിഞ്ഞു് നരകൻെറ പുരിയായ പ്രാഗ്ജ്യോതിഷപുരത്തിൽ – മാഹിഷ്മതിയിൽ – ശ്രീഭഗവാനെക്കുറിച്ചു് തപസ്സുചെയ്തു പാർത്തിരുന്ന 16,100 മഹിളാമണികളെ ഏകകാലത്തിൽ പരിണയിച്ച ലീലകൾ, ഇന്ദ്രസമേതനായി ദ്വാരാപുരിക്കെഴുന്നള്ളിയ കഥകൾ, ബാണയുദ്ധം, ഉഷാകല്യാണം ആദിയായ കഥകൾ ഇവയെല്ലാം അത്യന്തം മനോഹരമായും സവിസ്തരമായും വർണ്ണിച്ചു് യുധിഷ്ഠിരാദിസഭാവാസികളെ കേൾപ്പിക്കുന്നു,

ഭഗവല്ലീലകളേയും ശ്രീഭഗവാനേയും, ഭീഷ്മയുധിഷ്ഠിരാദികളേയും ഭർത്സിച്ച ശിശുപാലനെ ശ്രീഭഗവാൻ വധിച്ചു് ലോകശാന്തിവരുത്തുകയും രാജസൂയമഹായജ്ഞത്തെ മംഗളമായി പര്യവസാനിപ്പിക്കുകയുംചെയ്യുന്നു.

ആശ്രയദാതാവിനെ സഹായിക്കേണ്ടതു് ധർമ്മമായതിനാൽ ശ്രീ ഭീഷ്മപിതാമഹൻ മഹാഭാരതയുദ്ധത്തിൽ ദുര്യോധനപക്ഷംചേൎന്നു. ദുര്യോധനന്റെ അന്യായകർമ്മങ്ങളെ ചൂണ്ടിക്കാണിച്ചു് അതിൽനിന്നും പിന്മാറാൻ പലപ്പോഴും അദ്ദേഹം ഉപദേശിച്ചു. "വിനാശകാലേ വിപരീതബുദ്ധി" എന്ന ചൊല്ലനുസരിച്ചു് ശ്രീ ഭീഷ്മന്റെ ഉപദേശങ്ങളെ ദുര്യോധനൻ അശേഷം ചെവിക്കൊണ്ടില്ല. ഭീഷ്മപിതാമഹൻ ദുര്യോധനപക്ഷത്തുനിന്നു് യുദ്ധംചെയ്തുവെങ്കിലും ധർമ്മത്തിൽ ഉറച്ചുനിന്ന പാണ്ഡവന്മാരുടെ വിജയത്തെ അവിടുത്തെ ഹൃദയം പൂർണ്ണമായും ആഗ്രഹിച്ചിരുന്നു. ശ്രീ ഭീഷ്മൻ സ്വയം തന്റെ മൃത്യുവിനുള്ള ഉപായത്തെ പാണ്ഡവന്മാർക്കു് പറഞ്ഞുകൊടുക്കുകയും, തന്റെ മരണത്തെമാത്രം കാംക്ഷിച്ചു കഴിയുന്ന ശിഖണ്ഡിയെ മുൻനിർത്തി തന്നെ വധിച്ചുകൊള്ളുവാൻ അർജ്ജുനനോടു് ആജ്ഞാപിക്കുകയും ചെയ്തു.

മഹാഭാരതയുദ്ധത്തിൽ ശ്രീ ഭഗവാൻ അസ്ത്രം തൊടുന്നതല്ലെന്നു് പ്രതിജ്ഞചെയ്തിരുന്നു. എന്നാൽ ദുര്യോധനനാൽ ഉത്തേജിതനായ ഭീഷ്മൻ "ഞാൻ ഭഗവാനെക്കൊണ്ടു് അസ്ത്രം എടുപ്പിക്കും" എന്നു് എല്ലവരും കേൾക്കത്തക്കവിധം പ്രതിജ്ഞചെയ്തു. അടുത്ത ദിവസത്തെ യുദ്ധത്തിൽ ഭീഷ്മൻ അർജ്ജുനനെ ബാണവർഷംകൊണ്ടു് അത്യന്തം പരവശനാക്കിത്തീർത്തു. ഭക്തവത്സലനായ ശ്രീ ഭഗവാൻ തന്റെ ഒരു ഭക്തനെ രക്ഷിക്കാനായും മറെറാരു ഭക്തന്റെ പ്രതിജ്ഞ പാലിക്കാനായും തന്റെ പ്രതിജ്ഞയെ ഭംഗംചെയ്തുകൊണ്ടു് രഥത്തിൽ നിന്നും കുതിച്ചുചാടി. ശ്രീഭഗവാൻ സിംഹനാദം ചെയ്തു. ക്രോധതാമ്രാക്ഷനായി രഥത്തിന്റെ ഒരു ചക്രം

വലിച്ചൂരി കയ്യിൽ പിടിച്ചു. "ഭീഷ്മ! നിന്റെ സാമർത്ഥ്യം കാണട്ടെ!" എന്നു് ഗർജ്ജിച്ചുകൊണ്ടു് ഭീഷ്മരെനോടടുത്തു. ഇരുഭാഗത്തുമുള്ള സൈന്യങ്ങളുടെ ഇടയിൽ ഒരു ഹാഹാരവം മുഴങ്ങി; ദുര്യ്യോധനൻ നടുങ്ങി: മഹാരഥന്മാർ മൂർഛിച്ചു; പൃഥ്വി വിറച്ചു. "ഭീഷ്മൻ കഴിഞ്ഞു; ഭീഷ്മൻ ഇതാ കഴിഞ്ഞു; ഭീഷ്മന്റെ കഥ കഴിഞ്ഞു" എന്നു് എല്ലാ കണ്ഠങ്ങളിൽനിന്നും ഒരു ശബ്ദം ആകാശത്തിൽ ഉയന്നു. മഹാനായ ഭീഷ്മൻ തൽക്ഷണം അസ്ത്രശസ്ത്രങ്ങളെ ഉപേക്ഷിച്ചു. ആനന്ദക്കണ്ണുനീർ വാർത്തുവാർത്തു് അത്ഭുതവിക്രമനായ ഭഗവാനെ നിർനിമേഷനായി നോക്കിനിന്നു. ശ്രീകൃഷ്ണചന്ദ്രന്റെ പീതാംബരം തോളത്തുനിന്നും ഇഴഞ്ഞിറങ്ങി ഭൂമിയിൽ ഇഴഞ്ഞു. ശ്രീശ്യാമസുന്ദരന്റെ ചരണപങ്കജങ്ങൾ അവിടെ ചേറുകെട്ടിക്കിടന്ന രക്തത്തെ നാലുപാടും തെറിപ്പിച്ചുകൊണ്ടു് പിതാമഹന്റെനേർക്കടുത്തു. ശ്രീഭഗവാന്റെ 'സ്പ്രിങ്ങ്' പോലെ ചുരുണ്ട അളകങ്ങൾ മേല്പോട്ടു പാറിപ്പറന്നു. ഫാലപ്രദേശത്തു് സ്വേദബിന്ദുക്കളും ദിവ്യശരീരത്തിൽ രക്തബിന്ദുക്കളും നിറഞ്ഞു് ശ്രീഭഗവാൻ അത്യന്തം കാന്തിയോടുകൂടി ശോഭിച്ചു. ഭ്രുകുടികളെ അതികഠോരമാക്കിക്കൊണ്ടും ഹുംകാരംചെയ്തുകൊണ്ടും ശ്രീഭഗവാൻ ഭീഷ്മന്റെ സമീപമെത്തി. പിതാമഹൻ ശ്രീ ഭഗവാന്റെ ഭക്തവത്സലതയെ ചിന്തിച്ചു് അത്യന്തം മുഗ്ദ്ധനായി ചമഞ്ഞു. രണ്ടു കൈകളും നീട്ടി ശ്രീഭഗവാനെ സ്വാഗതംചെയ്തു. "ഹേ പുണ്ഡരീകാക്ഷ! ദേവദേവ! വന്നാലും! വന്നാലും!! അടിയന്റെ സാഷ്ടാംഗനമസ്കാരം തിരുവടി സ്വീകരിച്ചാലും! ഹേ പുരുഷോത്തമ! ഇന്നു് ഈ യുദ്ധഭൂമിയിൽവച്ചു് അടിയനെ വധിച്ചു് തൃപ്പാദങ്ങളിൽ ചേർത്തുകൊണ്ടാലും! ഹേ പരമാത്മൻ!

ഹേ ശ്രീകൃഷ്ണാ! ഹേ ഗോവിന്ദ! നിന്തിരുവടിയുടെ കൈകൊണ്ടു് മരിക്കുവാൻ അടിയൻ മഹാഭാഗ്യം ചെയ്തിരിക്കുന്നു. അടിയൻ ഇന്നു് മൂന്നുലോകത്തിലുള്ളവരാലും സമ്മാനിതനായിരിക്കുന്നു. നിഷ്പാപനായ മഹാപ്രഭോ! നിന്തിരുവടിയുടെ ഇച്ഛയനുസരിച്ചു് ഈ ദാസനെ വധിച്ചു് അനുഗ്രഹിച്ചാലും!'' എന്നിങ്ങനെ പറഞ്ഞുകൊണ്ടു് ഗദ്ഗദവാണികളാൽ കൃഷ്ണ!കൃഷ്ണ! എന്നുച്ചരിച്ചുകൊണ്ടു് ആ വീരകേസരി ഭൂമിയിൽവീണു് ശ്രീഭഗവാനെ സാഷ്ടാംഗമായി പ്രണമിച്ചു.

ഇതിനിടയിൽ അർജ്ജുനൻ ഓടിവന്നു് ശ്രീഭഗവാന്റെ ശ്രീചരണങ്ങളെ പുറകെനിന്നു് മുറുകെപിടിച്ചു് ഭഗവാന്റെ ഉദ്യമത്തെ തടഞ്ഞു് വളരെ സാഹസപ്പെട്ടു് ശ്രീഭഗവാനെ തിരിച്ചു് രഥത്തിലേക്കു് ആനയിച്ചു.

ശ്രീഭഗവാന്റെ അത്ഭുതരൂപം ഭീഷ്മന്റെ ഹൃദയത്തിൽ ഉറഞ്ഞുപോയി. ആ മഹാനുഭാവന്റെ അന്ത്യനിമിഷംവരെ അദ്ദേഹത്തിനു് ആ രൂപത്തെ മറക്കാൻ കഴിഞ്ഞിരുന്നില്ല.

ശ്രീ ഭീഷ്മപിതാമഹൻ തനിക്കു് രണശയ്യതന്നെ തരണമെന്നു് സ്വയം മുൻകൂട്ടി വിധി പ്രസ്താവിച്ചിരുന്നു. സമയമായപ്പോൾ പ്രതിപക്ഷക്കാർക്കു് തടുക്കാൻ കഴിയാത്തവിധത്തിൽ അർജ്ജുനൻ ശിഖണ്ഡിയെ ഭീഷ്മപിതാമഹന്റെ മുമ്പിൽ കൊണ്ടുനിർത്തി. മഹാനായ ഭീഷ്മൻ ശിഖണ്ഡിയിൽ ആഘാതമേല്പിച്ചില്ല.

ഭീഷ്മപിതാമഹന്റെ വജ്രസമാനമായ ശരീരത്തിൽ അർജ്ജുനന്റെ മൂർച്ചയേറിയ ശരങ്ങൾ രോമക്കൂപങ്ങളെ തുളച്ചുകൊണ്ടു് അതിശക്തിയായി പാഞ്ഞുകയറി. സഹസ്രം സഹസ്രം അസ്ത്രങ്ങൾകൊണ്ടു് ശരീരമാസകലം

മുടപ്പെട്ടു. മഹായോഗിയായ ഭീഷ്മപിതാമഹൻ രഥത്തിൽനിന്നും സാവധാനം ഭൂമിയിലേക്ക് പതിച്ചു. ഉത്തമാംഗമൊഴികെ സർവ്വാംഗവും അസ്ത്രങ്ങൾ തറച്ചിരുന്നതിനാൽ ആ ദിവ്യശരീരം ഭൂമിയെ സ്പർശിച്ചില്ല. കേവലം മസ്തകംമാത്രം കീഴ്പ്പോട്ട് ചരിഞ്ഞുകിടന്നിരുന്നു. പിതാമഹൻ അജ്ജുനനെ നോക്കി പറഞ്ഞു:- "പ്രിയ വത്സ! എനിക്ക് യോഗ്യമായ ശയ്യ നീ തന്നു. അതുപോലെ യോഗ്യമായ തലയണയും തരു". ഉടൻ അജ്ജുനൻ 3 ബാണങ്ങളെ തൊടുത്തു് മസ്തകത്തിൽ പ്രയോഗിച്ച്, തേജസ്സുകൊണ്ട് ജ്വലിക്കുന്ന ആ ശിരസ്സിനെ ഉയത്തിവച്ചു. പിതാമഹന്റെ ചികിത്സക്കായി ദുര്യോധനൻ അനേകം ഭിഷഗ്വരന്മാരെ അയച്ചു. അവരെയെല്ലാം ആദരപൂർവ്വകം ഭീഷ്മൻ തിരിച്ചയച്ചു.

മഹാഭാരതയുദ്ധം അവസാനിച്ചു. യുധിഷ്ഠിരന്റെ അഭിഷേകവും കഴിഞ്ഞു. ഒരുദിവസം രാത്രി യുധിഷ്ഠിരൻ ശ്രീഭഗവാന്റെ ശയനമുറിയിൽ പ്രവേശിച്ചു. അദ്ദേഹം ഭഗവാനെ സാഷ്ടാംഗം പ്രണമിച്ചിട്ട് കുശലമന്വേഷിച്ചു. എന്നാൽ ശ്രീഭഗവാനിൽനിന്നും യാതൊരുത്തരവുമുണ്ടായില്ല. അപ്പോഴാണ് ഭഗവാൻ ധ്യാനസ്ഥനാണെന്ന് യുധിഷ്ഠിരന് മനസ്സിലായതു്. അദ്ദേഹം പുളകിതഗാത്രനായി. അല്പംകഴിഞ്ഞു് ഭഗവാൻ ധ്യാനത്തിൽനിന്നും ഉണർന്നു. യുധിഷ്ഠിരൻ ചോദിച്ചു: "മഹാപ്രഭോ! നിന്തിരുവടി ധ്യാനിക്കുന്നതുകണ്ടിട്ട് അടിയന് ആശ്ചര്യ്യമുണ്ടാകുന്നു, സർവ്വേശ്വരനായ അവിടുന്ന് ആരെയാണ് ധ്യാനിച്ചതു്?" ശ്രീഭഗവാൻ പറഞ്ഞു:-"രാജൻ! ശരശയ്യയിൽ കിടക്കുന്ന പുരുഷശ്രേഷ്ഠനായ ഭീഷ്മൻ എന്നെ ധ്യാനിക്കുകയായിരുന്നു. യുധിഷ്ഠിര! നിരന്തരം എന്നെ സ്മരിക്കുന്നവനാണ് ഭീഷ്മൻ. അതുകൊണ്ട്

ഞാൻ എൻെറ പ്രിയഭക്തനെ എങ്ങനെ ധ്യാനിക്കാതിരിക്കം! ഞാൻ ഭീഷ്മൻെറ കുശലമന്വേഷിക്കവാൻ അവിടെ പോയിരുന്നു. അതാണു് ധ്യാനസ്ഥനായി നീ കാണുവാൻ കാരണം. ഭഗവാൻ വീണ്ടും പറഞ്ഞു:— "ധർമ്മാത്മാവായ യുധിഷ്ഠിരാ! വേദങ്ങളുടേയും ധർമ്മത്തിൻേറയും സർവ്വശ്രേഷ്ഠനായ ജ്ഞാതാവാണു് ഭീഷ്മൻ. നൈഷ്ഠികബ്രഹ്മചാരിയാണു് ഭീഷ്മപിതാമഹൻ. ആ മഹാപുരുഷൻ ലോകത്തോടു യാത്രപറയാൻപോകുന്നു. ജ്ഞാനഭാസ്കരൻ അസ്തമിക്കാൻ പോകുന്നു. ഒരു മഹാഭക്തൻ ലോകത്തിനു് ഇതാ നഷ്ടപ്പെടാൻപോകുന്നു. ആയതിനാൽ നീയും നിൻെറ സഹോദരന്മാരും എത്രയുംവേഗത്തിൽ ആ മഹാത്മാവിൻെറ സന്നിധിയെ പ്രാപിച്ചു് അവിടുത്തെ ദിവ്യോപദേശങ്ങളെ സ്വീകരിക്കുക. ഭാഗവതാചാര്യനാണു് (ഭക്തിമാർഗ്ഗത്തിൻെറ) ശ്രീ ഭീഷ്മപിതാമഹൻ.

യുധിഷ്ഠിരൻ ശ്രീകൃഷ്ണചന്ദ്രനേയും സഹോദരന്മാരേയും കൂട്ടിക്കൊണ്ടു് ശരശയ്യയിൽ കിടന്നിരുന്ന ശ്രീ ഭീഷ്മൻെറ സന്നിധിയിലെത്തി.

ഭാരതവംശത്തിൽ അതിശ്രേഷ്ഠനായ ഭീഷ്മപിതാമഹനെ ദർശിക്കുന്നതിന്നായി ബ്രഹ്മർഷികളും ദേവർഷികളും രാജർഷികളും അവിടെ മുൻകൂട്ടിത്തന്നെ ഉപസ്ഥിതരായിരുന്നു. പർവ്വതമുനി. ദേവർഷി നാരദൻ, മഹർഷി ധൗമ്യൻ, ഭഗവാൻ വ്യാസൻ, ബൃഹദശ്വൻ, ഭരദ്വാജൻ, വസിഷ്ഠൻ, ഇന്ദ്രപ്രമദൻ, ത്രിതൻ, ഗൃത്സമദൻ അസിതൻ, കക്ഷീവാൻ, ഗൗതമൻ, അത്രി, വിശ്വാമിത്രൻ, സുദർശനൻ, ശുകദേവൻ ആദിയായ ശുദ്ധഹൃദയരായ മഹാത്മാഗണങ്ങളും ശിഷ്യസഹിതനായി കശ്യപപ്രജാപതിയും അംഗിരസ്സു് ആദിയായ മുനിപുംഗവന്മാരും

അവിടെ സന്നിഹിതരായിരുന്നു. ഭഗവാൻ ശ്രീപരശുരാമനും തൻെറ വാത്സല്യശിഷ്യൻെറ അവസാനയാത്ര കാണുവാൻ ശിഷ്യന്മാരുമായി അവിടെ എഴുന്നള്ളിയിരുന്നു. പിതാമഹൻ ഏവരേയും യഥായോഗ്യം സല്ക്കരിച്ചു. അനന്തരം ശ്രീകൃഷ്ണചന്ദ്രൻ പിതാമഹനോട് യുധിഷ്ഠിരന്നു ധർമ്മോപദേശംചെയ്യുവാൻ ആജ്ഞാപിച്ചു. ശ്രീഭഗവാൻെറ അരുളപ്പാട് കേട്ട ഭീഷ്മർ മന്ദഹസിച്ചിട്ട് ഇപ്രകാരം പറഞ്ഞു:— "പരമാത്മൻ! ബാണങ്ങളാൽ തുളയ്ക്കപ്പെട്ട അടിയൻെറ ശരീരത്തിന്നു അത്യധികമായ പീഡയുണ്ടു്, അതുമൂലം മനസ്സിന്നും സ്ഥിരതയില്ലാതായിത്തീന്നിരിക്കുന്നു. മാത്രമല്ല, ജഗദ്ഗുരുവായ നിന്തിരുവടിയുടെ മുമ്പിൽവച്ചു് വെറും നിസ്സാരനായ അടിയനോട് യുധിഷ്ഠിരാദികൾക്കു് ഉപദേശിക്കണമെന്നു കല്പിക്കുന്നതു് വേദനാജനകവുമാണു്. ഈ സാഹസത്തിന്നു അടിയൻ ഒരിക്കലും ഒരുമ്പെടുകയില്ല."

ശ്രീഭഗവാൻ തൻെറ ദിവ്യപ്രേമം കുഴച്ചെടുത്ത വാണികളാൽ പിതാമഹനെ സാന്ത്വനപ്പെടുത്തിക്കൊണ്ടു് പറഞ്ഞു:— "പിതാമഹ! അങ്ങയുടെ ശരീരക്ലേശവും മൂർഛയും ദാഹവും വിശപ്പും ഗ്ലാനിയും മോഹവും എല്ലാം നഷ്ടമായിഭവിക്കട്ടെ! അങ്ങയുടെ അന്തഃകരണത്തിൽ എല്ലാപ്രകാരത്തിലുമുള്ള ജ്ഞാനത്തിൻെറ സ്ഫുരണം ഉണ്ടാകട്ടെ! അങ്ങു് ഏതു വിദ്യയെപ്പററി ചിന്തിക്കുന്നുവോ അതു് അങ്ങയുടെ ചിത്തത്തിൽ പ്രത്യക്ഷമായി ഭവിക്കട്ടെ! എൻെറ ഭക്തൻെറ കീർത്തി ആചന്ദ്രതാരം ലോകത്തിൽ നിലനില്ക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണു്; ഞാൻതന്നെ ഉപദേശിക്കാതെ അങ്ങയോടു ഉപദേശിക്കുവാൻ ആവശ്യപ്പെടുന്നതു്."

ശ്രീഭഗവാൻെറ മഹത്കൃപകൊണ്ടു് പിതാമഹൻെറ എല്ലാപ്രകാരത്തിലുമുള്ള പീഡകളും അകന്നു. അദ്ദേഹ

ത്തിന്റെ ചിത്തം സ്ഥിരമായിത്തീന്നു. അവിടത്തെ ഹൃദയത്തിൽ ഭൂതഭവിഷ്യവത്തമാനങ്ങളായ സമസ്തജ്ഞാനത്തിന്റേയും പ്രാദുർഭാവമുണ്ടായി. ആ മഹാതേജസ്വി അത്യന്തം ഉത്സാഹത്തോടുകൂടി യുധിഷ്ഠിരാദികഠംക്ക് ധമ്മത്തിന്റെ സമസ്തഅംഗങ്ങളേയും വിസ്താരമായി ഉപദേശിച്ചു.

മഹാത്മാ ഭീഷ്മപിതാമഹൻ യുധിഷ്ഠിരനെ നിമിത്തമാക്കിക്കൊണ്ടു് ലോകത്തിനു് ചെയ്യുന്ന അനുശാസനമാണു്, "അനുശാസനപർവ്വമെന്ന നാമത്താൽ വിഖ്യാതമായിത്തീന്നിട്ടുള്ളതു്. ഈ പർവ്വത്തിൽ 147-ാമദ്ധ്യായത്തിൽ വിശ്വവന്ദ്യനായ ശ്രീപരമേശ്വരൻ ഋഷിപുംഗവന്മാക്കായി ഉപദേശിക്കുന്ന ശ്രീകൃഷ്ണമാഹാത്മ്യത്തെ പിതാമഹൻ ആദ്യമായി വണ്ണിക്കുന്നു. ഭഗവാൻ മഹാദേവൻ പറയുന്നതായി പിതാമഹൻ പറയുകയാണു്: "ഋഷിപുംഗവന്മാരെ! ശ്രീകൃഷ്ണഭഗവാൻ ബ്രഹ്മാമുതൽ സകലദേവതകളുടേയും അധീശ്വരനാണു്. ശ്രീഭഗവാൻ കോടിസൂര്യന്മാരേയും അതിശയിക്കുന്ന തേജസ്സോടുകൂടിയവനാണു്. ശ്രീവത്സഭൂഷിതനായ ഭഗവാൻ സകലദേവന്മാരാലും പൂജിതനാണു്. ഭഗവാന്റെ ഉദരത്തിൽനിന്നു് ബ്രഹ്മദേവനും മസ്തകത്തിൽനിന്നു് ഞാനും പ്രകടമായി. ഭഗവാന്റെ കേശങ്ങളിൽനിന്നു് നക്ഷത്രങ്ങളുടേയും താരാഗണങ്ങളുടേയും പ്രാദുർഭാവമുണ്ടായി. ഭഗവാന്റെ രോമാവലിയിൽനിന്നു ദേവന്മാരും അസുരന്മാരും ജനിച്ചു. സമസ്തഋഷിഗണങ്ങളും സകലലോകങ്ങളും ഭഗവാന്റെ ശ്രീവിഗ്രഹത്തിൽനിന്നു് ഉത്ഭവിച്ചു. ഭഗവാന്റെ ദിവ്യശരീരം ബ്രഹ്മാവിന്റേയും എന്റേയും സകല ദേവതകളുടേയും വാസസ്ഥാനമായി ശോഭിക്കുന്നു. ഭഗവാൻ സർവ്വവ്യാപകനായും സകലപ്രാണിപദാർത്ഥങ്ങളിലും ഓതപ്രോതരൂപത്തിലും സ്ഥിതിചെയ്യുന്നു.

ഭഗവാൻ ശ്രീകൃഷ്ണനെ ഗോവിന്ദൻ, രാമൻ, മധുസൂദൻ, ആദിയായ ആയിരമായിരം നാമങ്ങളാൽ ഞങ്ങൾ ആരാധിച്ചുവരുന്നു. ശ്രീഭഗവാൻ ദേവകാര്യാർത്ഥം അപ്പോഴപ്പോൾ മാനവശരീരധാരണംചെയ്യുന്നു. ഭഗവാൻ മനുവിൻെറ വംശത്തിൽ അവതരിക്കും. മനുപരമ്പരയിൽ അംഗൻ, അന്തർധാനൻ, ഹവിർധാനൻ, പ്രാചീനബർഹിസ്സ്, പ്രചേതാക്കൾ, ദക്ഷൻ, ആദിയായവർ ഉത്ഭവിക്കും. ദക്ഷകന്യകയായ അദിതിയിൽ ആദിത്യനും ആദിത്യൻെറ പുത്രനായി വൈവസ്വതമനുവും അവതരിക്കും. മനുവംശത്തിൽ ഇള എന്ന കന്യകയും അവളിൽനിന്നും പുരൂരവസ്സ്, ആയുനാമകൻ, നഹുഷൻ, യയാതി, യദു, ക്രോഷ്ടൻ, വൃജനാഭൻ, ഉഷംഗു, ചിത്രരഥൻ ആദിയായവർ ഉത്ഭവിക്കും. ചിത്രരഥനു ശൂരസേനൻ എന്ന പേരോടുകൂടിയ മഹാനായ ഒരു പുത്രൻ ജനിക്കും. അദ്ദേഹത്തിൻെറപുത്രനായി ആനകദുന്ദുഭിയെന്നും വസുദേവനെന്നും പേരോടുകൂടിയ ഒരു മഹാൻ അവതരിക്കും. ഋഷിഗണങ്ങളെ! മഹാനായ വസുദേവന്റെ പുത്രനായിട്ടാണ് ശ്രീകൃഷ്ണഭഗവാൻ അവതരിക്കുന്നതു്. ശ്രീഭഗവാൻ വൃന്ദാവനത്തിലും മഥുരയിലും അത്ഭുതലീലകളാടിയശേഷം സമസ്തരാജാക്കന്മാരുടേയും അധീശനായി ദ്വാരാപുരിയിൽ അധിവസിക്കും. ഭഗവാൻ ശ്രീകൃഷ്ണനെ ശരണംപ്രാപിക്കുന്നവർക്ക് സൽക്കീർത്തിയും വിജയവും ഉത്തമഗതിയും സിദ്ധിക്കും. ശ്രീഭഗവാൻ സാക്ഷാത് ധർമ്മാചാര്യൻെറ രൂപത്തിൽ അർജ്ജുനനെ നിമിത്തമാക്കിക്കൊണ്ടു് ശരണാഗതിയെന്ന മഹദ്ധർമ്മത്തെ ലോകർക്ക് ഉപദേശിക്കും. മഹാഭാരതയുദ്ധത്തിൽ ലോകസംഗ്രഹാർത്ഥം തൻെറ വീക്ഷണമാത്രംകൊണ്ട് സകല രാജാക്കന്മാരേയും സംഹരിക്കും. ഭക്തവത്സലനാണ് ശ്രീഭഗവാൻ. ഭക്ത

ഭക്തിമാനാണ് ശ്രീഭഗവാൻ. തന്നെ സേവിക്കുന്നവരെ സേവിക്കുന്നവനാണ് ശ്രീഭഗവാൻ. തന്നെ ആരാധിക്കുന്നവരെ ആരാധിക്കുന്നവനാണ് ശ്രീഭഗവാൻ. തന്നെ പ്രശംസിക്കുന്നവരെ പ്രശംസിക്കുന്നവനുമാണ് ശ്രീഭഗവാൻ. ശ്രീഭഗവാനെ മനഃകണ്ണിൽ സദാ ദർശിക്കുന്ന സുകൃതികൾ ഭഗവാൻെറ പൂർണ്ണകൃപയ്ക്ക് — കൃപാകടാക്ഷത്തിന് — പാത്രമായിത്തീരുന്നു. ഭഗവാനിൽ അത്യന്തം ഭക്തിയോടുകൂടിയവർ അവരുടെ ഭജനത്തിന് അനുകൂലമായ പദത്തെ പ്രാപിക്കുന്നു. മഹാവരാഹരൂപധാരണം ചെയ്തു ലോകത്തെ ഉദ്ധരിക്കുന്ന ഗോവിന്ദനാമധാരിയായ ഭഗവാൻ ശ്രീകൃഷ്ണനെ ഞാൻ ശരണം പ്രാപിക്കുന്നു എന്നിങ്ങനെ ശ്രീമഹാദേവൻ അരുളിച്ചെയ്യുന്നതായി ശരശയ്യയിൽ കിടന്നിരുന്ന പിതാമഹൻ യുധിഷ്ഠിരാദികളോട് പറഞ്ഞു. പിതാമഹൻ വീണ്ടും തുടർന്നു:– "യുധിഷ്ഠിരാ! ശ്രീഭഗവാനെ ശരണംപ്രാപിച്ചിരിക്കുന്ന നിങ്ങൾക്ക് അതുല്യമായ കീർത്തിയും, ലക്ഷ്മിയും, ധൃതിയും, സർവ്വോപരി പരമഗതിയും ലഭിക്കുന്നതാണ്. ഇതാ എന്റെ മുമ്പിൽ നില്ക്കുന്ന ഈ ഭഗവാൻ ആദ്യന്തവിഹീനനാണ്. എവിടെയാണോ ഭഗവാൻ ശ്രീകൃഷ്ണനെ ആരാധിക്കുന്നത് അവിടെ സർവ്വോത്തമമായ പുഷ്ടിയും ഐശ്വര്യവും കളിയാടുന്നു." എന്നിങ്ങനെ ഭഗവാനെ മുന്നിൽനിത്തിക്കൊണ്ടുതന്നെ പിതാമഹൻ സ്തുതിക്കുന്നു.

അനുശാസന പർവ്വത്തിൽ 149–ാം അദ്ധ്യായത്തിൽ പരിപാവനമായ ശ്രീ വിഷ്ണുസഹസ്രനാമസ്തോത്രം ആരംഭിക്കുന്നു. ധർമ്മരഹസ്യങ്ങളെ വിധിപൂർവ്വകം ശ്രവണംചെയ്തു യുധിഷ്ഠിരൻ വീണ്ടും പിതാമഹനോട് ചോദിക്കുന്നു: "പ്രഭോ! സമസ്തജഗത്തിനും ഏകനായ ഈശ്വരൻ ആരാണ്? ഈ ലോകത്തിന് ഏകവും പരമവുമായ ആശ്രയം

ഏതാണു്? ആരെ സ്തുതിക്കുന്നതുകൊണ്ടും ആരെ പൂജിക്കുന്നതുകൊണ്ടുമാണു് മനുഷ്യൻ പരമഗതിയെ പ്രാപിക്കുന്നതു്? സമസ്തധർമ്മങ്ങളിലുംവച്ചു് ശ്രേഷ്ഠമായ ധർമ്മം ഏതാണു്. ആരുടെ നാമങ്ങളെ ജപിക്കുന്നതുകൊണ്ടാണു് (ജനിമൃതിയോടുകൂടിയ) ജന്തുക്കളെല്ലാം ഈ ജനനമരണരൂപമായ സംസാരത്തെ തരണംചെയ്യുന്നതു്?'' ഇപ്രകാരം യുധിഷ്ഠിരൻെറ 6 ചോദ്യങ്ങൾക്കു് പിതാമഹൻ ഉത്തരംപറയുന്നതാണു് ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം. പിതാമഹൻ പറയുന്നു:—''യുധിഷ്ഠിര! സ്ഥാവരജംഗമരൂപമായ ഈ സംസാരത്തിൻെറ അഥവാ, ജഗത്തിൻെറ സ്വാമിയായും ബ്രഹ്മാദിദേവതകളുടേയും ദേവനായും ദേശകാലവസ്തുക്കളാൽ അപരിച്ഛിന്നനായും ക്ഷരാക്ഷരങ്ങൾക്കു് അതീതനായുമിരിക്കുന്ന പുരുഷോത്തമനായ ശ്രീകൃഷ്ണഭഗവാൻെറ ദിവ്യജന്മത്തേയും ദിവ്യങ്ങളായ കർമ്മങ്ങളേയും ദിവ്യങ്ങളായ ഗുണങ്ങളേയും ദ്യോതിപ്പിക്കുന്ന തിരുനാമങ്ങളെ ഭാവപൂർവ്വകം ജപിക്കുന്നതുകൊണ്ടു് മനുഷ്യൻ എല്ലാവിധദുഃഖങ്ങളെയും തരണംചെയ്യുന്നു. ആത്മസ്വരൂപനായ ശ്രീഭഗവാൻെറ ഏതെല്ലാം തിരുനാമങ്ങളാണോ ഗുണങ്ങൾ കാരണമായിട്ടു് പ്രവൃത്തങ്ങളായിട്ടുള്ളതു്, അതിൽനിന്നു് ഏററവും പ്രസിദ്ധങ്ങളും മന്ത്രദ്രഷ്ടാക്കളായ മുനീശ്വരന്മാരാൽ സർവ്വത്ര കീർത്തിക്കപ്പെട്ടുവരുന്നതുമായ ആയിരം വിശിഷ്ടനാമങ്ങളെ പുരുഷാർത്ഥസിദ്ധിക്കായിക്കൊണ്ടു് ഞാൻ നിനക്കു് ഉപദേശിക്കാം'' എന്നു പറഞ്ഞിട്ടു് ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം ആരംഭിക്കുന്നു. ''വിശ്വം'' എന്നു തുടങ്ങി ''സർവ്വപ്രഹരണായുധഃ'' എന്നവസാനിക്കുന്ന ശ്രീഭഗവാൻെറ പരിപാവനമായ ആയിരം തിരുനാമങ്ങളെ തനിക്കു് കീർത്തിക്കുവാൻ കഴിഞ്ഞുവെന്നുള്ള ചാരിതാർത്ഥ്യത്തോടുകൂടി സഹസ്രനാമസ്തോത്രം അവസാനിപ്പിക്കുന്നു. മംഗളവാചി

യായ ഓംകാരത്തെ . ഓരോ തിരുനാമത്തിന്റെ മുമ്പിലും സ്മരിക്കേണ്ടതാണെന്നും ഓരോ തിരുനാമത്തിന്റെയും പിമ്പിൽ വിശ്വരൂപിയായ ശ്രീഭഗവാനെ ഞാൻ സാഷ്ടാങ്ഗം പ്രണമിക്കുന്നുവെന്നുള്ള ഭാവത്തിൽ "നമഃ" എന്നുച്ചരിക്കേണ്ടതാണെന്നും വിധിച്ചു. പ്രതിദിനം ഈ മങ്ഗല നാമങ്ങളെ കീർത്തിക്കുന്നവർ നിസ്സംശയം പരമഗതിയെപ്രാപിക്കുമെന്ന് ഫലശ്രുതിയിലും പറഞ്ഞു.

ഇപ്രകാരം ശ്രീഭീഷ്മപിതാമഹൻ ശ്രീകൃഷ്ണഭക്തിയുടെ സംഗീതം മുഴക്കിക്കൊണ്ട്, ശ്രീഭഗവാനെ തന്റെ ഉള്ളിലും പുറത്തും ഒരുപോലെ ദർശിച്ചുകൊണ്ട്, പരമധാമത്തിലേക്ക് യാത്രയാകുവാൻ ശ്രീഭഗവാനോട് അനുജ്ഞവാങ്ങി.

സൂര്യൻ ഉത്തരായണത്തിൽ പ്രവേശിച്ചപ്പോഴും തന്റെ 1357–ാമത്തെ തിരുവയസ്സിൽ മാഘ (കുംഭ) മാസം ശുക്ലപക്ഷം അഷ്ടമിതിഥിയിൽ ആയിരമായിരം ഋഷിമുനിമാരുടെ മദ്ധ്യത്തിൽ നക്ഷത്രങ്ങളുടെ ഇടയിൽ ചന്ദ്രനെന്നപോലെ പ്രകാശിച്ചുകൊണ്ടും തന്റെ മുമ്പിൽ നില്ക്കുന്ന പീതാംബരധാരിയായ ശ്രീകൃഷ്ണചന്ദ്രനെ ദർശിച്ചുകൊണ്ടും ശ്രീഭഗവാന്റെ തിരുനാമങ്ങളെ കീർത്തിച്ചുകൊണ്ടും ചിത്തത്തെ പരമപുരുഷനായ ശ്രീഭഗവാനിൽ ഏകാഗ്രമാക്കിക്കൊണ്ടും ആ അപൂർവ്വപുരുഷകേസരി – ശ്രീഭീഷ്മപിതാമഹൻ – ശരീരത്യാഗം ചെയ്തു.

ഭക്ത്യാചാര്യാഃ :–

"സ്വയംഭൂർന്നാരദഃ ശംഭുഃ
കുമാരഃ കപിലോ മനുഃ |
പ്രഹ്ലാദോ ജനകോ ഭീഷ്മോ
ബലിർവൈയാസകിർവ്വയം" ||

ശുഭം ഭൂയാത്

ഓം

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# സഖ്യഭക്തപ്രവരൻ അർജ്ജുനൻ



"ഏഷ നാരായണഃ കൃഷ്ണഃ
ഫാൽഗുനശ്ച നരഃ സ്മൃതഃ
നാരായണോ നരശ്ചൈവ
സത്വമേകം ദ്വിധാകൃതം"

[മ. ഭാ. ഉ. പ. 49-20]

ഭക്തജനങ്ങളിൽ കൃപാവർഷം ചൊരിയുന്നതിനായും ജഗത്തിൽ ധർമ്മസംസ്ഥാപനത്തിനായും സാക്ഷാത് ശ്രീഹരി നാനാവതാരങ്ങൾ ധാരണംചെയ്യുന്നു. ശ്രീ ഭഗവാൻെറ നാലാമത്തെ അവതാരമെന്നറിയപ്പെടുന്ന നരനും നാരായണനും ലോകകല്യാണാർത്ഥം ബദരികാശ്രമത്തിൽ തപസ്സനുഷ്ഠിച്ചുകൊണ്ട് വസിച്ചിരുന്നു. അവരിൽ ശ്രീ നാരായണൻ ശ്രീകൃഷ്ണചന്ദ്രനായും, നരൻ അർജ്ജുനനായും, ദ്വാപരാന്തത്തിൽ അവതീർണ്ണരായിയെന്നാണ് പൌരാണികമതം. അർജ്ജുനൻ നരന്റെ അവതാരമായിരുന്നതിനാൽ സഹജമായിത്തന്നെ ശ്രീകൃഷ്ണചന്ദ്രനിൽ അനന്യപ്രേമിയായി ഭവിച്ചിരുന്നു. കുന്തീദേവിയുടെ മൂന്നാമത്തെ പുത്രനായിരുന്ന അർജ്ജുനനെ മദ്ധ്യമപാണ്ഡവനെന്നും വിളിച്ചിരുന്നു. അർജ്ജുനനിൽ സ്വാഭാവികമായി പല അത്ഭുതഗുണങ്ങളും പ്രകാശിച്ചിരുന്നു. ആയതിനാൽ ആ ഭക്തപ്രവരൻ ഭഗവാന് ഏററവും

പ്രീയപ്പെട്ടവനായും സഖ്യഭക്തൻ എന്ന നാമത്താൽ പരമവിഖ്യാതനായും ശോഭിച്ചിരുന്നു. ബലത്തിലും രൂപലാവണ്യാദിഗ്ഗുണങ്ങളിലും അർജ്ജുനൻ ശ്രീഭഗവാനു് സമൻതന്നെയായിരുന്നു. ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനു സമാനം നവജലധരശ്യാമളവർണ്ണനും, കമലദളനേത്രനും, ആജാനുബാഹുവുമായിരുന്നു അർജ്ജുനൻ. ശൂരത, വീരത, സത്യവാദിത, ക്ഷമ, സരളത, പ്രേമം, ഗുരുഭക്തി, മാതൃഭക്തി, ജ്യേഷ്ഠഭ്രാതൃഭക്തി, ബുദ്ധി, വിദ്യ, ഇന്ദ്രിയ സംയമം, ബ്രഹ്മചര്യം, മനോനിഗ്രഹം, ആലസ്യഹീനത, കർമ്മപ്രവണത, ശസ്ത്രജ്ഞാനം, ശാസ്ത്രജ്ഞാനം, ദയ, വ്രതപരായണത, നിർമ്മത്സരത, ബഹുമുഖിയായ, അഭിജ്ഞത ആദിയായ സദ്ഗുണങ്ങളാൽ അർജ്ജുനൻ സത്തുക്കളുടെയെല്ലാം അഭിനന്ദനത്തിനുപാത്രമായി ഭവിച്ചിരുന്നു. ഭഗവാൻ ശ്യാമസുന്ദരനും അർജ്ജുനനും സദാ അഭിന്നമൂർത്തികളായി വർത്തിച്ചിരുന്നു. ഭഗവാൻ അർജ്ജുനനെ തൻെറ പ്രാണസമാനം സ്നേഹിച്ചിരുന്നു. അവർ സമവയസ്കരുമായിരുന്നു.

അർജ്ജുനൻ മഹാത്മാവായ ദ്രോണാചാര്യനിൽ നിന്നു ധനുർവ്വേദം അഭ്യസിച്ചു. തൻെറ ഗുരുഭക്തിമൂലം ദ്രോണാചാര്യരെ അത്യന്തം പ്രസന്നനാക്കിത്തീർത്തിരുന്നു. ദ്രോണാചാര്യർ തന്റെ പുത്രൻ അശ്വത്ഥാമാവിനു പോലും ഉപദേശിക്കാത്തതായ അതിരഹസ്യങ്ങളായ അസ്ത്രങ്ങളുടെ പ്രയോഗത്തെ അർജ്ജുനനു് ഉപദേശിച്ചിരുന്നു.

ആയുധാഭ്യാസം അവസാനിച്ചു. ഒരു ദിവസം ഗുരുദേവൻ ശിഷ്യന്മാരെ പരീക്ഷിക്കുവാൻ നിശ്ചയിച്ചു. ഒരു വൃക്ഷാഗ്രത്തിൽ ഒരു പക്ഷിയുടെ രൂപം സ്ഥാപിച്ചു. ആ പക്ഷിയുടെ ശിരസ്സിനെ ലക്ഷ്യമാക്കി അസ്ത്രപ്രയോ

ഗം ചെയ്യണമെന്നു് പരീക്ഷകൻ പരീക്ഷിതക്കു് നിർദ്ദേശം നൽകി. ആദ്യമായി യുധിഷ്ഠിരാദികളോടു് ലക്ഷ്യത്തിൽ ദൃഷ്ടിയുറപ്പിക്കുവാൻ ആജ്ഞാപിച്ചു. ഓരോരുത്തർ ഓരോപ്രകാരത്തിൽ പറഞ്ഞു. ചിലരുടെ ദൃഷ്ടികൾക്കു് കിളിയും മരവും മാത്രം ഗോചരമായിരുന്നു. മററു ചിലരുടെ ദൃഷ്ടികൾക്കു് കിളിയും മരവും ആകാശവും പരിസരങ്ങളും എല്ലാം ഗോചരമായിരുന്നു. പരീക്ഷകൻ അവസാനം അർജ്ജുനനെ വിളിച്ചു. ആ മഹാഗുരുഭക്തൻ ഗുരുദേവന്റെ ആജ്ഞയനുസരിച്ചു് ലക്ഷ്യത്തിൽ ദൃഷ്ടിയുറപ്പിച്ചു. "വത്സ! നീ എന്തെല്ലാം കാണുന്നു?" "പ്രഭോ! അടിയൻ പക്ഷിയുടെ ശിരസ്സുമാത്രം കാണുന്നു". ആചാര്യൻ ആനന്ദഭരിതനായി ശിഷ്യനെ വാത്സല്യപൂർവ്വം തഴുകി നെറുകയിൽ ചുംബിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:– "കുഞ്ഞേ! നിനക്കു് ലക്ഷ്യത്തിൽ ധ്യാനം ഉറച്ചുകഴിഞ്ഞിരിക്കുന്നു. നീ മനുഷ്യരിൽവച്ചു് മഹാഭാഗ്യവാനാണു്" എന്നു് അനുഗ്രഹിച്ചു........അന്നത്തെ പരീക്ഷയിൽ അർജ്ജുനൻ വിജയിയായി. ആ കാഴ്ച, കണ്ടുനിന്ന യുധിഷ്ഠിരഭീമാദികൾ ഹർഷംകൊണ്ടു; ദുര്യോധനാദികൾ അമർഷം പൂണ്ടു.

ഒരു ദിവസം ദ്രോണാചാര്യർ തന്റെ ശിഷ്യപ്രമുഖന്മാരുമൊരുമിച്ചു് ഗംഗാസ്നാനത്തിനു് പുറപ്പെട്ടു. ജലത്തിലിറങ്ങിയ ഉടൻ ഒരു വലിയ മുതല ആചാര്യന്റെ പാദത്തെ ഗ്രസിച്ചു. ആചാര്യദേവൻ സർവ്വസമർത്ഥനായിരുന്നുവെങ്കിലും ശിഷ്യന്മാരെ പരീക്ഷിക്കുവാനായി നിലവിളികൂട്ടി. "ഓടിവരുവിൻ! ഓടിവരുവിൻ! ഈ മുതലയെ കൊന്നു് എന്നെ രക്ഷിക്കുവിൻ! ആചാര്യന്റെ വാക്കുകൾ പൂർത്തിയായില്ല. അതിനുമുമ്പു് വീരനായ അർജ്ജുനൻ തന്റെ അസ്ത്രപ്രയോഗവൈഭവത്താൽ ജലത്തിൽ താഴ്ന്നുകൊണ്ടിരുന്ന മുതലയുടെ കഥകഴിച്ചു.

ആചാര്യന്റെ പ്രസന്നതയ്ക്കുവേണ്ടി അർജ്ജുനൻ പല പല അത്ഭുതകർമ്മങ്ങളും ചെയ്തു. ആചാര്യന്റെ പ്രതിജ്ഞ പരിപാലിക്കുവാനായി അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് അർജ്ജുനൻ ഏകനായിച്ചെന്നു് പാഞ്ചാലദേശാധിപനായ ദ്രുപദമഹാരാജാവിനെ ജയിച്ച് പിടിച്ചുകെട്ടി ഗുരുസന്നിധിയിൽ കൊണ്ടുനിർത്തി. അർജ്ജുനന്റെ ഈ അത്ഭുതപരാക്രമം ഏവരേയും അത്യധികം വിസ്മയിപ്പിച്ചു.

സ്വയംവരകാലത്തു് മത്സ്യവേധം ചെയ്തു് ദ്രൗപദിയെ അർജ്ജുനൻ പാണിഗ്രഹണംചെയ്തു. എന്നാൽ മാതാവായ കുന്തീദേവിയുടേയും ഭഗവാൻ വേദവ്യാസന്റേയും ആജ്ഞയനുസരിച്ചും, പൂർവ്വജന്മവരദാനമനുസരിച്ചും മഹാഭാഗയായ ദ്രൗപദി പാണ്ഡവന്മാർ 5 പേരുടേയും ധർമ്മപത്നിയായിഭവിച്ചു.

ഈ ലോകത്തിൽ കലഹത്തിനു് മൂലകാരണം മൂന്നു വസ്തുക്കളാണു്. (1) സ്ത്രീ (2) ധനം (3) ഭൂമി. ഇതിൽ പ്രാധാന്യം അർഹിക്കുന്നതു് സ്ത്രീയാണു്. സ്ത്രീക്കുവേണ്ടി എത്രത്തോളം രക്തപാതമുണ്ടായിട്ടുണ്ടോ അത്രത്തോളം മറെറാന്നിനുംവേണ്ടി ഉണ്ടായിട്ടില്ല. ഒരു സ്ത്രീക്കുവേണ്ടി സഹോദരന്മാർതമ്മിൽ, പരസ്പരം വൈമനസ്യമുണ്ടാകരുതെന്നുദ്ദേശിച്ച് ദേവർഷി നാരദഭഗവാന്റെ നിർദ്ദേശാനുസരണം പാണ്ഡവന്മാർ ഒരു നിയമമുണ്ടാക്കി. ഒരു വർഷത്തിൽ രണ്ടു മാസവും 12 ദിവസവുംവീതം ദ്രൗപദി പാണ്ഡവന്മാർ ഓരോരുത്തരുടേയും പത്നിയായിരിക്കണമെന്നായിരുന്നു ആ നിയമം. ഇവരിൽ ആരെങ്കിലും ഒരാൾ ദ്രൗപദീസമേതനായി ഇരിക്കുന്ന സ്ഥാനത്തു്, മറെറാരു പാണ്ഡവൻ പ്രവേശി

ക്കുന്ന പക്ഷം അയാൾ 12 വർഷം നിർവാസം സ്വീകരി ക്കണമെന്നും നിയമമുണ്ടായിരുന്നു.

ഒരു ദിവസം രാത്രി കുറേ കള്ളന്മാർ ഒരു ബ്രാഹ്മണ ന്റെ പശുക്കളെ മോഷ്ടിച്ചു. ദുഃഖിതനായ ബ്രാഹ്മണൻ നിലവിളിച്ചുകൊണ്ടു് രാജസദനത്തിലെത്തി. "പ്രജ കൾ സമ്പാദിക്കുന്ന ധനത്തിൽ ആറിൽ ഒരുഭാഗം രാജ ഭോഗമായി (നികുതിയായി) സ്വീകരിക്കുന്ന രാജാവു്, പ്രജകളെ വേണ്ടപോലെ രക്ഷിക്കാത്തപക്ഷം ആ രാജാവു പാപിയാണു്; മഹാപാപിയാണു്" എന്നിങ്ങനെ ബ്രാ ഹ്മണൻ മുറയിട്ടുതുടങ്ങി. ബ്രാഹ്മണൻെറ നിലവിളി കേട്ട അർജ്ജുനൻ മാളികയിൽനിന്നും താഴെ ഇറങ്ങി വന്നു്, ബ്രാഹ്മണനെ ആശ്വസിപ്പിച്ചിട്ടു് അസ്ത്രമെടുക്കു വാൻ അകത്തു് പ്രവേശിച്ചു. അർജ്ജുനൻ തൻെറ ധനു സ്സു് ആദിയായ ശസ്ത്രങ്ങളെ സൂക്ഷിച്ചിരുന്ന സ്ഥാനത്താ ണു് അന്നു് യുധിഷ്ഠിരൻ ഏകാന്തത്തിൽ ദ്രൗപദീസമേ തനായി ഇരുന്നിരുന്നതു്. ഒരു ഭാഗത്തു ബ്രാഹ്മണൻെറ ഗോധനത്തിൻെറ രക്ഷയുടെ പ്രശ്നം; മറെറാരു ഭാഗത്തു താൻ യുധിഷ്ഠിരസന്നിധിയിൽ പ്രവേശിച്ചാൽ 12 വർ ഷം നിർവാസം സ്വീകരിക്കേണ്ടിവരുമെന്നുള്ള ഭയം. അർജ്ജുനൻ ഒരു നിശ്ചയത്തിലെത്തി. "എന്തും സംഭ വിക്കട്ടെ! ശരണാഗതരെ ഒരിക്കലും ഉപേക്ഷിക്കുകയില്ല" എന്നുള്ള ദൃഢനിശ്ചയത്തോടുകൂടി അകത്തു പ്രവേശിച്ചു് അസ്ത്രങ്ങൾ എടുത്തു. ചോരന്മാരുടെ പുറകേ ചെന്നു് അവരെ പിടികൂടി ശിക്ഷിക്കുകയും പശുക്കളെ വീണ്ടെടു ത്തു് ബ്രാഹ്മണനു് നല്കുകയും ചെയ്തു.

ഇപ്പോൾ സത്യസന്ധനായ ധനഞ്ജയൻ 12 വർഷം നിർവാസത്തിനു് തയ്യാറായി. യുധിഷ്ഠിരാദികൾ അത്യ ന്തം വ്യാകുലരായിച്ചമഞ്ഞു, യുധിഷ്ഠിരൻ തൻെറ അനു

ജ്നെ കെട്ടിപ്പുണൎന്നു് കണ്ണുനീരൊലിപ്പിച്ചുകൊണ്ടു് ഗദ് ഗദസ്വരത്തിൽ പറഞ്ഞു:— അനുജാ! നീ പോകരുതു്. നീ പോയാൽ ഞങ്ങൾക്കു് ആരാണു് ഒരവലംബം?. ജ്യേഷ്ഠന്റെ മുമ്പിൽ ഏകാന്തത്തിൽപ്പോലും അനുജൻ വരുന്നതു് ദോഷമല്ല, കുഞ്ഞേ! ഞാനും ദ്രൗപദിയും നിനക്കു് അന്യരാണോ? ദ്രൗപദി നിന്റേയും ധൎമ്മപത്നിയല്ലേ? നീ എന്തിനു് നിർവാസം സ്വീകരിക്കണം?" എന്നിങ്ങനെ പല ഉപായങ്ങൾകൊണ്ടു് അർജ്ജുനന്റെ ഉദ്യമത്തെ തടയുവാൻ സഹോദരന്മാരും ദ്രൗപദിയും വളരെയേറെ ശ്രമിച്ചുനോക്കി. അർജ്ജുനൻ അല്പംപോലും വിചലിതനായില്ല. മഹാബാഹുവായ അർജ്ജുനൻ പറഞ്ഞു:— "ജ്യേഷ്ഠ! ഏതുപരിതഃസ്ഥിതിയിലും ധൎമ്മപാലനത്തെ കൈവെടിയരുതെന്നു് അങ്ങുതന്നെയല്ലേ ഞങ്ങൾക്കു് ഉപദേശിച്ചിട്ടുള്ളതു്? ഞാനൊരിക്കലും സത്യലംഘനം ചെയ്യുകയില്ല. നിയമമുണ്ടാക്കിയശേഷം അതിനെ പാലനംചെയ്യാതിരിക്കുന്നതു് മഹാപാപമല്ലേ?" ഇപ്രകാരം പല ന്യായങ്ങൾ പറഞ്ഞു് തന്റെ നിശ്ചയത്തെ സാധൂകരിക്കുകയും സാന്ത്വനവാക്കുകളാൽ സഹോദരന്മാരേയും ദ്രൗപദിയേയും സമാശ്വസിപ്പിക്കുകയുംചെയ്തിട്ടു് ആ പരന്തപൻ സ്വേച്ഛയാ നിർവാസം സ്വീകരിച്ചു.

അർജ്ജുനൻ തീർത്ഥങ്ങളാടി സഞ്ചരിച്ചു. ആ പ്രവാസകാലത്തു് നാഗകന്യകയായ ഉലൂപിയേയും മണിപുരത്തിലെ രാജകുമാരി ചിത്രാങ്ഗദയേയും അർജ്ജുനൻ കല്യാണംകഴിച്ചു. അർജ്ജുനൻ ഭഗവദാജ്ഞാനുസരണം സന്യാസവേഷംധരിച്ചു് ദ്വാരകയിൽ ചെന്നു. ബലരാമാദികൾ ആ വേഷധാരിയെ ഒരു യഥാർത്ഥ സന്യാസിയാണെന്നുകരുതി പൂജാസല്ക്കാരാദികൾ

ചെയ്തു് സ്വീകരിച്ചു. അർജ്ജുനനു് തന്റെ പ്രാണസഖാവായ ശ്രീ ഭഗവാന്റെ പിൻബലം വേണ്ടുവോളം ഉണ്ടായിരുന്നു. ആ മഹാതേജസ്വി തന്നിൽ അനുരക്തയും, ശ്രീഭഗവാന്റെ ഏകസഹോദരിയുമായിരുന്ന സുഭദ്രാദേവിയെ ഹരണംചെയ്തു് തേരിലേററിക്കൊണ്ടു് പുറപ്പെട്ടു. ബലരാമാദികാം അജ്ജുനന്റെ ഉദ്യമത്തെ തടഞ്ഞു. ഒരു ഭയങ്കരയുദ്ധമുണ്ടായി. വീരാങ്ഗനയായ സുഭദ്രാദേവി അജ്ജുനനു് സാരഥ്യംവഹിച്ചു. അജ്ജുനൻ തന്നെ എതിർത്ത സൈന്യങ്ങളെ നിഷ്പ്രയാസം തോല്പിച്ചോടിച്ചു.

ശ്രീ ഭഗവാനു് അർജ്ജുനൻ പ്രാണപ്രിയനായിരുന്നു. പലപ്പോഴും ശ്രീഭഗവാൻ തന്റെ പ്രിയനുമൊരുമിച്ചു് സഞ്ചരിച്ചിരുന്നു. അവർ ജലവിഹാരം തുടങ്ങിയുള്ള പല ക്രീഡകളിലും ഏർപ്പെട്ടിരുന്നു. ഒരിക്കൽ അർജ്ജുനൻ അഗ്നിയെ തൃപ്തിപ്പെടുത്തുവാനായി ഖാണ്ഡവവനത്തെ ദഹിപ്പിച്ചു. അഗ്നിഭഗവാൻ സന്തുഷ്ടനായിട്ടു് ഒരു ദിവ്യരഥവും ഗാണ്ഡീവമെന്ന ദിവ്യധനുസ്സും അർജ്ജുനനു് സമ്മാനിച്ചു. അവിടെ ഇന്ദ്രൻ ആവിർഭവിച്ചിട്ടു് അർജ്ജുനനോടു് വേണ്ട വരങ്ങൾ ആവശ്യപ്പെടുവാൻ ആജ്ഞാപിച്ചു. അർജ്ജുനന്റെ അപേക്ഷയനുസരിച്ചു് അനേകം ദിവ്യാസ്ത്രങ്ങൾ ഇന്ദ്രൻ സമ്മാനിച്ചു. ശ്രീ ഭഗവാനും ഇന്ദ്രനോടു് വരം ആവശ്യപ്പെട്ടു; ഇന്ദ്രൻ ആശ്ചര്യപ്പെട്ടുകൊണ്ടു് ചോദിച്ചു, "പ്രഭോ സർവ്വജ്ഞനായ നിന്തിരുവടി എന്താണിങ്ങനെ എന്നോടു് വരം ആവശ്യപ്പെടുന്നതു്?" ഭഗവാൻ പറഞ്ഞു;- ഇന്ദ്രാ! നീ ദേവനാണു്; ഞാനിപ്പോൾ സാധാരണമനുഷ്യനാണു്. എല്ലാംകൊണ്ടും നീ എനിക്കു് പൂജ്യനാണു്. അതുകൊണ്ടു് എനിക്കും അർജ്ജുനനും തമ്മിൽ ദൃഢപ്രേമമുണ്ടാകുമാറു് നീ

അനുഗ്രഹിക്കണം". ഇന്ദ്രൻ മന്ദഹസിച്ചു. "അപ്രകാരം ഭവിക്കട്ടെ"യെന്നു് വരദാനംചെയ്തിട്ടു് പുരന്ദരൻ അവിടെ മറഞ്ഞു.

വേദവ്യാസഭഗവാൻെറ നിർദ്ദേശാനുസരണം അർജ്ജുനൻ ശസ്ത്രസമ്പാദനാർത്ഥം തപസ്സുചെയ്യുവാൻ പുറപ്പെട്ടു. തൻെറ അത്യുഗ്രമായ തപസ്സും പരാക്രമവുംകൊണ്ടു് അർജ്ജുനൻ, ശ്രീപരമേശ്വരനെ പ്രത്യക്ഷമാക്കുകയും പാശുപതം എന്ന ദിവ്യാസ്ത്രം കരസ്ഥമാക്കുകയുംചെയ്തു. മററുലോകപാലന്മാരും പ്രസന്നരായിട്ടു് തങ്ങളുടെ ദിവ്യാസ്ത്രങ്ങളും അർജ്ജുനനു് പ്രദാനംചെയ്തു. തദവസരത്തിൽ ഇന്ദ്രൻെറ സാരഥി മാതലി രഥവുംകൊണ്ടു് അർജ്ജുനനെ സ്വർഗ്ഗത്തിലേക്കാനയിക്കുവാനായി അവിടെയെത്തി. മഹാപുരുഷനായ അർജ്ജുനൻ സ്വർഗ്ഗത്തിൽ പ്രവേശിച്ചു. അവിടെ ദേവതകളെ ദ്രോഹിച്ചുകൊണ്ടിരുന്ന നിവാതകവചകാലകേയാദി അസുരന്മാരെ സംഹരിച്ചു് ദേവതകൾക്കു് സൗഖ്യം വരുത്തി. സ്വർഗ്ഗലോകത്തിൽ വച്ചു് ചിത്രസേനൻ എന്ന ഗന്ധർവ്വശ്രേഷ്ഠനിൽനിന്നും നൃത്യഗാനാദികലകൾ അഭ്യസിച്ചു,

ഒരുദിവസം ഇന്ദ്രൻ അർജ്ജുനനോടൊപ്പം ഇന്ദ്രസിംഹാസനത്തിൽ ഉപവിഷ്ടനായിരുന്നു. അപ്പോൾ ദേവസഭയിൽ നൃത്തംചെയ്തുകൊണ്ടിരുന്ന ഉർവ്വശി എന്ന അപ്സരസ്സിൽ അർജ്ജുനൻെറ ദൃഷ്ടിപതിയുന്നതായി ഇന്ദ്രൻ കണ്ടു. അർജ്ജുനൻ ഉർവ്വശിയിൽ ആസക്തനായിരിക്കുന്നുവെന്നു് ഇന്ദ്രൻ ധരിച്ചു. പരാക്രമിയായ ധനഞ്ജയനെ ഏതുവിധത്തിലും സന്തുഷ്ടനാക്കണമെന്നായിരുന്നു ഇന്ദ്രൻെറ അഭിലാഷം. ഇന്ദ്രൻ ചിത്രസേനനെ അരികിൽ വിളിച്ചു് അന്നുരാത്രി ഉർവ്വശിയെ അർജ്ജുന

സവിധത്തിൽ ചെല്ലുന്നതിനുള്ള സന്ദേശവുംകൊടുത്തയ ച്ചു. ഉർവ്വശി അർജ്ജുനന്റെ വ്യോമ്രൂപത്തെ കാണുക കൊണ്ടും ആ മഹാവീരന്റെ അത്ഭുതപരാക്രമങ്ങളെപ്പറ്റി കേട്ടിരുന്നതുകൊണ്ടും അദ്ദേഹത്തിൽ മോഹിതയായി ചമഞ്ഞിരുന്നു. ഇന്ദ്രന്റെ സന്ദേശവുംകൂടി ലഭിച്ചപ്പോൾ ഉർവ്വശി അത്യധികം പ്രസന്നയായി ഭവിച്ചു. പൂർണ്ണചന്ദ്രൻ ഉദിച്ചുയന്നപ്പോൾ ആ രാത്രിയിൽ വസ്ത്രാദ്യാഭരണങ്ങളാൽ അത്യന്തം ശ്രദ്ധയോടുകൂടി തന്നെ അലങ്കരിച്ചുകൊണ്ട് മഹാസുന്ദരിയായ ഉർവ്വശി, അർജ്ജുനസവിധത്തിലെത്തി. അർജ്ജുനൻ ഉർവ്വശിയെ വളരെ ആദരവോടുകൂടി സ്വാഗതംചെയ്തു. വലിയ വലിയ തപസ്വികളെപ്പോലും മോഹിപ്പിച്ച് അവരുടെ തപസ്സിനെ നശിപ്പിച്ചിട്ടുള്ളവളും, ഭഗവാൻ ശ്രീനാരായണന്റെ തുടയിൽനിന്നുത്ഭവിച്ചവളുമാണ് ആ സ്വർഗ്ഗസുന്ദരി. ഏകാന്തത്തിൽ ആ രാത്രിയിൽ, അർജ്ജുനന്റെ നേർക്ക് മോഹശരങ്ങളെ തൊടുത്തുകൊണ്ട് — തന്റെ ആഗ്രഹത്തെ പ്രകടമാക്കിക്കൊണ്ട് — ആ സൗന്ദര്യദേവത അർജ്ജുനനെ ഇന്ദ്രന്റെ സന്ദേശമറിയിച്ചു. സംയമികളിൽ മുമ്പനായ അർജ്ജുനൻ അണുമാത്രംപോലും വികാരാധീനനായില്ല. അർജ്ജുനൻ ഉർവ്വശിയെ വണങ്ങിക്കൊണ്ട് ഇപ്രകാരം പറഞ്ഞു: "മാതാ! അവിടുന്ന് ഞങ്ങളുടെ പൂരുവംശത്തിൽ പൂർവ്വജനായ മഹാരാജാവ് പുരൂരവസ്സിന്റെ പത്നിയാണ്. ദേവീ! ഞങ്ങളുടെ പരമ്പരയുടെ ദിവ്യജനനിയാണ് അവിടുന്ന്. ഹേ മാതേശ്വരി! ഭരതകുലത്തിന്റെ ജനനിയാണെന്നുള്ള വിചാരത്തോടുകൂടിയാണ് ഞാൻ ദേവസഭയിൽവച്ച് അവിടുത്തെ നോക്കിയത്. അപ്പോൾ ഞാൻ മനസ്സുകൊണ്ട് അവിടുത്തെ പ്രണാമികൾ ചെയ്തിരുന്നു. എന്റെ പിതാവായ ദേവരാജന് ഒരു

ചററിയിരിക്കുന്നു. ഞാനാണെങ്കിൽ അവിടുത്തേക്കു് പുത്രസമാനനാണു്. എന്നോടു ക്ഷമിക്കൂ അമ്മേ''

ഉർവ്വശി കാമമോഹിതയായിരുന്നു. അനേകം പ്രമാണങ്ങളെക്കൊണ്ടു് തന്റെ ഇംഗിതം സാധൂകരിപ്പാൻ അവൾ ശ്രമിച്ചു. ആ അത്ഭുതസുന്ദരി ഇപ്രകാരം പറഞ്ഞു: ''സ്വർഗ്ഗത്തിലെ അപ്സരസ്സുകൾ ആരുടെയെങ്കിലും പത്നിമാരാണെന്നു് അവകാശപ്പെടാവുന്നതല്ല. സ്വർഗ്ഗത്തിൽ വരുന്ന ഏവരേയും സന്തോഷിപ്പിക്കേണ്ടതു് സ്വർഗ്ഗസുന്ദരികളുടെ ചുമതലയാണു്. ആയതിനാൽ അങ്ങയെ ഞാൻ എന്റെ പ്രേമഭാജനമായി കരുതുന്നു. അങ്ങു് എന്നിൽ കനിഞ്ഞാലും'' ഉർവ്വശി വളരെയേറെ ന്യായങ്ങൾ പറഞ്ഞു വാദംനടത്തിനോക്കി. അർജ്ജുനന്റെ മനസ്സു് അവിചലമായിരുന്നു. അർജ്ജുനൻ പറഞ്ഞു:– ''ദേവി! ഞാനിപ്പോൾ പറയുന്ന വാക്കുകൾ അവിടുന്നു് മാത്രമല്ല എല്ലാ ദിശയിലുമുള്ളവരും, എല്ലാ ദേവതകളും കേൾക്കുമാറാകട്ടെ! എപ്രകാരമാണോ എന്റെ പെററമ്മയായ കുന്തീമാതാവും, മാദ്രീമാതാവും എനിക്കു് പൂജ്യകളായിരിക്കുന്നതു്, എപ്രകാരമാണോ ഈ സ്വർഗ്ഗത്തിലെ ശചീദേവി എന്റെ മാതാവായിരിക്കുന്നതു് അതുപോലെ എന്റെ വംശജനനിയായ് അവിടുന്നും എന്റെ സാക്ഷാത് മാതാവാണു്. ഇതിൽ അണുമാത്രംപോലും സംശയമില്ല. അവിടുത്തെ പുത്രൻ ഇതാ ഈ ചരണങ്ങളിൽ പ്രണമിക്കുന്നു'' എന്നു് അർജ്ജുനൻ ഉർവ്വശിയുടെ പാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു. രുഷ്ടയായ ഉർവ്വശി പൊട്ടിക്കരഞ്ഞുകൊണ്ടു് ''നീ ഒരു വർഷക്കാലം നപുംസകമായി ഭവിക്കട്ടെ! എന്നു് അർജ്ജുനനെ ശപിച്ചു. തൽക്ഷണം ഇന്ദ്രൻ അവിടെ ആവിർഭവിച്ചു. ഇന്ദ്രൻ പറഞ്ഞു:– ''മകനെ! നിനക്കിഷ്ട

തോന്നുമ്പോഴുംമാത്രം ഉർവ്വശീശാപം സ്വീകരിച്ചാൽമതി. വത്സ! ഉർവ്വശീശാപം നിനക്ക് ഉപകാരമായി ഭവിക്കട്ടെ!" എന്നു് ആ സംയമിയെ അനുഗ്രഹിച്ചിട്ടു് ഇന്ദ്രൻ സ്വസ്ഥാനത്തേക്കുപോയി.

മഹാശയരേ! മഹാപുരുഷനായ അർജ്ജുനനെ നമുക്കൊന്നു് സ്മരിക്കാം. ഇതുപോലെ ഒരു മഹാത്യാഗം ആർക്കു് ചെയ്യുവാൻകഴിയും? സഭയിൽ മററുള്ളവരുടെ മുമ്പിൽ വലിയ സംയമിയുടെ വേഷംകെട്ടി സംസാരിക്കുന്നവരല്ലേ ഇന്നത്തെ അധികാംശം ജനങ്ങളും. എന്നാൽ ഏകാന്തത്തിൽ ഒരു സ്ത്രീയുടെ പ്രാർത്ഥനയെ നിരസിച്ചുകൊണ്ടു് "അമ്മാ!" എന്നു് സംബോധനചെയ്തു് അവളെ യാത്രയാക്കുന്ന ആ രംഗം.....വിമ്മിവിമ്മി കരഞ്ഞുകൊണ്ടു നിന്ന ഉർവ്വശിയെ യാത്രയാക്കുന്ന ആ രംഗം.....നിങ്ങളെ രോമാഞ്ചകഞ്ചുകരാക്കുന്നില്ലേ? എന്തുകൊണ്ടാണു് ശ്രീഭഗവാൻ അർജ്ജുനനെ അത്രവളരെ ഇഷ്ടപ്പെട്ടതെന്നു് ഇതിൽനിന്നും മനസ്സിലാകുന്നില്ലേ? മഹാ ഇന്ദ്രിയ സംയമിയായ അർജ്ജുനൻെറ ദിവ്യചരിത്രം ലോകത്തിനു് മംഗളംവരുത്തുന്നു. അർജ്ജുനൻെറ 10 ദിവ്യനാമങ്ങളും ഉച്ചരിക്കുന്നവർ ഭയപാപാദികളിൽനിന്നും വിമുക്തരാകുന്നു:- "അർജ്ജുന, ഫാൽഗുന, പാർത്ഥ, കിരീടീ, ശ്വേതവാഹനഃ, ബീഭത്സു, വിജയ, കൃഷ്ണ, സവ്യസാചീ, ധനഞ്ജയഃ" ഇതാണു് അർജ്ജുനൻെറ 10 നാമങ്ങൾ. ശ്രീകൃഷ്ണചന്ദ്രൻ അർജ്ജുനനെ വിട്ടുപിരിയാതിരുന്നതിൻെറ രഹസ്യം എന്താണെന്നു് മനസ്സിലാകുന്നില്ലേ? ശ്രീഭഗവാൻ തൻെറ പ്രാണനിലുംകൂടുതൽ അർജ്ജുനനെ സ്നേഹിച്ചിരുന്നതിൻെറ രഹസ്യം നിങ്ങൾ ധരിച്ചാൽ ശ്രീകൃഷ്ണപ്രേമം സമ്പാദിക്കുന്നതു് ഏററവും സരളമായിത്തീരും. പ്രേമസ്വരൂപനും ഭക്തവത്സലനുമായ

ശ്യാമസുന്ദരനെ മററൊന്നിലും ആഗ്രഹമില്ലാതെ നിങ്ങൾ എത്രത്തോളമാണോ ആഗ്രഹിക്കുന്നതു്, അത്രത്തോളം ശ്രീ ഭഗവാനും നിങ്ങളെ ആഗ്രഹിക്കും. പൂർണ്ണകാമനായ ശ്രീഭഗവാനെ നിങ്ങളുടെ ബലംകൊണ്ടും. ഐശ്വര്യംകൊണ്ടും, ധനംകൊണ്ടും, ബുദ്ധിചാതുര്യംകൊണ്ടും വശത്താക്കുവാൻ കഴിയുന്നതല്ല. അജ്ജുനനിൽ ലോകോത്തരമായ ശൂരതയുണ്ടായിരുന്നു. അദ്ദേഹം ആഡംബരഹീനനും ഇന്ദ്രിയവിജയിയുമായിരുന്നു. ഇത്രത്തോളം മാഹാത്മ്യമുണ്ടായിരുന്നിട്ടും ആ മഹാൻ അത്യന്തം വിനയിയായിരുന്നു. ശ്രീകൃഷ്ണചന്ദ്രനായിരുന്നു അർജ്ജുനന്റെ പ്രാണൻ. ഊണിലും ഉറക്കത്തിലും അർജ്ജുനന്റെ മനസ്സ് ശ്രീഭഗവാനെ പിരിഞ്ഞിരുന്നിട്ടില്ല.

ഭക്തൻ മഹാധന്യനാണു്. ലൗകികവും പാരലൗകികവുമായ എല്ലാ ആഗ്രഹങ്ങളേയും ത്യാഗംചെയ്തിട്ടു് ശ്രീഭഗവാന്റെ പാദകമലങ്ങളിൽ ചിത്തത്തെ ഉറപ്പിച്ചു് രമിക്കുന്ന ഭക്തൻ ധന്യധന്യനാണു്. അങ്ങനെയുള്ള ഭക്തന്റെ ചരണസ്പർശംകൊണ്ടു് ഈ ധരിത്രി ധന്യയായിത്തീരുന്നു. ഈ ജഗത്തു് പവിത്രമായിത്തീരുന്നു. അങ്ങനെയുള്ള ഭക്തനെ ദർശിക്കുന്നതും സ്പർശിക്കുന്നതും സേവിക്കുന്നതുമായ സൗഭാഗ്യം ദേവതകൾക്കുപോലും മഹാദുർല്ലഭമാണു്. ഇപ്രകാരമുള്ള ജഗദ്പൂജ്യനും ഭക്തവരനുമായ അജ്ജുനന്റെ മാഹാത്മ്യം പറഞ്ഞാൽ ഒടുങ്ങുന്നതാണോ?

പരമപ്രേമികളെ! ഒരപൂർവ്വദൃശ്യത്തിലേക്കു് നിങ്ങളെ ക്ഷണിച്ചുകൊള്ളട്ടെ! ശ്രീ കൈലാസപർവ്വതത്തിൽ ശ്രീഭഗവാൻ ശശാങ്കശേഖരൻ, തന്റെ വാമഭാഗത്തിൽ വിരാജിതയായ ശ്രീപർവ്വതരാജനന്ദിനിയുമായി ഭഗവദ് ഭക്തന്മാരുടെ മഹിമകളെ വർണ്ണിക്കുന്നതിൽ തല്ലീനരായി

തുന്നു. ഭഗവതി ശ്രീ പാർവ്വതീദേവി ഇപ്രകാരം പ്രാർത്ഥിച്ചു. "ആരുടെ ഗുണഗാനംചെയ്യുന്നതുകൊണ്ടാണോ ഭഗവാനെ! അവിടുത്തെ ശരീരം പുളകപൂരിതമായി ഭവിക്കുന്നതു്, ആരുടെ സ്മരണംകൊണ്ടാണോ പ്രഭോ! അവിടുത്തെ ലോചനങ്ങൾ പ്രേമാശ്രുപൂർണ്ണങ്ങളായിത്തീരുന്നതു് അങ്ങനെ ഒരു ഭക്തോത്തമനെ ദർശിക്കണമെന്നുള്ള ലാലസ അവിടുത്തെ സേവികയെ സദാ അലട്ടിക്കൊണ്ടിരിക്കുന്നു. ഹേ ദേവ! ഇന്നു് ഏതെങ്കിലും ഒരു ഭക്തശ്രേഷ്ഠനെ ദർശിപ്പിച്ചു് ഈ സേവികയുടെ ലാലസയെ പൂർണ്ണമാക്കിയാലും.

ഭഗവാൻ ശ്രീപരമേശ്വരൻ ഉടൻ എഴുനേററു് ഇപ്രകാരം അരുളിച്ചെയ്തു. ദേവീ! പുറപ്പെടൂ സാക്ഷാത് ശ്രീഹരിയെ ദർശിക്കുന്നതിനെ അപേക്ഷിച്ചു്, അവിടുത്തെ ഭക്തനെ ദർശിക്കുന്നതു് പരമപാവനമാണു്. ശ്രീഭഗവാന്റെ സ്മരണം അഥവാ ഭഗവദ്ഭക്തന്മാരുടെ സാന്നിധ്യത്തിൽ കഴിയുന്ന സമയമാണു് ജന്മത്തെ സാർത്ഥകമാക്കുന്നതു്.

ത്രിപുരാരിയും ഉമാദേവിയും വൃഷഭാരൂഢരായി പുറപ്പെട്ടു. യാത്രാമദ്ധ്യേ ദേവി ചോദിച്ചു "പ്രഭോ! നാം എവിടേക്കാണു് പോകുന്നതു്? ഏതു മഹാഭാഗന്റെ ദർശനംകൊണ്ടാണു് നേത്രങ്ങൾ ഇന്നു് സഫലമടയുവാൻ പോകുന്നതു്. ശ്രീശങ്കരഭഗവാൻ പറഞ്ഞു:- "ദേവീ! നമ്മുടെ യാത്രയിപ്പോൾ ഹസ്തിനാപുരിയിലേക്കാണു്. യാതൊരുഭക്തന്റെ സാരഥ്യംവഹിക്കുവാനാണോ ഭഗവാൻ ശ്യാമസുന്ദരൻ വെമ്പൽകൊള്ളുന്നതു് ആ മഹാഭാഗനായ ധനഞ്ജയനിൽകവിഞ്ഞു" ഒരു ശ്രേഷ്ഠഭക്തനെ ഈ ധരിത്രിയിൽ വേറെ കാണുകയില്ല. അതുകൊണ്ടു് ഇന്നു് നമുക്കു് ഭക്തവരനായ അർജ്ജുനനെ ദർശിച്ചു് നേത്രസാഫല്യം നേടാം".

ഭഗവാൻ ശ്രീമഹാദേവനും ശ്രീ പാർവ്വതീദേവിയും അർജ്ജുനഭവനദ്വാരത്തിലെത്തി. അപ്പോഠം പാർത്ഥൻ ശയനഗൃഹത്തിലാണെന്നറിഞ്ഞു. സേവാപരായണനായ അർജ്ജുനൻ നന്നെ ക്ഷീണിച്ചിരുന്നതിനാൽ നിദ്രചെയ്യുക യായിരുന്നു. ശ്രീ പാർവ്വതീദേവി ഭക്തദർശനത്തിനു ധൃതികൂട്ടിത്തുടങ്ങി. എന്നാൽ ഭക്തൻെറ നിദ്രക്കു ഭംഗ മുണ്ടാക്കുന്നതു് ഉചിതമല്ലാത്തതിനാൽ അല്പസമയം കാത്തിരിക്കാമെന്നു് പറഞ്ഞു് ശ്രീപരമേശ്വരൻ ദേവിയെ സമാധാനപ്പെടുത്തി. ഭഗവാൻ പരമേശ്വരൻ ശ്രീകൃഷ്ണ ഭഗവാനെ സ്മരിച്ചു. പിഞ്ഛമൌലി സാക്ഷാത് മഹാപ്രഭു ഇടതുകരം ഉദ്ധവസ്വാമിയുടെ തോളിൽചേർത്തു കൊണ്ടു് മഹാദേവിമാരായ രുഗ്മിണിയോടും സത്യഭാമയോടുംകൂടി അവിടെ എഴുന്നെള്ളി. ശ്രീഭഗവാൻ, ഭഗവാൻ വൃഷധ്വജനെ പ്രണയിച്ചിട്ടു് ഒന്നും അറിയാത്തവനെപ്പോലെ ഭവനദ്വാരത്തിൽ നില്ക്കുന്നതിനുള്ള കാരണം ചോദിച്ചു.

ഭഗവാൻ ശ്രീ ശങ്കരൻ പറഞ്ഞു:- "ഭക്തവത്സലാ! ഞങ്ങഠം ഭക്തവരനായ അർജ്ജുനൻെറ ദർശനോത്സുകരായിട്ടാണു് വന്നിട്ടുള്ളതു്. വേഗം അകത്തുചെന്നു് അവിടത്തെ പ്രിയസഖാവിനെ ഉണർത്തി ഞങ്ങഠംക്കു് ഭക്തദർശനസൗഭാഗ്യം തന്നാലും!" "ആജ്ഞപോലെ" എന്നു് ഭഗവാൻ അരുളിച്ചെയ്തിട്ടു് ഉദ്ധവാദികളോടുകൂടി ഗൃഹത്തിനുള്ളിൽ പ്രവേശിച്ചു. ശ്രീഭഗവാൻ അകത്തെഴുന്നെള്ളി അധികസമയം കഴിഞ്ഞിട്ടും സന്ദേശമൊന്നും ലഭിക്കായ്കയാൽ ശ്രീപരമേശ്വരൻ ബ്രഹ്മാവിനെ സ്മരിച്ചു. ഹംസവാഹനനായ ചതുർമുഖൻ ഉടൻ അവിടെ ആവിർഭവിച്ചു. ശ്രീ ശങ്കരൻ ബ്രഹ്മദേവനെ വത്തമാനമെല്ലാം അറിയിച്ചിട്ടു് അകത്തുചെന്നു് വിവരമറിയുവാൻ ആജ്ഞാപിച്ചു.

ബ്രഹ്മദേവൻ അകത്തുപോയി. മഹാദേവനും ഉമാദേവിയും കാത്തുകാത്തിരുന്നു. അപ്പോഴും സന്ദേശമൊന്നും കിട്ടിയില്ല.പരമേശ്വരൻ നാരദനെ സ്മരിച്ചു. വീണാപാണി ഉടൻ ആ ദിവ്യസന്നിധിയിലെത്തി. ശ്രീശങ്കരനെ സാഷ്ടാംഗപ്രണാമംചെയ്തു. ശങ്കരാജ്ഞയനുസരിച്ച് നാരദനും ഉള്ളിൽ പ്രവേശിച്ചു. സമയം കടന്നുപോയി. അപ്പോഠം ദേവർഷി നാരദൻെറ വീണയിൽനിന്നുയന്ന ഝംകൃതി—ആ മധുരസ്വരം—കേട്ടുതുടങ്ങി. പാർവ്വതീദേവി പറഞ്ഞു:—"സ്വാമി, അകത്തുപോകുന്നവരാരും പുറത്തു വരുന്നില്ല. അവിടെ എന്തുനടക്കുന്നുവെന്നറിയുന്നുമില്ല. നാരദൻ സങ്കീർത്തനമാരംഭിച്ചിരിക്കുന്നുവെന്നു തോന്നുന്നു. അതുകൊണ്ട് നാം ഇനിയും കാത്തുനില്ക്കാതെ അകത്തുപോയാലെന്താണ്? മഹാദേവൻ സമ്മതിച്ചു. ഭഗവാനും ദേവിയും വൃഷഭത്തിൽനിന്നും താഴെ ഇറങ്ങി, അർജ്ജുനൻെറ അന്തഃപുരത്തിൽ പ്രവേശിച്ചു.

ഭഗവാൻ ശ്യാമസുന്ദരൻ ആദ്യമായി അന്തഃപുരത്തിൽ പ്രവേശിച്ചപ്പോഠം കണ്ട കാഴ്ച എന്തായിരുന്നു? ദ്രൗപദീദേവിയുടെ മടിയിൽ തലവെച്ച് അർജ്ജുനൻ ഉറങ്ങിക്കിടന്നിരുന്നു. സുഭദ്രാദേവി സമീപത്തിൽ ഉപവിഷ്ടയായി വീശിക്കൊണ്ടിരുന്നിരുന്നു. തൻെറ സഹോദരനെ കണ്ട മാത്രയിൽ സുഭദ്രാദേവി വേഗം എഴുന്നേററു. ശ്രീഭഗവാൻ ദ്രൗപദീദേവിയോടു എഴുന്നേല്ക്കരുതെന്നും നിദ്രക്ക് ഭംഗമുണ്ടാക്കരുതെന്നും ആംഗ്യംകാണിച്ചു. സത്യഭാമാദേവി സുഭദ്രയിൽനിന്നും വ്യജനം സ്വീകരിച്ച് സാവധാനം വീശിത്തുടങ്ങി. ഉദ്ധവസ്വാമിയും ഒരു വിശറി കയ്യിലെടുത്തു. ശ്രീഭഗവാൻ തൻെറ പരമഭക്തൻെറ പാദങ്ങളെ മെല്ലെ എടുത്തു് തൻെറ മടിയിൽവെച്ച് തലോടിത്തുടങ്ങി. രുഗ്മിണീദേവിയും പാർത്ഥപാദസേവചെയ്തു

തുടങ്ങി. അപ്പോഠം അത്ഭുതവും ചകിതവും കലൎന്ന ഭാവത്തിൽ ഉദ്ധവസ്വാമിയും സത്യഭാമാദേവിയും പരസ്പരം നോക്കി. ശ്രീഭഗവാൻ ആംഗ്യംകൊണ്ടു് എന്താണു് കാൎയ്യമെന്നന്വേഷിച്ചു. ഉദ്ധവസ്വാമി ഗദ്ഗദസ്വരത്തിൽ പതുക്കെ പറഞ്ഞു:- "പ്രഭോ! ഈ ഗാഢനിദ്രയിൽ അജ്ജുനന്റെ രോമരോമങ്ങളിൽനിന്നും "ശ്രീകൃഷ്ണ! ശ്രീകൃഷ്ണ" എന്ന മധുരധ്വനി പുറപ്പെടുന്നതു് കേഠക്കുന്നില്ലേ? രുഗ്മിണീദേവി പറഞ്ഞു:- "നാഥ! ഈ മഹാഭാഗന്റെ ശ്രീചരണങ്ങളിൽനിന്നും അവിടുത്തെ തിരുനാമം മുഴങ്ങുന്നതു് കേട്ടാലും! ഭക്തവത്സലനായ ഭഗവാൻ പ്രേമവിഹ്വലനായി കണ്ണുനീർവാൎത്തുതുടങ്ങി. ഭുവനസുന്ദരനായ നവനീതസുകുമാരന്റെ കരസ്പർശത്താൽ അജ്ജുനന്റെ നിദ്ര പ്രഗാഢമായിത്തീൎന്നു. പരമേശ്വരനും ദേവിയും വെളിയിൽ കാത്തുനില്ക്കുന്നുവെന്നും പാർത്ഥനെ ഉണൎത്തുവാനാണു് താൻ നിയുക്തനായതെന്നുമുള്ള വസ്തുത ഭഗവാൻ മറന്നു.

ഈ പരിതഃസ്ഥിതിയിലാണു് ബ്രഹ്മാവു് അകത്തു പ്രവേശിച്ചതു്. ത്രിലോകീനാഥനായ ശ്രീഭഗവാൻ പ്രിയമാരുമൊരുമിച്ചു് സ്വയം തന്റെ ഭക്തന്റെ ചരണസേവചെയ്യുന്നതു കണ്ടു. അജ്ജുനന്റെ രോമരോമങ്ങളിൽനിന്നും ശ്രീകൃഷ്ണനാമമധുരധ്വനി പുറപ്പെടുന്നതു് ശ്രവിച്ചു. ഈ ദൃശ്യത്താലും ശ്രവണത്താലും ബ്രഹ്മദേവൻ ഭാവവിഹ്വലനായിട്ടു് തന്റെ നാലു മുഖങ്ങഠംകൊണ്ടും വേദസ്തുതിചെയ്യുവാനാരംഭിച്ചു.

അനന്തരം ദേവർഷി നാരദന്റെ പ്രവേശനമുണ്ടായി തന്റെ പിതാവും പരമഗംഭീരനുമായ സൃഷ്ടികൎത്താവു് സ്വന്തം നിലയെ മറന്നു് സ്തവനംചെയ്യുന്നതിൽ നിമഗ്ന

നായിരിക്കുന്നതും ശ്രീഭഗവാനും പത്നിമാരും ഭക്തോത്തമനായ അജ്ജുനനെ ശുശ്രൂഷിക്കുന്നതും കണ്ടപ്പോറം പരമഭാവുകർക്കു് ശിരോമണിയായ ദേവർഷിക്കു് എങ്ങനെ അടങ്ങിയിരിക്കുവാൻകഴിയും? ശ്രീനാരദൻ 'മഹതി' എന്ന തന്റെ വീണയിൽ ഝംകാരം മുഴക്കിക്കൊണ്ടു് സങ്കീർത്തനമാരംഭിച്ചു.

ദേവർഷിയുടെ വീണാധ്വനികേട്ടിട്ടാണു് ഉമാമഹേശ്വരന്മാർ അകത്തു പ്രവേശിച്ചതു്. എന്നാൽ അർജ്ജുനന്റെ അതർക്ക്യവും, അലൗകികവുമായ ദിവ്യപ്രേമത്തെ ദർശിച്ചമാത്രയിൽ, ആ വൈഷ്ണവചക്രചൂഡാമണി ശ്രീപരമേശ്വരൻ ഭാവസമുദ്രത്തിൽ നിമഗ്നനായി. അവരുടെ പ്രേമത്തിന്റെ അപാരപാരാവാരം ഉച്ഛലിതമായി ഭവിച്ചു. മൂന്നുലോകത്തിന്റെയും ആദിഗുരുവായ ശ്രീഭഗവാൻ നടരാജമൂർത്തി, നൃത്യമാരംഭിച്ചു. ശ്രീപാർവ്വതീദേവി സ്വരകുശലതയോടുകൂടി ഹരിഗുണഗാനംചെയ്തുതുടങ്ങി. അർജ്ജുനന്റെ പ്രേമാംബുപൂരത്തിൽ മുങ്ങിയ സദസ്യർ ആത്മവിസ്മൃതിനേടി. അവരേവരും പ്രേമമത്തരായിചമഞ്ഞു. ഇതിൽക്കൂടുതൽ പരമഭാഗവതനായ അർജ്ജുനന്റെ മാഹാത്മ്യം എങ്ങനെയാണു് വർണ്ണിക്കേണ്ടതു്?. ഊണിലും ഉറക്കത്തിലും അർജ്ജുനൻ ഭഗവാനെ പിരിഞ്ഞിരുന്നില്ല എന്നുള്ളതിനു് ഒരു ചെറിയ ദൃഷ്ടാന്തം നാം ഇവിടെകണ്ടു. —അസ്തു.

യുധിഷ്ഠിരൻ നടത്തിയ രാജസൂയമഹായജ്ഞത്തിന്റെ ഭാരം മുഴുവനും ശ്രീകൃഷ്ണചന്ദ്രനിൽ അർപ്പിതമായിരുന്നു. ശ്രീശ്യാമൻതന്നെയാണു് തന്റെ പരമഭക്തനായ ധർമ്മരാജനുവേണ്ടി സമസ്തരാജാക്കന്മാരേയും ജയിക്കുവാൻ നാലുദിക്കിലേക്കും പാണ്ഡവന്മാരെ അയച്ചതു്. ശ്രീമധുസൂദനന്റെ കൃപകൊണ്ടുമാത്രമാണു് ഭീമസേനൻ

ജരാസന്ധനെ വധിച്ചതു്, ഇത്രയൊക്കെചെയ്തിട്ടും തൃപ്തനാകാതെ തന്റെ സഖാവായ അർജ്ജുനനെ പ്രസന്നനാക്കവാനായി ശ്രീഭഗവാൻ 14 സഹസ്രം ആനകളെ യുധിഷ്ഠിരനു് കാണിക്കയായി സമർപ്പിച്ചു.

മഹാഭാരതയുദ്ധത്തിനു് നാറം കുറിച്ചു. ഭഗവാൻ തങ്ങളുടെഭാഗത്തു നില്ക്കണമെന്നുള്ള നിമന്ത്രണവുംകൊണ്ടു് ദുര്യോധനൻ ദ്വാരകയിലെത്തി. ദുര്യോധനന്റെ വരവറിഞ്ഞു് ശ്രീഭഗവാൻ ഉറക്കംനടിച്ചുകിടന്നു. ദുര്യോധനൻ തന്റെ ഗംഭീരതയ്ക്കു് കോട്ടംതട്ടാതെ ശ്രീഭഗവാന്റെ ശിരോഭാഗത്തുകിടന്നിരുന്ന ഒരു ആസനത്തിൽ ഉപവിഷ്ടനായി. അല്പസമയംകഴിഞ്ഞു് അർജ്ജുനനും ആഗതനായി. അർജ്ജുനൻ തൊഴകയ്യോടുകൂടി ശ്രീശ്യാമസുന്ദരന്റെ ശ്രീചരണങ്ങൾക്കസമീപം നമ്രതാപൂർവ്വകം ഇരുന്നു. ശ്രീഭഗവാൻ പെട്ടെന്നുണൎന്നതുപോലെ എഴുന്നേററിരുന്നു. ഭഗവാൻ പറഞ്ഞു:– "അർജ്ജുന! നീ എപ്പോൾ വന്നു?. ഞാൻ അല്പം ഉറങ്ങിപ്പോയി. ഏവൎക്കും കുശലംതന്നെയല്ലേ?" വിനയമൂർത്തിയായ അർജ്ജുനൻ ഭഗവാന്റെ പ്രശ്നങ്ങൾക്കു് യഥോചിതം ഉത്തരം നൽകി. ദുര്യോധനനു് സഹിച്ചില്ല. ഒന്നു ചുമച്ചു. ഭഗവാൻ പെട്ടെന്നു് തിരിഞ്ഞുനോക്കി. "ഓഹോ! സുയോധനമഹാരാജാവും എഴുന്നള്ളിയിട്ടുണ്ടോ?" ദുര്യോധനൻ എഴുന്നേല്ക്കാതെ ഇപ്രകാരം പറഞ്ഞു:– "കേശവാ! ഞാനാണു് ആദ്യംവന്നതു്. അതുകൊണ്ടു് ഈ യുദ്ധത്തിൽ നീ ഞങ്ങളുടെ ഭാഗംതന്നെ നില്ക്കണം". ലീലാമയനായ പുരുഷോത്തമൻ പുഞ്ചിരിതൂകിക്കൊണ്ടു് അരുളിച്ചെയ്തു. "സുയോധന! നിങ്ങൾ രണ്ടുകൂട്ടരും എനിക്കു് ഒരുപോലെയാണു്, അതുകൊണ്ടു്

ഒരു കാര്യം പറയാം. ഒരുഭാഗത്തു് എൻെറ നാരായണീ സേന, അതിൽ അത്ഭുതവിക്രമന്മാരായ മഹാരഥന്മാർ അനേകമുണ്ടു്. മറെറാരുഭാഗത്തു് ഞാൻ മാത്രം. എന്നാൽ ഞാൻ ശസ്ത്രം തൊടുകയുമില്ല. നിങ്ങൾക്കു് നാരായണീസേന വേണമോ അതല്ല, ഞാൻ മതിയോ എന്നുള്ളതു് നിങ്ങൾ തീരുമാനിച്ചുകൊള്ളുവിൻ. ഞാൻ ആദ്യമായി അർജ്ജുനനെ കണ്ടതിനാൽ ആദ്യം ചോദിക്കാനുള്ള അധികാരവും അർജ്ജുനനാണുള്ളതു്.

ഒരുഭാഗത്തു് ഭഗവാൻെറ ബലം, ഭഗവാൻെറ സേന, മറുഭാഗത്തു് ശസ്ത്രഹീനനായ ഭഗവാൻ; ഒരുഭാഗത്തു് ഭോഗം; എതിർഭാഗത്തു് ശ്രീശ്യാമസുന്ദരൻമാത്രം. ഭക്തപ്രവരനായ അർജ്ജുനനു് ആലോചിക്കേണ്ട അവശ്യമുണ്ടായില്ല. അർജ്ജുനൻ പറഞ്ഞു:– "പ്രഭോ! എനിക്കു് നിന്തിരുവടിയെയാണാവശ്യം. നാരായണീസേനയെ അടിയൻ ആഗ്രഹിക്കുന്നില്ല". ഇത്രയും കേട്ടപ്പോൾ ദുര്യോധനൻ പ്രസന്നനായി. ദുര്യോധനൻ മഹാബുദ്ധിമാനായിരുന്നു. അർജ്ജുനനെപ്പോലെ, ശസ്ത്രഹീനനായ ശ്രീകൃഷ്ണനെ ആവശ്യപ്പെടുവാനുള്ള ബുദ്ധിശൂന്യത ദുര്യോധനനുണ്ടായിരുന്നില്ല. ഭോഗത്തിൽമാത്രം ഇച്ഛയുള്ള വിഷയികൾ, വിഷയങ്ങളെമാത്രമല്ലേ ആഗ്രഹിക്കുകയുള്ളു. വിഷയഭോഗങ്ങളെ ത്യജിച്ചിട്ടു് ശ്രീകൃഷ്ണഭഗവാനെ ശരണംപ്രാപിക്കണമെന്നുള്ള ഇച്ഛ. ദുര്യോധനനെപ്പോലെയുള്ള വിഷയികളുടെ മനസ്സിൽ ഉദിക്കുന്നതാണോ?.

ദുര്യോധനൻ പോയശേഷം ശ്രീഭഗവാൻ അർജ്ജുനനോടു് ചോദിച്ചു. "പ്രിയ! നീ, ശസ്ത്രഹീനനായ എന്നെ എന്തിനാണു് വരിച്ചതു്"? എൻെറ പ്രാണനിലും പ്രാണനായ നിനക്കു് ദുര്യോധനനു് കൊടുത്തതിലും അധിക

മായ ഒരു മഹത്സേന ഇപ്പോഴം തരാൻകഴിയും. നീ എന്തു പറയുന്നു?" അൎജ്ജുനൻ പറഞ്ഞു:- "ദേവാ! നിന്തിരുവടി ഈ പാവപ്പെട്ട ശിഷ്യനെ ഇനിയും എന്തിനു് മോഹിപ്പിക്കുന്നു? മൂന്നു ലോകത്തിന്റെ ആധിപത്യം തരാമെന്നു പറഞ്ഞാലും അടിയൻ നിന്തിരുവടിയെ ഉപേക്ഷിക്കുമോ? ശസ്ത്രം എടുത്താലും എടുത്തില്ലെങ്കിലും പാണ്ഡവന്മാൎക്കു് ഏകാശ്രയം നിന്തിരുവടിമാത്രമാണു്"? ഇതായിരുന്നു അൎജ്ജുനന്റെ ഭക്തിനിൎഭരത. ഇക്കാരണത്താൽ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ, ലോകസാരഥിയായ മഹാപ്രഭു പാൎത്ഥസാരഥിയായി.

അനേകമനേകം തത്ത്വവേത്താക്കളേയും ഋഷീശ്വരന്മാരേയും മുനിപുംഗവന്മാരേയും ഉപേക്ഷിച്ചിട്ടു് ശ്രീ ഭഗവാൻ അൎജ്ജുനനെയാണു് ശിഷ്യോത്തമനായി കണ്ടെത്തിയതു്. അത്യന്തം ദുൎല്ലഭമായ ഗീതാതത്ത്വത്തെ— ശരണാഗതിയെന്ന അതിദിവ്യവും ഗുഹ്യതമവുമായ തത്ത്വജ്ഞാനത്തെ — തന്റെ ശ്രീമുഖദ്വാരാ, അൎജ്ജുനനു് ഉപദേശിച്ചു. ഈ ജഗത്തിൽ താൻ അണുവണുവായി വ്യാപിച്ചിരിക്കുന്നുവെന്നും ഈ ബ്രഹ്മാണ്ഡംപോലെ ആയിരമായിരം കോടി ബ്രഹ്മാണ്ഡങ്ങൾ തന്റെ ഉദരത്തിൽ ഒരു കടുകുമണിക്കു് സമാനമാണെന്നുമുള്ള പരമരഹസ്യത്തെ അൎജ്ജുനനു് ഉപദേശിച്ചിട്ടു് തന്റെ വിശ്വരൂപത്തേയും കാട്ടിക്കൊടുത്തു. ബ്രഹ്മാനുഭവത്തേയും ആത്മാനുഭവത്തേയും അപേക്ഷിച്ചു് ഭഗവദനുഭവമാണു് പൂൎണ്ണാനുഭവം എന്ന സൎവ്വഗുഹ്യതമവും വാസ്തവികവുമായ തന്റെ സ്വരൂപത്തെ അൎജ്ജുനനു് അനുഭവഗോചരമാക്കിത്തീൎത്തു. എല്ലാ കാൎയ്യങ്ങൾക്കും കാരണമാണു് — താൻ കണ്ട വിശ്വരൂപത്തിനും കാരണമാണു് — സൎവ്വകാരണകാരണമാണു് തനിക്കു് സാരഥ്യംചെയ്യുന്ന പരമപ്രഭുവെന്നറിഞ്ഞപ്പോൾ അൎജ്ജുനൻ പുളകംകൊണ്ടു.

ഭാരതമഹായുദ്ധത്തിൽ ഭയാമയനായ പ്രട്ട ഒരു അബോധശിശുവിനെ മാതാവ് എങ്ങനെയാണോ സർവ്വസങ്കടങ്ങളിൽനിന്നും രക്ഷിക്കുന്നതു് അതുപോലെ തന്റെ പ്രിയവത്സനും, സഖാവുമായ അർജ്ജുനനെ രക്ഷിച്ചു.

മഹായുദ്ധം ആരംഭിച്ചിട്ട് അന്നു് 13-ാം ദിവസം. ദ്രോണാചാര്യൻ ചക്രവ്യൂഹം ചമച്ചു. മഹാവീരനായ അഭിമന്യു ആ വ്യൂഹമദ്ധ്യത്തിൽപ്പെട്ടിട്ടാണു് വീരഗതിയെ പ്രാപിച്ചതു്. അർജ്ജുനപുത്രനും, ഭഗവാന്റെ ഭാഗിനേയനുമായ വീരാഭിമന്യു എല്ലാപ്രകാരത്തിലും അർജ്ജുനസമാനനായിരുന്നു. അഭിമന്യുവിന്റെ മൃത്യുവിനു് മുഖ്യകാരണം ജയദ്രഥനാണെന്നും ജയദ്രഥൻ അഭിമന്യുവിനെ പുറകിൽനിന്നു് ചതിച്ചുകൊല്ലുകയായിരുന്നുവെന്നും അറിഞ്ഞ അർജ്ജുനൻ എവരും കേൾക്കെ ഒരു പ്രതിജ്ഞചെയ്തു. "പാപിയായ ജയദ്രഥൻ യുധിഷ്ഠിരനേയോ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനേയോ ശരണംപ്രാപിക്കാത്ത പക്ഷം നാളെ സൂര്യാസ്തമനത്തിനുമുമ്പ് അവനെ ഞാൻ കൊല്ലും. ഇതു് സത്യം. അപ്രകാരം ഞാൻ ചെയ്യാത്ത പക്ഷം വീരന്മാക്കും പുണ്യാത്മാക്കൾക്കും ലഭിക്കുന്ന ലോകം എനിക്കു് ലഭിക്കാതെപോകട്ടെ! മാതാപിതാക്കളെ വധിക്കുന്നവർ, ഗുരുസ്ത്രീഗമനംചെയ്യുന്നവർ, സാധുനിന്ദചെയ്യുന്നവർ, പരനിന്ദചെയ്യുന്നവർ, അന്യന്റെ സ്വത്തു് അപഹരിക്കുന്നവർ, വിശ്വാസഘാതകർ, ബ്രഹ്മഹത്യചെയ്യുന്നവർ, ഗോവധംചെയ്യുന്നവർ ആദിയായവക്കു് യാതൊരു ഗതിയാണോ ലഭിക്കുന്നതു് ആ ഗതി എനിക്കു ലഭിക്കട്ടെ! ഞാൻ നാളെ ജയദ്രഥനെ വധിക്കാത്തപക്ഷം, വേദാദ്ധ്യയനംചെയ്യുന്ന പവിത്രപുരുഷന്മാരെ അപമാനിക്കുന്നവക്കും, വൃദ്ധന്മാരെയും സാധുക്കളേയും

ഗുരുജനങ്ങളേയും തിരസ്കാരം ചെയ്യുന്നവക്കും, ജലത്തിൽ തുപ്പുന്നവക്കും, ജലത്തിൽ മലമൂത്രവിസർജ്ജനം ചെയ്യുന്നവക്കും, നഗ്നമായി കളിക്കുന്നവക്കും, അതിഥികളെ നിരാശരായിമടക്കിഅയയ്ക്കുന്നവക്കും, കളവുപറയുകയും പ്രവൃത്തിക്കുകയും ചെയ്യുന്നവക്കും, മററുള്ളവരിൽ ദോഷാരോപണം ചെയ്യുന്നവക്കും, സ്ത്രീപുത്രാദികാക്കും ആശ്രിതക്കും കൊടുക്കാതെ ഉദരംഭരികളായി നടക്കുന്നവക്കും, തന്റെ ഹിതകാരികളേയും ആശ്രിതരേയും സാധുക്കളേയും പാലനംചെയ്യാത്തവക്കും, ഉപകാരികളെ നിന്ദിക്കുന്നവക്കും, നിർദ്ദയികാക്കും, മദ്യപിക്കുന്നവക്കും, മര്യാദകളെ അതിക്രമിക്കുന്നവക്കും, കൃതഘ്നന്മാക്കും, തന്റെ ഭരണപോഷണകത്താവിനെ നിന്ദിക്കുന്നവക്കും, ധമ്മത്യാഗികാക്കും, ഉഷഃകാലത്തിൽ ഉറങ്ങുന്നവക്കും, യുദ്ധത്തെ ഉപേക്ഷിച്ചിട്ടു ഭയന്നു് ഓടിപ്പോകുന്ന ക്ഷത്രിയക്കും, ശാസ്ത്രനിന്ദകക്കും, പകൽ ഉറങ്ങുന്നവക്കും, ഗൃഹത്തിനു് തീവെക്കുന്നവക്കും, കന്യകകളെ വില്ക്കുന്നവക്കും, ദാനം ചെയ്യാമെന്നു് പ്രതിജ്ഞചെയ്തിട്ടു് ലോഭവശത്താൽ കൊടുക്കാതിരിക്കുന്നവക്കും യാതൊരു നരകമാണോ ലഭിക്കുന്നതു് ആ നരകം എനിക്കു ലഭിക്കട്ടെ! നാളെ സൂര്യാസ്തമനത്തിനുമുമ്പു് ജയദ്രഥനെ വധിക്കാത്തപക്ഷം ചിതകൂട്ടി അതിൽചാടി ഞാൻ മരിക്കും. ഇതു് സത്യം"

"യോഗക്ഷേമം വഹാമ്യഹം" ഭക്തന്റെ യോഗക്ഷേമങ്ങളെ വഹിക്കുന്നതു് ഞാനാണു്" എന്നാണു് ഭഗവദ് വചനം. അർജ്ജുനൻ ശ്രീഭഗവാനെ നോക്കി പറഞ്ഞു:- ദീനരക്ഷക! നിന്തിരുവടിയുടെ കൃപകൊണ്ടു് അടിയന്റെ ചിത്തചാഞ്ചല്യത്തിനു് അല്പം ശമനമുണ്ടായിരിക്കുന്നു, നിന്തിരുവടി ഒഴിഞ്ഞു് മററുചിന്തകളൊന്നും ഇപ്പോഠം

അടിയനെ അലട്ടുന്നില്ല. നിന്തിരുവടിയുടെ കൃപാമൃത്ത്തിൽ മുങ്ങിക്കിടക്കുന്ന അടിയൻ ഏതു് കർമ്മത്തിൽ പ്രവേശിച്ചാലും വിജയിയാകുമെന്നുള്ളതിൽ എന്താണു സംശയം? ലോകസംഗ്രഹാർത്ഥം അടിയനെക്കൊണ്ടു് നിന്തിരുവടി ഇങ്ങനെ പ്രതിജ്ഞകൾ ചെയ്യിപ്പിക്കുന്നു. ആ കൃപാവീക്ഷണത്തിൽക്കൂടി പ്രതിജ്ഞകളെ പൂർണ്ണമാക്കുകയും ചെയ്യുന്നു. അർജ്ജുനന്റെ കണ്ണുകൾ അടഞ്ഞു, ഹൃദയത്തിൽ പൂർണ്ണനായും ജഗത്തിൽ ആത്മവസ്തുവായും നിറഞ്ഞു പ്രകാശിക്കുന്ന ഭഗവദ്സ്വരൂപത്തിൽ ആ പരമഭക്തൻ നിമഗ്നനായി.

അടുത്തദിവസത്തെ സംഗ്രാമം അതിഘോരമായിരുന്നു. അർജ്ജുനന്റെ പ്രതിജ്ഞ പാലിക്കേണ്ട ചുമതല ശ്രീഭഗവാൻതന്നെ ഏറ്റെടുത്തിരുന്നു. കൗരവാദികൾ സന്തോഷഭരിതരായി. അന്നത്തെ യുദ്ധത്തിൽ ജയദ്രഥനെ ഭദ്രമായി സൂക്ഷിക്കുവാനുള്ള സകല വ്യവസ്ഥകളും അവർ ചെയ്തു. പെട്ടെന്നായിരുന്നു അതു സംഭവിച്ചതു്. എങ്ങും അന്ധകാരം വ്യാപിച്ചു; സൂര്യൻ അസ്തമിച്ചു എന്നു് ധരിച്ചു് കൗരവന്മാർ ആർപ്പുവിളിച്ചു് ജയഭേരിമുഴക്കി; ശരണാഗതനായ അർജ്ജുനൻ ഭഗവാന്റെ ലീലകളെ സ്മരിച്ചു മന്ദഹസിച്ചുകൊണ്ടു് ചിതയിൽ പ്രവേശിക്കുവാൻ ഉദ്യുതനായി. കൗരവപക്ഷത്തിലെ മഹാരഥന്മാരെല്ലാം അർജ്ജുനന്റെ പരിതാപകരമായ ദശയെ കാണുവാൻ അവിടെ തിക്കിത്തിരക്കിക്കൂടി. അതിൽ മുൻവരിയിൽ ജയദ്രഥനുമുണ്ടായിരുന്നു. ശ്രീഭഗവാൻ സൂര്യനെ മറച്ചു് അന്ധകാരമുണ്ടാക്കിയതാണെന്നു് ദുര്യോധനാദികൾ അറിഞ്ഞിരുന്നില്ല. അർജ്ജുനൻ വില്ലും ശരങ്ങളും കൂട്ടിപ്പിടിച്ചു് തീയിൽ ചാടുവാൻ സന്നദ്ധനായതും അന്ധകാരം മറഞ്ഞതും ഒന്നിച്ചു കഴിഞ്ഞു. ശ്രീഭഗവാന്റെ

'അർജ്ജുന!' എന്നുള്ള സംബോധനകേട്ട് അർജ്ജുനൻ ഭഗവാനെ നോക്കി. ജയദ്രഥൻെറനേക്ക് വിരൽചൂണ്ടി ക്കൊണ്ടു് ശ്രീഭഗവാൻ പറഞ്ഞു:– "അർജ്ജുന! ജയദ്ര ഥൻെറ തലയറുത്തു് ഭൂമിയിൽ പതിപ്പിക്കുന്നവരുടെ തലയും നുറുനുറായി വെടിച്ചുപോകണമെന്നു് അവൻ പരമേശ്വരനിൽനിന്നും വരം വാങ്ങിയിട്ടുണ്ടു്. അതുകൊ ണ്ടു് അവന്റെ ശിരസ്സിനെ അറുത്തു് അവൻെറ പിതാവി ന്റെ കൈകളിൽ ചേർക്കുക". ഭഗവാന്റെ അരുളപ്പാടു് പൂ ൎത്തിയാകുന്നതിന്നുമുൻപു് വില്ലാളിവീരനായ അർജ്ജു നൻ ജയദ്രഥൻെറ തലയറുത്തു. ജയദ്രഥൻെറ പിതാവായ സിന്ധുരാജൻ ആ കൃത്രിമമായ സന്ധ്യാസമയത്തു് സൂ ൎയ്യോപസ്ഥാനംചെയ്തുകൊണ്ടിരുന്നു. അർജ്ജുനൻ ജയദ്രഥൻെറ ശിരസ്സിനെ തൻെറ 'അഞ്ജലികം' എന്ന അസ്ത്രത്താൽ ഉയൎത്തിയുയൎത്തി, ആകാശമാർഗ്ഗമായി സിന്ധുരാജൻെറ അഞ്ജലിയിൽ കൊണ്ടുചേർത്തു. സി ന്ധുരാജൻ നടുങ്ങിക്കൊണ്ടു് ശിരസ്സിനെ ഭൂമിയിൽ നിക്ഷേപിച്ചു. എന്തായി ഫലം?. അവൻെറ തലതന്നെ നുറുനുറായി വെടിച്ചു.

ഇന്ദ്രൻ കൎണ്ണനു് ഒരു അമോഘശക്തി സമ്മാനി ച്ചിരുന്നു. ഒരു പ്രാവശ്യംമാത്രമേ ആ ശക്തിയുടെ പ്രയോഗം ഫലിക്കുമായിരുന്നുള്ളു. ഈ ശക്തികൊണ്ടു് ഞാൻ അർജ്ജുനനെ സംഹരിക്കും എന്നുള്ള വ്യാമോഹ ത്തിൽ കൎണ്ണൻ ദിനരാത്രങ്ങരം കഴിച്ചു. എന്നാൽ ഭഗവാ നാൽ സമ്മോഹിതനാക്കപ്പെട്ടിരുന്ന കൎണ്ണൻ യുദ്ധ സമയ ത്തു് ശക്തിയുടെ കാൎയ്യം മറന്നുപോകുമായിരുന്നു. ഒരു ദിവസം രാത്രിനടന്ന യുദ്ധത്തിൽ ഭീമപുത്രനായ ഘടോൽ കചനെ ശ്രീഭഗവാൻ കൗരവന്മാരോടു് നേൎക്കുവാൻ ആജ്ഞാപിച്ചു. ഘടോൽകചൻ തൻെറ രാക്ഷസീയ മായകൊണ്ടു് കൗരവസൈന്യങ്ങളെ കൂട്ടംകൂട്ടമായി

വിഴുങ്ങിത്തുടങ്ങി. കൗരവസൈന്യങ്ങൾ അലറി ക്കൊണ്ടു നാനാദിശകളിലും പാഞ്ഞു രക്ഷനേടാൻ ശ്രമിച്ചു. ഓടിത്തളൎന്നു അത്യന്തം വിവശനായ ദുൎയ്യോധനൻ കൎണ്ണനെനോക്കി പറഞ്ഞു:- "കൎണ്ണ! ഈ ഘോര രാക്ഷസൻ കയ്യിൽ കട്ടിയവരെയെല്ലാം വായിലാക്കി ക്കൊണ്ടു ഇതാ നമ്മോടടുത്തുവരുന്നു. ഇനി രക്ഷയില്ല. ഇവൻ നമ്മുടെ കഥയും കഴിക്കും. ഇവനെ എല്ലാ സ്ഥല ത്തും കാണുന്നു. പെട്ടെന്നു മറയുകയുംചെയ്യുന്നു. ഇവനോ ടു എങ്ങനെയാണു യുദ്ധംചെയ്യേണ്ടതു? കൎണ്ണ! നീയല്ലാ തെ ഞങ്ങൾക്കു മറെറാരാശ്രയമില്ല. എങ്ങനെയെങ്കിലും എത്രയുംവേഗത്തിൽ ഇവനെ വധിച്ചു ഞങ്ങളെ രക്ഷിക്കുക. കൎണ്ണൻ വളരെ വിഷമിച്ചു. ഗത്യന്തരമില്ലെന്നായപ്പോൾ അൎജ്ജുനനെ കൊല്ലാൻവേണ്ടി സൂക്ഷിച്ചിരുന്ന അമോ ഘമായ ശക്തിയെത്തന്നെ പ്രയോഗിച്ചു ഘടോൽകച നെ വധിച്ചു. ഘടോൽകചൻ മരിച്ച വാൎത്തകേട്ടു പാ ണ്ഡവന്മാർ ദുഃഖിച്ചു. എന്നാൽ ഭഗവാൻമാത്രം അത്യന്തം പ്രസന്നനായിരുന്നു. അൎജ്ജുനൻ കാരണം ചോദിച്ച പ്പോൾ ഭഗവാൻ പറഞ്ഞു:- "അൎജ്ജുന! കൎണ്ണൻ ആ അമോഘശക്തിയെ നിന്നിൽ പ്രയോഗിക്കുവാനാണു ഇതേവരെ സൂക്ഷിച്ചുവച്ചിരുന്നതു. ആ ശക്തി പോയ പ്പോൾ കൎണ്ണൻ ശക്തിഹീനനായി. മൃതപ്രായനായിയെ ന്നു ധരിച്ചുകൊള്ളുക. ഘടോൽകചൻ ഭീമപുത്രനാണു; പാണ്ഡവബന്ധുവാണു; എങ്കിലും അവൻ ഏററവും വലിയ അധൎമ്മാത്മാവായിരുന്നു. ആയതിനാൽ ഘടോ ൽകചവധംകൊണ്ടു കൎണ്ണനെ ശക്തിഹീനനാക്കിയെന്നു മാത്രമല്ല ധൎമ്മരക്ഷണവും നാം സാധിച്ചിരിക്കുന്നു".

അന്നു 16-ാം ദിവസം കൎണ്ണാൎജ്ജുനന്മാർ തമ്മിൽ അതിഘോരമായ യുദ്ധമുണ്ടായി. അൎജ്ജുനൻ തന്റെ

പ്രിയസഖാവിനോട് ചോദിച്ചു:- "ദേവദേവ! അത്ഭുതവിക്രമനായ കൎണ്ണന്റെ ബാഹുബലം നിന്തിരുവടി കാണുന്നില്ലേ? ഈ മഹായുദ്ധത്തിൽ കൎണ്ണൻ അടിയനെ വധിക്കുന്നപക്ഷം നിന്തിരുവടി എന്തുചെയ്യുവാനാണുദ്ദേശിക്കുന്നതു്? ഭഗവാൻ മന്ദഹസിച്ചുകൊണ്ടു് പറഞ്ഞു:- "സൂൎയ്യൻ ഭൂമിയിൽ പതിച്ചേക്കാം; സമുദ്രം വററിപ്പോയേക്കാം; അഗ്നി ശീതളവുമായേക്കാം; എന്നാൽ എന്റെ വിജയ! അതു് നിശ്ചയമായും സംഭവിക്കുകയില്ല. അഥവാ അങ്ങനെ നീ വധിക്കപ്പെടുന്നപക്ഷം ഒരു പ്രളയംതന്നെ സംഭവിക്കും. പ്രിയ സഖേ! നിന്റെ കൃഷ്ണൻ അപ്പോഠം ചുമ്മാ ഇരിക്കുമെന്നു് നീ വിചാരിക്കുന്നുവോ? കൃഷ്ണൻ പ്രതിജ്ഞയെ ലംഘിക്കും, ആയുധമെടുക്കും, കൎണ്ണൻ, ശല്യൻ, തുടങ്ങിയ കൗരവന്മാരെയെല്ലാം മസാലയാക്കും!!

ശ്രീഭഗവാൻ യുദ്ധഭൂമിയിൽ പ്രവേശിച്ച അന്നുതന്നെ ഇപ്രകാരം ഘോഷണംചെയ്തിരുന്നു. പാണ്ഡവന്മാരുടെ മിത്രമാണു് എന്റേയും മിത്രം. പാണ്ഡവന്മാരുടെ ശത്രു എന്റെ ശത്രുവുമാണു്. കൃഷ്ണൻ ഭക്തദാസനാണു്. ആരാണോ ഭക്തന്മാൎക്കു് ദ്രോഹംചെയ്യുന്നതു് അവർ എപ്പോഴും കൃഷ്ണന്റെ വിപക്ഷിയാണു", യുദ്ധാരംഭത്തിൽ ഭഗവാന്റെ ഈ ഘോഷണം കേട്ടപ്പോഠംതന്നെ കൗരവന്മാർ നടുങ്ങുകയും ഭീഷ്മദ്രോണാദികഠം തങ്ങളുടെ നാശം അസന്ദിഗ്ദ്ധമാണെന്നു് തീരുമാനിക്കുകയുംചെയ്തു.

കൎണ്ണൻ അൎജ്ജുനനെ വധിക്കുവാൻ വളരെ വളരെ സാഹസപ്പെട്ടു. ഒടുവിൽ, താൻ അനേകവൎഷങ്ങളായി പൂജിച്ചു വച്ചിരുന്ന സൎപ്പമുഖബാണം (നാഗാസ്ത്രം) തന്നെ പ്രയോഗിച്ചു. ഒരഗ്നിജ്വാലപൊങ്ങി; നാലു ദിശകളിലും വ്യാപിച്ചു് കത്തിജ്വലിച്ചുതുടങ്ങി. പാണ്ഡവസൈന്യനിര അതിൽപ്പെട്ടു് ഭസ്മമായിക്കൊ

ണ്ടിരുന്നു. ആ പകൽസമയത്തുതന്നെ കൊള്ളിമീൻ വീണു. ഖാണ്ഡവദാഹകാലത്തു് രക്ഷപ്പെട്ടവനും അർജ്ജുനന്റെ ശത്രുവുമായ അശ്വസേനനെന്ന നാഗവും അർജ്ജുനനോടു് പകരംചോദിക്കാമെന്നുള്ള ഉത്സാഹത്തോടുകൂടി നാഗാസ്ത്രത്തിന്റെ മുനയിൽ കയറിയിരുന്നു. ബാണം അർജ്ജുനനെ സമീപിക്കുന്നതിനുമുമ്പു് ശ്രീഭഗവാൻ രഥത്തിൽ തന്റെ പെരുവിരൽ ഒന്നമർത്തി. അത്രതന്നെ! രഥം ഒരുമുഴം കീഴ്പ്പോട്ടു് താണു. ബാണം അർജ്ജുനന്റെ മുകുടത്തേയുംകൊണ്ടു്പോയി. നാഗാസ്ത്രത്തിൽനിന്നും വമിച്ച അഗ്നിയാൽ ആ മുകുടം എരിഞ്ഞുചാമ്പലായി.

മഹാഭാരതയുദ്ധത്തിൽ പല സന്ദർഭങ്ങളിലും അർജ്ജുനൻ കണ്ഠിതമനസ്സനായിത്തീർന്നിട്ടുണ്ടു്. ബുദ്ധിയും ശക്തിയും ക്ഷീണിതമായിട്ടുണ്ടു്. എങ്കിലും ധർമ്മാത്മാവും ധൈര്യശാലിയുമായ അർജ്ജുനൻ ഒരിക്കലെങ്കിലും അധർമ്മം പ്രവർത്തിച്ചിട്ടില്ല. മഹാപ്രളയംതന്നെ സൃഷ്ടിക്കുവാൻ കഴിവുള്ള ഒരു ബാണം — ഒരത്ഭുതബാണം — പാശുപതം എന്ന ദിവ്യബാണം — അർജ്ജുനന്റെ കൈവശമുണ്ടായിരുന്നു. എന്നാൽ പ്രാണസങ്കടാവസ്ഥയിൽ പോലും അർജ്ജുനൻ പാശുപതാസ്ത്രം പ്രയോഗിക്കാൻ ഒരുമ്പെട്ടില്ല. അതുപോലെ ശ്രീകൃഷ്ണചരണങ്ങളിലുള്ള അർജ്ജുനന്റെ വിശ്വാസം ഒരു ക്ഷണനേരത്തേയ്ക്കുപോലും ശിഥിലമായിട്ടില്ല. ഈ പ്രേമവും വിശ്വാസവുമാകുന്ന പാശംകൊണ്ടാണു് അർജ്ജുനൻ ഭഗവാനെ ബന്ധിച്ചിരിക്കുന്നതു്. ഭഗവാൻ അർജ്ജുനനുവേണ്ടി എല്ലാം ചെയ്തു. നിത്യവും രഥത്തിന്റെ കേടുപാടുതീർത്തു് സജ്ജീകരിച്ചു; കുതിരകളെ തുടച്ചു ശുശ്രൂഷിച്ചു. എല്ലാ ആപത്തുകളിൽനിന്നും അർജ്ജുനനെ രക്ഷിച്ചു. ഭഗവാന്റെ

പ്രതാപംകൊണ്ടു മാത്രമാണു് പാണ്ഡവന്മാർ മഹാഭാരത യുദ്ധത്തിൽ വിജയികളായതു്.

യുദ്ധം അവസാനിച്ചു. ആ അന്തിമദിനത്തിൽ ഭഗവാൻ തങ്ങളുടെ താവളസ്ഥലത്തു് രഥത്തെ കൊണ്ടു നിർത്തി. അർജ്ജുനനോടു് ആദ്യമായി രഥത്തിൽ നിന്നും ഇറങ്ങുവാൻ ആജ്ഞാപിച്ചു. പതിവില്ലാതെ എന്താണിങ്ങനെ പറയുന്നതെന്നാലോചിക്കാതെ അർജ്ജുനൻ ഉടൻ ശ്രീഭഗവാൻെറ ആജ്ഞയനുസരിച്ചു് രഥത്തിൽ നിന്നും ഇറങ്ങി. അർജ്ജുനൻ ഇറങ്ങിയമാത്രയിൽ ധ്വജത്തിൽ ഉപവിഷ്ടനായിരുന്ന ശ്രീഹനുമാനും അദൃശ്യനായി. ശ്രീഭഗവാനും രഥത്തിൽനിന്നും താഴെ ഇറങ്ങി. പിന്നെ ഒരു നിമിഷംപോലും താമസിച്ചില്ല, ആ ദിവ്യരഥം കുതിരകളോടുകൂടി ഉടൻ ഭസ്മമായി. ഭഗവാൻ പറഞ്ഞു: "ദിവ്യാസ്ത്രങ്ങളുടെ പ്രയോഗത്താൽ ഈ രഥം വളരെ മുമ്പുതന്നെ ഭസ്മമായിക്കഴിഞ്ഞിരുന്നു. എന്നാൽ എന്റെ ശക്തികൊണ്ടു് ഇന്നുവരെ അതു് സംരക്ഷിക്കപ്പെട്ടിരുന്നു. അർജ്ജുനാ! നീ ആദ്യമായി ഇറങ്ങാതിരുന്നെങ്കിൽ ആ രഥത്തോടുകൂടി നീയും ഭസ്മമായിപ്പോകുമായിരുന്നു.

അശ്വത്ഥാമാവു് പാണ്ഡവന്മാരുടെനേക്കു് ബ്രഹ്മാസ്ത്രം പ്രയോഗിച്ചപ്പോഠം അവിടേയും ആ അത്യാപത്തിൽ നിന്നും ഭഗവാൻ അവരെ രക്ഷിച്ചു. അശ്വത്ഥാമാവു് പ്രയോഗിച്ച ബ്രഹ്മാസ്ത്രത്തിൻെറ തേജസ്സുകൊണ്ടു് ഉത്തരയുടെ ഗർഭസ്ഥനായ ശിശു ഗർഭത്തിൽവച്ചുതന്നെ മൃതിയടഞ്ഞിരുന്നു. ശിശുവിൻെറ മൃതദേഹത്തെയാണു് ഉത്തര പ്രസവിച്ചതു്. ശ്രീഭഗവാൻെറ കരസ്പർശംകൊണ്ടു് ശിശുവിൽ ജീവസഞ്ചാരമുണ്ടായി. അങ്ങനെ

മരിച്ച ശിശുവിനെ ശ്രീഭഗവാൻ ജീവിപ്പിച്ചു. ആ ശിശുവാണ്, ശ്രീഭഗവാനാൽ രക്ഷിക്കപ്പെട്ടതിനാൽ വിഷ്ണുരാതൻ എന്നു വിഖ്യാതനായ ശ്രീ പരീക്ഷിത്തു മഹാരാജാവ്.

ഒരിക്കൽ അർജ്ജുനൻ സുധന്വാവ് എന്ന മഹാഭക്തനെ കൊല്ലുന്നതാണെന്നു് പ്രതിജ്ഞചെയ്തു. അവിടേയും സാക്ഷാത് മധുസൂദനൻതന്നെ പ്രതിജ്ഞ നിറവേററി അർജ്ജുനനെ രക്ഷിച്ചു. ഭക്തശിരോമണിയായ സുധന്വാവിൻെറ ദിവ്യചരിത്രത്തിൽ ഏതാനും ഭാഗങ്ങൾമാത്രം ചുവടെ ചേക്കുന്നു.

ധമ്മാത്മാവും ശൂരവീരനും ഭഗവദ്ഭക്തനുമായ ഹംസധ്വജൻ എന്ന രാജാവ് ചമ്പകപുരി എന്ന രാജ്യത്തെ ഭരിച്ചിരുന്നു. അദ്ദേഹം പ്രജകളുടെ പ്രത്യക്ഷദൈവതമായി ശോഭിച്ചിരുന്നു. ആ രാജ്യത്തു് ഒരു പ്രത്യേകവിശേഷതയുണ്ടായിരുന്നു. രാജകുലത്തിലുള്ളവരും പ്രജകളിൽ എല്ലാ പുരുഷന്മാരും ഏകപത്നീവ്രതത്തോടുകൂടിയവരും ഭഗവദ്ഭക്തിയുള്ളവരുമായിരിക്കണമെന്നു് നിയമമുണ്ടായിരുന്നു. ഈ നിയമത്തെ ലംഘിക്കുന്നവർ ആരായിരുന്നാലും, മഹാവിദ്വാനോ, ബ്രാഹ്മണനോ ആയിരുന്നാൽതന്നെയും അവരെ അല്പംപോലും ദാക്ഷിണ്യം കൂടാതെ ശിക്ഷിക്കുകയും നാടുകടത്തുകയും ചെയ്തിരുന്നു. എല്ലാ പ്രജകളും സദാചാരികളും ഭഗവദ്ഭക്തന്മാരും ദാനപരായണരുമായിരുന്നു.

യുധിഷ്ഠിരമഹാരാജാവ് ഒരു അശ്വമേധയാഗം നിശ്ചയിച്ചു. യജ്ഞത്തിന്നുവേണ്ടി തിരഞ്ഞെടുക്കപ്പെട്ട അശ്വം ചമ്പകപുരിയിൽ ചെന്നുചേന്നു. ഹംസധ്വജമഹാരാജാവ് ആലോചിച്ചു:— "ഞാൻ വൃദ്ധനായി

എന്റെ നേത്രങ്ങരം ഇതേവരെ ശ്രീകൃഷ്ണചന്ദ്രൻെറ ദർശനം കൊണ്ടു് സഫലങ്ങളായിട്ടില്ല. 'ഞാൻ ഈ കതിരയെ പിടിച്ചുകെട്ടുന്നപക്ഷം യുദ്ധഭൂമിയിൽവച്ചു് ഭഗവാൻ പുരുഷോത്തമനെ ദർശിക്കവാനുള്ള ഭാഗ്യം എനിക്കു് സിദ്ധിക്കം. എൻെറ ജന്മം ഭുവനമോഹനനായ ശ്യാമസുന്ദരൻെറ ചരണദർശനത്താൽ സഫലമായിത്തീരും''. എന്നിങ്ങനെ ചിന്തിച്ചുറപ്പിച്ചിട്ടു് അശ്വത്തെ ബന്ധിക്കവാൻ തീരുമാനിച്ചു.

അശ്വത്തിൻെറ രക്ഷയ്ക്കായി ഗാണ്ഡീവധാരിയായ അർജ്ജുനനും പ്രദ്യുമ്നാദിമഹാരഥികളും അതിൻെറ പുറകെ യാത്രചെയ്തിരുന്നു. ഹംസധ്വജൻെറ ആജ്ഞയനുസരിച്ചു് അശ്വം ബന്ധിക്കപ്പെട്ടു. ചമ്പകപുരിയിലുള്ള യോദ്ധാക്കളെല്ലാം രണക്ഷേത്രത്തിൽ ഉപസ്ഥിതരാകണമെന്നും അവർ നിർദ്ദേശിച്ചിട്ടുള്ള സമയത്തു് വന്നുചേരാത്തപക്ഷം അവരെ തിളയ്ക്കുന്ന എണ്ണനിറഞ്ഞ കടാഹത്തിൽഇട്ടു് നിർദ്ദയം കൊല്ലുന്നതാണെന്നും രാജഗുരുവായ ശംഖൻ ഘോഷണംചെയ്തു.

ഹംസധ്വജരാജാവിന്നു് സുബലൻ, സുരഥൻ, സമൻ, സുദർശനൻ, സുധന്വാവു് എന്നിങ്ങനെ അഞ്ചു പുത്രന്മാരുണ്ടായിരുന്നു. ഇളയരാജകമാരൻ സുധന്വാവു് യുദ്ധത്തിന്നു് പോകവാൻ തയ്യാറായി. അദ്ദേഹം തൻെറ മാതൃസന്നിധിയിൽചെന്നു് യുദ്ധത്തിനാജ്ഞനൽകണമെന്നപേക്ഷിച്ചു. ആ വീരമാതാവു് പുത്രനെ ഹൃദയത്തോടു് ചേർത്തു പുണർന്നിട്ടു് ഇപ്രകാരം ആദേശം നൽകി:— ''മകനേ! നീ യുദ്ധത്തിന്നു് ഉടൻ പുറപ്പെടുക. ഞാൻ ഈ ജന്മത്തിൽത്തന്നെ ഹരിയെ പ്രാപിക്കവാൻ ആഗ്രഹിക്കുന്നവളാണു്. അതുകൊണ്ടു് സാക്ഷാത് ഹരി ശ്രീകൃഷ്ണനെ പ്രസന്നനാക്കവാനുള്ള കാര്യങ്ങളെമാത്രം ചെയ്യുക.

ഭഗവാൻ ഭക്തവത്സലനാണു്. നീ അർജ്ജുനനെ യുദ്ധത്തിൽ തോല്പിക്കുന്നപക്ഷം അർജ്ജുനൻെറ രക്ഷയ്ക്കായി ആ പാർത്ഥസാരഥി ഉടൻ അവിടെ എഴുന്നെള്ളും. മകനെ! ഒരു കാര്യം നിൻെറ ഓർമ്മയിൽ ഇരിക്കട്ടെ! എൻെറ മുലപ്പാൽ കുടിച്ചുവളൎന്ന നീ എന്നെ ലജ്ജിപ്പിക്കുവാൻ ഇടവരുത്തരുതു്. ഭഗവാൻ ശ്രീകൃഷ്ണനെകണ്ടു് നീ ഭയപ്പെടരുതു്. ഭഗവാൻ ശ്രീകൃഷ്ണൻെറ മുമ്പിൽവച്ചു് യുദ്ധത്തിൽ മരിക്കുന്നവർ, വാസ്തവത്തിൽ മരിക്കുന്നില്ല. മകനെ അവർ മാത്രമല്ല ഉദ്ധരിക്കപ്പെടുന്നതു്, അവർ തങ്ങളുടെ മുൻപും പിൻപുമുള്ള 21 തലമുറകളെ ഉദ്ധരിക്കുന്നവരുമാണു്. യുദ്ധം ചെയ്തുകൊണ്ടു് പുരുഷോത്തമസന്നിധിയിൽ നീ വീരഗതിപ്രാപിക്കുന്നപക്ഷം ഞാൻ ദുഃഖിക്കുകയില്ല. പ്രത്യുത അത്യധികം സന്തോഷിക്കും.''

സുധന്വാവു് മാതാവിൻേറയും സഹോദരി കുവലാദേവിയുടേയും ആജ്ഞയും പ്രോത്സാഹനവും സ്വീകരിച്ചുകൊണ്ടു് അന്തഃപുരത്തിൽപ്രവേശിച്ചു. അവിടെ പ്രവേശനദ്വാരത്തിൽത്തന്നെ അദ്ദേഹത്തിൻെറ ധർമ്മപത്നി മഹാസതി പ്രഭാവതീദേവി പൂജാസാമഗ്രികളുമായി കാത്തുനില്ക്കുകയായിരുന്നു. സഹർഷം പതിയെ പൂജിച്ചിട്ടു് അവരം പറഞ്ഞു:– "നാഥാ! അങ്ങു് അർജ്ജുനനുമായുള്ള സംഗ്രാമത്തിൽ – തിരിച്ചു വരികയില്ലെന്നു് എനിക്കു് ബോദ്ധ്യമുണ്ടു്. ഭഗവാൻ ശ്രീകൃഷ്ണനെ സമീപിക്കുന്നവർ ഈ സംസാരത്തിൽ വീണ്ടും തിരിച്ചുവന്നിട്ടില്ല. എൻെറ സ്വാമീ! ഞാൻ അധൈര്യപ്പെടുന്നില്ല. എന്നാൽ ഒരപേക്ഷമാത്രം. അങ്ങു് പോയാൽ അഞ്ജലിനൽകുന്നതിന്നു് എനിക്കൊരു പുത്രൻ വേണം.''

സുധന്വാവിൻെറ പലപ്രകാരത്തിലുള്ള ഉപദേശങ്ങളൊന്നും ആ പതിവ്രതയോടു് ഫലിച്ചില്ല. സഹധർമ്മി

ണിയുടെ ധമ്മസമ്മതമായ പ്രാർത്ഥനയെ അദ്ദേഹത്തിനു് അസ്വീകാരംചെയ്‌വാൻ കഴിഞ്ഞില്ല. തന്റെ ഇഷ്ട മൂർത്തിയായ ശ്രീകൃഷ്ണഭഗവാനെ, ഹൃദയത്തിൽ ഉറപ്പിച്ചു കൊണ്ടു് ആ മഹാസതിയുടെ അപേക്ഷയെ പൂർണ്ണമാക്കി സ്നാനപ്രാണായാമാദികൾ ചെയ്തിട്ടു് യുദ്ധസന്നദ്ധനായി രഥത്തിൽ കയറി.

യുദ്ധക്ഷേത്രത്തിൽ ഹംസധ്വജമഹാരാജാവും 4 പുത്രന്മാരും കൃത്യസമയത്തു് എത്തിച്ചേൎന്നു. എല്ലാ ശൂരവീരന്മാരും രണഭൂമിയിൽ തയ്യാറായിരുന്നു. സുധന്വാവിനെ മാത്രം കണ്ടില്ല. മഹാരാജാവു് ക്രോധതാമ്രാക്ഷനായി. സുധന്വാവിനെ പിടിച്ചുകെട്ടിക്കൊണ്ടുവരുവാൻ സൈന്യത്തിൽ ഒരു വിഭാഗത്തെ അയച്ചു. അവർ മാർഗ്ഗമദ്ധ്യത്തിൽത്തന്നെ സുധന്വാവിനെ കണ്ടുമുട്ടി. അദ്ദേഹം പിതാവിന്റെ സന്നിധിയിൽച്ചെന്നു് വിളംബമുണ്ടാക്കിയതിനുള്ള കാരണം ബോധിപ്പിച്ചു. ക്രോധംകൊണ്ടു് മതിമറന്ന മഹാരാജാവു് ഇപ്രകാരം ആക്രോശിച്ചു. “എടാ മൂർഖാ! പുത്രനുണ്ടായെങ്കിൽമാത്രമെ സദ്ഗതി ലഭിക്കുകയുള്ളുവെങ്കിൽ കുകര സൂകരാദികൾക്കും സ്വർഗ്ഗം ലഭിക്കേണ്ടതല്ലേ? നിന്റെ ധമ്മവും വിചാരവും വിചിത്രമായിരിക്കുന്നു. ഭഗവാൻ ശ്രീകൃഷ്ണന്റെ നാമം ശ്രവിച്ചിട്ടും നിന്റെ മനസ്സു് കാമവശമായിത്തീൎന്നു. ഇങ്ങനെയുള്ള കാമിയും ഭഗവന്നാമവിമുഖനുമായ കുപുത്രൻ തിളയ്ക്കുന്ന എണ്ണയിൽ വീണു് ചാകേണ്ടതുതന്നെയാണു്.

പുത്രൻചെയ്ത അപരാധത്തിനു് എന്താണു പ്രായശ്ചിത്തമെന്നു് പുരോഹിതനോടു ചോദിക്കുവാൻ മഹാരാജാവു ദൂതനെ അയച്ചു. ധമ്മമമ്മജ്ഞനും സ്മൃതികളുടെ രചയിതാവുമായ ഋഷി, ശംഖൻ മഹാക്രോധിയായിരുന്നു. ശംഖൻ പറഞ്ഞു:— “രാജാവിന്റെ മനസ്സു് പുത്രമോഹത്താൽ

ധർമ്മഭ്രഷ്ടമായിഭവിച്ചിരിക്കുന്നു. ഏവർക്കും നിയമമൊന്നായിരിക്കുമ്പോൾ സുധന്വാവിൻെറ കാര്യത്തിൽമാത്രം പ്രായശ്ചിത്തമെന്താണെന്നു്, ചോദിക്കേണ്ട ആവശ്യമെന്താണു്? മന്ദബുദ്ധികളും ലോഭമോഹഭയാദികളാൽ തൻെറ വാക്കിനെ പരിപാലിക്കാത്തവരും നരകത്തിൽ കിടന്നു് ദാരുണദുഃഖം അനുഭവിക്കേണ്ടവരാണു്. ഹംസധ്വജൻ പുത്രമോഹത്താൽ തൻെറ പ്രതിജ്ഞയെ കാറ്റത്തു് പറത്തിയിരിക്കുന്നു. അങ്ങനെയുള്ള അധർമ്മിയുടെ രാജ്യത്തിൽ ഞാൻ ഇനി ഇരിക്കുന്നതല്ല", എന്നിങ്ങനെ ആക്രോശിച്ചുകൊണ്ടു് ശംഖൻ തൻെറ പൗരോഹിത്യത്തേയും വെടിഞ്ഞു് കാട്ടിലേക്കു പുറപ്പെട്ടു.

ദൂതന്മാരിൽനിന്നും വർത്തമാനമറിഞ്ഞ മഹാരാജാവു് സുധന്വാവിനെ പിടിച്ചുകെട്ടി തിളയ്ക്കുന്ന എണ്ണയിൽ ഇടുവാൻ മന്ത്രിക്കു് ആദേശം നൽകി. മഹാരാജാവിന്റെ ദൃഢനിശ്ചയമറിഞ്ഞ ശംഖമുനി തിരിച്ചുവന്നു. ദുഃഖിതനായ മന്ത്രിയെ സമാധാനപ്പെടുത്തിക്കൊണ്ടു് തിളയ്ക്കുന്ന എണ്ണയിൽ ചാടാൻ സുധന്വാവു് സ്വയം സന്നദ്ധനായി. ആ ഭക്തോത്തമൻ തുളസീമാല ധരിച്ചു:—"ഹേ ഗോവിന്ദ! എനിക്കു് മരിക്കുവാൻ ഭയമില്ല. ഞാൻ നിന്തിരുവടിയുടെ ചരണങ്ങളിൽ ദേഹത്യാഗം ചെയ്യുവാൻ തന്നെയാണു വന്നതു്; എന്നാൽ നിന്തിരുവടിയുടെ പ്രത്യക്ഷദർശനം ലഭിക്കാതെ മഹാപാപിയായ ഞാൻ ഇതാ മരിക്കുന്നു. പ്രഭോ! ഞാൻ നിന്തിരുവടിയെ തിരസ്കരിച്ചിട്ടു് കാമസേവചെയ്തുപോയി. അതുകൊണ്ടു് എനിക്കു് അഭയം തരികയില്ലേ കൃഷ്ണാ! ഹേ ഗോപാല! അത്യധികം കഷ്ടപ്പെടുന്ന—ഭയവ്യാകുലാദികളാൽ പീഡിതരായ—ശരണാഗതർക്കു് നിന്തിരുവടി ശാന്തിയും സുഖവും നൽകുകയില്ലേ? ഞാൻ നിന്തിരുവടിയെ ഹൃദയത്തിൽ പ്രതിഷ്ഠി

ച്ചുകൊണ്ടു് ശരീരത്യാഗം ചെയ്‌വാൻ തുടങ്ങുന്നു. എന്തിനറിയാം പ്രഭോ! ഞാൻ അവശ്യം നിന്തിരുവടിയെ പ്രാപിക്കും. എന്നാൽ ലോകം പറയും, സുധന്വാവു് കുഡാഹത്തിൽകിടന്നു് വെന്തുമരിച്ചുവെന്നു്. ഞാൻ നിന്തിരുവടിയുടെ ഭക്തനായതിനാൽ ആ അപമാനം നിന്തിരുവടിക്കാണു്. അർജ്ജുനബാണങ്ങളേററു് ഈ ശരീരത്തെ നിന്തിരുവടിക്കു് കാഴ്ചവെയ്ക്കുവാൻ ഞാനാഗ്രഹിക്കുന്നു. അവിടുന്നു് അനേകമനേകം ഭക്തന്മാരുടെ അഭീഷ്ടം സാധിച്ചുകൊടുത്തു. എന്റെ അഭീഷ്ടവും പൂർണ്ണമാക്കുകയില്ലെ? ഈ ശരണാശ്രിതനെ കൈവെടിയരുതെ!" എന്നു പ്രാർത്ഥിച്ചുകൊണ്ടും "ഹരേ ഗോവിന്ദ! കൃഷ്ണാ! എന്നു് ഉത്കീർത്തനംചെയ്തുകൊണ്ടും കുഡാഹത്തിൽ – തിളയ്ക്കുന്ന എണ്ണയിൽ–കുതിച്ചു.

അന്നൊരു ദിവസം പ്രഹ്ളാദനുവേണ്ടി അഗ്നിദേവൻ ശീതളമായി ഭവിച്ചിരുന്നു. മറെറാരുദിവസം വ്രജബാലന്മാർക്കുവേണ്ടി ബാലഗോപാലൻ ദാവാഗ്നിയെ പാനംചെയ്തിരുന്നു. അതുപോലെ, ഇന്നു തിളയ്ക്കുന്ന എണ്ണ, സുധന്വാവിന്നുവേണ്ടി ശീതളമായിഭവിച്ചു. ആ ഭക്തപ്രവരനു് ശരീരബോധമില്ലായിരുന്നു. നാവു് തടവില്ലാതെ, നാമങ്ങൾ ഉച്ചരിച്ചുകൊണ്ടിരുന്നു; കാണികൾ ആശ്ചര്യമൂഢരായിച്ചമഞ്ഞു. സുധന്വാവിന്റെ ഒരു രോമംപോലും കരിഞ്ഞില്ല. വർത്തമാനംകേട്ടു് ഹംസധ്വജനും പുരോഹിതനും ഓടിയെത്തി. ശ്രദ്ധാരഹിതനും താർക്കികനുമായ ശംഖനു് സന്ദേഹമുണ്ടായി. 'അവശ്യം ഇതിൽ എന്തെങ്കിലും ജാലം ഉണ്ടായിരിക്കണം. ഇവൻ മന്ത്രമോ ഔഷധമോ എന്തെങ്കിലും പ്രയോഗിച്ചിരിക്കണം.' എന്നു് ശംഖൻ പറഞ്ഞു. സംശയം തീർക്കാൻ ഒരു നാളികേരം കുഡാഹത്തിലിട്ടു. അതു് വെടിച്ചുചിതറി

തിളയ്ക്കുന്ന എണ്ണയിൽ ഏതാനും തുള്ളികൾ ശംഖന്റെ ശിരസ്സിലും പതിച്ചു. ഇപ്പോൾ ശംഖൻ ഭഗവന്നാമത്തിന്റെ മഹത്വം അല്പാല്പമായി ഗ്രഹിക്കാൻ തുടങ്ങി. ഒരു മഹാഭക്തന്റെപേരിൽ സന്ദേഹമുണ്ടായതിൽ പശ്ചാത്താപപ്പെട്ടു. താൻ ചെയ്ത അപരാധത്തിനു് പ്രായശ്ചിത്തം പ്രാണത്യാഗമാണെന്നു് നിശ്ചയിച്ചു് ശംഖമുനി സ്വയം, ആ തിളയ്ക്കുന്ന എണ്ണനിറഞ്ഞ കഡാഹത്തിൽ എടുത്തുചാടി. എന്നാൽ സുധന്വാവിന്റെ പ്രഭാവത്താൽ ശംഖനും ആ എണ്ണ ശീതളമായി ഭവിച്ചു. ശംഖമുനി സുധന്വാവിനെ കെട്ടിപ്പുണർന്നുകൊണ്ടു് പറഞ്ഞു;— "കുമാര! ഞാൻ ബ്രാഹ്മണനും ശാസ്ത്രജ്ഞനുമായിരുന്നിട്ടും അസാധുവാണു്; മൂർഖനുമാണു്; ഭഗവാൻ ശ്രീകൃഷ്ണനെ സദാ സ്മരിക്കുന്നവനാണു് വാസ്തവത്തിൽ ബുദ്ധിമാൻ. അവൻമാത്രമാണു് വിദ്വാൻ. നിന്റെ സ്പർശംകൊണ്ടു് എന്റെ അധമദേഹം പോലും പവിത്രമായിത്തീർന്നിരിക്കുന്നു. നിന്നെപ്പോലെയുള്ള ഭഗവദ്ഭക്തന്മാരെ ദർശിക്കുന്നതു് മനുഷ്യജന്മത്തിന്റെ പരമസഫലതയാണു്. "രാജകുമാര! നിന്റെ പിതാവിനേയും സഹോദരന്മാരേയും ഈ സൈന്യത്തേയും പാവനമാക്കിത്തീർത്തിട്ടു് എന്നേയും ഉദ്ധരിക്കു. മൂന്നു ലോകത്തിന്റേയും സ്വാമി; ആരുടെ സാരഥിയാണോ ആ ധനുർദ്ധരനെ സന്തുഷ്ടനാക്കുവാൻ നിന്നെക്കൊണ്ടല്ലാതെ മററാരാലും സാദ്ധ്യമല്ല. മുനിയോടുകൂടി സുധന്വാവു് കഡാഹത്തിൽനിന്നും പുറത്തുവന്നു. പിതാവു് പുത്രനെ ആശ്ലേഷിച്ചു് ആശിസ്സുകൾ ചൊരിഞ്ഞു. സുധന്വാവു് സേനാനായകത്വം സ്വീകരിച്ചു. അർജ്ജുനനുമായി സംഗ്രാമം ആരംഭിച്ചു. ശൂരനായ സുധന്വാവിനെ എതിർക്കാൻകഴിയാതെ പാണ്ഡവസൈന്യം പിൻവാങ്ങിത്തുടങ്ങി. വൃഷകേതു, പ്രദ്യുമ്നൻ, കൃതവർമ്മാവു്, സാത്യകി

ആദിയായ വീരന്മാർക്ക് സുധന്വാവിന്റെ തേജസ്സിന്നു മുമ്പിൽ നില്ക്കുവാൻകഴിയാതെയായി. ഒടുവിൽ അർജ്ജുനൻ സുധന്വാവുമായി നേരിട്ടു. പരമഭക്തനായ അർജ്ജുനന്നു് ഭഗവാന്റെ ബലംകൊണ്ടു് തന്റെ ശൂരതയിൽ അല്പം ദർപ്പമുണ്ടായിരുന്നു. മഹാനായ സുധന്വാവിന്നു് ആ ദർപ്പമില്ലായിരുന്നു. ബാലനായ സുധന്വാവിന്റെ ശൂരപരാക്രമംകണ്ടു് അർജ്ജുനൻ ആശ്ചര്യപ്പെട്ടു. അപ്പോൾ, വീരഗതിഅടഞ്ഞ തന്റെ പുത്രൻ വീരാഭിമന്യുവിനെ അദ്ദേഹം സ്മരിച്ചു. സുധന്വാവിന്റെനേർക്കു് അർജ്ജുനന്നു് പുത്രവാത്സല്യമുണ്ടായി. സുധന്വാവു് പറഞ്ഞു:– "വിജയ! സാക്ഷാൽ ശ്രീകൃഷ്ണചന്ദ്രൻ നിന്റെ സാരഥിയായിരുന്നതിനാലാണു് നിനക്കു് വിജയനെന്ന പട്ടംതന്നെ ലഭിച്ചിട്ടുള്ളതു്. ആ മഹാസാരഥി എവിടെപ്പോയി?. നിന്റെ അഹങ്കാരംകൊണ്ടു് തന്തിരുവടിയെ നീ ഉപേക്ഷിച്ചുവോ?, ആ ലോകസാരഥിയെക്കൂടാതെ നീ എന്നോടു യുദ്ധം ചെയ്‌വാൻ ധൈര്യപ്പെടുന്നുവോ?."

സുധന്വാവിന്റെ ഇപ്രകാരമുള്ള വാക്കുകൾ അർജ്ജുനനെ ക്രുദ്ധനാക്കി. അർജ്ജുനൻ ബാണവർഷംകൊണ്ടു് സുധന്വാവിനേയും സൈന്യത്തേയും മൂടി. സുധന്വാവു് മന്ദഹസിച്ചിട്ടു് പ്രത്യസ്ത്രംകൊണ്ടു് പഴയനില വരുത്തി. സുധന്വാവിന്റെ ദിവ്യതേജസ്സിന്നുമുമ്പിൽ അർജ്ജുനന്റെ സാമർത്ഥ്യം തവിടുപൊടിയായി. അർജ്ജുനന്റെ ദിവ്യാസ്ത്രങ്ങളെപ്പോലും രാജകുമാരൻ വ്യർത്ഥമാക്കിത്തീർത്തു. അർജ്ജുനസാരഥി മരിച്ചു. അർജ്ജുനൻ മൂർച്ഛിച്ചു് ഭൂമിയിൽപതിച്ചു. സുധന്വാവു് വീണ്ടും ചിരിച്ചുകൊണ്ടു പറഞ്ഞു:–"ധനഞ്ജയ! ഞാൻ മുമ്പുതന്നെ പറഞ്ഞില്ലെ സർവ്വജ്ഞനായ ആ സാരഥിയെ ഉപേക്ഷിച്ചതു് ശോഭനമായില്ലെന്നു്. ഇനിയും വിളംബംവരുത്തേണ്ട, വേഗം ആ മഹാ

സാരഥിയെ സ്മരിക്കു. ശീഘ്രമാകട്ടെ, അല്ലെങ്കിൽ നിന്റെ കാര്യം അപകടത്തിലാണ്.

അർജ്ജുനൻ ആലസ്യം തീൎന്നെഴുന്നേററു. ഇടത്തു കൈ കൊണ്ട് കുതിരകളുടെ കടിഞ്ഞാൺ പിടിച്ചു. വലത്തു കൈകൊണ്ട് യുദ്ധംചെയ്തു, മനസ്സുകൊണ്ട് ശ്രീഭഗവാനെ സ്മരിച്ചു. സർവ്വാന്തര്യാമിയായ പ്രഭു ഉടൻ അവിടെ പ്രകടമായി. അർജ്ജുനന്റെ കയ്യിൽനിന്നും രഥത്തിന്റെ രശ്മി വാങ്ങി. സുധന്വാവും അർജ്ജുനനും ഭഗവാനെ പ്രണമിച്ചു. സുധന്വാവിന്റെ നേത്രങ്ങളിൽ ആനന്ദാശ്രുക്കൾ പെരുകിത്തുടങ്ങി. യാതൊന്നിനുവേണ്ടി യാണോ അർജ്ജുനനെ യുദ്ധത്തിൽ തോല്പിച്ചതു് ആ കാര്യം ഇപ്പോൾ സഫലമായി: കമലലോചനൻ വന്നു. ആ മഹദ്ദർശനത്താൽ സുധന്വാവ് കൃതാർത്ഥനായി. സുധന്വാവ് പറഞ്ഞു:- പാർത്ഥ! സർവ്വസമർത്ഥനായ സാരഥി വന്നുകഴിഞ്ഞു. ഇനി എന്നെ ജയിക്കുന്നതിന്നാ യി വല്ലതും പ്രതിജ്ഞ ചെയ്യുക. അർജ്ജുനൻ ആ വേശത്തിലായി മൂന്ന് ബാണങ്ങൾ കയ്യിലെടുത്തു "ഈ മൂന്നു ബാണങ്ങളാൽ ഞാൻ നിന്റെ മസ്തകത്തെ പിളർന്നി ല്ലെങ്കിൽ എന്റെ പൂർവ്വജന്മാർ പുണ്യഹീനരായി നരക ത്തിൽ പതിക്കട്ടെ!" എന്ന് പ്രതിജ്ഞചെയ്തു,

അർജ്ജുനന്റെ പ്രതിജ്ഞകേട്ട് സുധന്വാവ് കൈ കളയർത്തിക്കൊണ്ട് പറഞ്ഞു:— "ഞാൻ ശ്രീകൃഷ്ണൻ സാക്ഷിയായിട്ട് പറയുന്നു. നിന്റെ ഈ ബാണങ്ങളെ ഞാൻ മുറിച്ചില്ലെങ്കിൽ എനിക്ക് ഘോരഗതി ലഭിക്കട്ടെ. ഇപ്രകാരം പറഞ്ഞിട്ട് അസ്ത്രപ്രയോഗംകൊണ്ട് അർജ്ജുനനേയും കൃഷ്ണനേയും അത്യധികം പരവശരാക്കി. രഥത്തെ തകർത്തു് പൊടിയാക്കി കാററിൽ പറത്തി. അർജ്ജുനനും ഭഗവാനും മറെറാരു രഥത്തിൽകയറി; ഭഗവാൻ

പറഞ്ഞു:– "സുധന്വാവ് അസാമാന്യവീരനാണ്. എന്നോടു ചോദിക്കാതെ നീ പ്രതിജ്ഞചെയ്തതു് ഒട്ടും നന്നായില്ല. ജയദ്രഥനെ വധിച്ചപ്പോൾ നിന്റെ പ്രതിജ്ഞയെ എത്ര കഷ്ടപ്പെട്ടാണു് ഞാൻ നിറവേററിയതു്. അതെല്ലാം നീ മറന്നുകളയുന്നു. സുധന്വാവ് ഏകപത്നീവ്രതത്തിന്റെ പ്രഭാവത്താൽ മഹാനാണു്. ഈ വിഷയത്തിൽ നാം രണ്ടുപേരും മോശക്കാരുമാണു്. അർജ്ജുനൻ പറഞ്ഞു:– "ഗോവിന്ദ! നിന്തിരുവടി വന്നുകഴിഞ്ഞു. ഇനി ഞാൻ ആരെ ഭയപ്പെടണം? നിന്തിരുവടി സാരഥിയായിരിക്കുമ്പോൾ എന്നെ ആർക്കും ഒന്നും ചെയ്‌വാൻ സാദ്ധ്യമല്ല. എന്റെ പ്രതിജ്ഞ വിഫലമാകുകയില്ല. ശ്രീഭഗവാൻ ഗോവർദ്ധനധാരണം ചെയ്തപ്പോൾ പ്രയോഗിച്ച തന്റെ പുണ്യത്തെ (ശക്തിയെ) ബാണത്തിലർപ്പിച്ചു. കാലാഗ്നിക്കുസമാനം ആ ബാണം ഹുംകാരനാദം മുഴക്കിക്കൊണ്ടു് പാഞ്ഞു. സുധന്വാവും ഗോവർദ്ധനധാരിയായ ശ്രീകൃഷ്ണനെ സ്മരിച്ചു. ആ ശക്തിയെത്തന്നെ തന്റെ ബാണത്തിലും വച്ചു. അർജ്ജുനന്റെ ബാണം രണ്ടായി മുറിഞ്ഞു് ഭൂമിയിൽ പതിച്ചു. പൃഥ്വി വിറച്ചു. ദേവതകൾ ആശ്ചര്യപ്പെട്ടു. അടുത്ത ബാണം പ്രയോഗിക്കുവാൻ ശ്രീഭഗവാൻ ആജ്ഞാപിച്ചു. ആ ബാണത്തിൽ ശ്രീഭഗവാൻ തന്റെ അനേക പുണ്യങ്ങളെ അർപ്പിച്ചു. സുധന്വാവ് ഹുംകാരം ചെയ്തു: "ശ്രീകൃഷ്ണചന്ദ്രൻ ജയിക്കട്ടെ! എന്നു് ഉച്ചത്തിൽ മേഘശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് ആ ബാണത്തേയും മുറിച്ചു. അർജ്ജുനൻ ഉദാസീനനായി. മുഖം മ്ലാനമായി. രണഭൂമിയിൽ ഹാഹാകാരം മുഴങ്ങി. ദേവതകൾ സുധന്വാവിനെ പ്രശംസിച്ചു.

മൂന്നാമത്തെ ബാണത്തിൽ ശ്രീഭഗവാൻ തന്റെ രാമാവതാരശക്തി മുഴുവൻ അർപ്പിച്ചു. ബാണത്തിന്റെ

പുറകിൽ ബ്രഹ്മാവിനേയും മദ്ധ്യത്തിൽ കാലനേയും പ്രതിഷ്ഠിച്ചു. മുൻഭാഗത്തു് താനും ഒരു ചെറിയ രൂപധാരണംചെയ്തുകൊണ്ടു് ഇരുന്നു. ഭഗവാൻെറ ആദേശമനുസരിച്ചു് അർജ്ജുനൻ ബാണത്തെ ധനുസ്സിൽ തൊടുത്തു. സുധന്വാവു് പറഞ്ഞു:— "നാഥ! എന്നെ വധിക്കുന്നതിനു് സ്വയം നിന്തിരുവടിതന്നെ ബാണത്തിൽ ഇരുന്നുകൊണ്ടു് വരുന്നുവോ? നിന്തിരുവടിയുടെ പ്രസാദത്താൽ ഞാൻ അതു് കാണുന്നുണ്ടു്. എൻെറ സ്വാമി! നിന്തിരുവടിക്കു് സ്വാഗതം! ഈ രണഭൂമിയിൽവച്ചു് എന്നെ നിന്തിരുവടിയുടെ ചരണങ്ങളിൽ ചേർത്തു് കൃതാർത്ഥനാക്കിയാലും! അർജ്ജുന! അങ്ങു് ധന്യധന്യനാണു്. സാക്ഷാത് നാരായണൻ അങ്ങയുടെ ബാണത്തിനു് തൻതിരുവടിയുടെ പുണ്യം മാത്രമല്ല നൽകിയതു്; സ്വയം ബാണത്തിൽ ഇതാ സ്ഥിതിചെയ്യുന്നു. അർജ്ജുന! [illegible] എപ്പോഴും അങ്ങയുടേതാണു്. എന്നാൽ ഒരു [illegible] കാര്യമുണ്ടു്. ഞാനും ശ്രീഭഗവാൻെറ ആശ്രിതനാ[illegible] ഞാനിതാ വീണ്ടും പ്രതിജ്ഞചെയ്യുന്നു. ഈ അമോഘബാണത്തെയും ഞാൻ ഖണ്ഡിക്കും.

ബാണം അഗ്നിയെ ഛർദ്ദിച്ചുകൊണ്ടു് സുധന്വാവിൻെറ നേർക്കടുത്തു. അദ്ദേഹം ഇടിമുഴക്കംപോലെ ശബ്ദിച്ചു. "ഭക്തവത്സലൻ ഗോവിന്ദൻ ജയിക്കട്ടെ! സുധന്വാവു് അർജ്ജുനൻെറ ബാണത്തെ നിഷ്പ്രയാസം ഖണ്ഡിച്ചു. ഭക്തൻെറ പ്രഭാവത്തിനുമുമ്പിൽ കാലദേവതയും വിറയ്ക്കുന്നു. സുധന്വാവിൻെറ പ്രതിജ്ഞ പാലിക്കപ്പെട്ടു. ബാണം രണ്ടായി മുറിഞ്ഞുവെങ്കിലും അതിന്റെ ഒരു ഭാഗം ഭൂമിയിൽ പതിച്ചില്ല. ഉജ്ജ്വലമായ ആ അർദ്ധബാണം താനേ ഉയർന്നുചെന്നു് സുധന്വാവിൻെറ മസ്തകത്തെ മുറിച്ചു. മസ്തകഹീനമായ സുധന്വാ

വിൻെറ ശരീരം പാണ്ഡവസൈന്യത്തിലുള്ള അനേകായിരം വീരന്മാരെ കൊന്നൊടുക്കി. സുധന്വാവിൻെറ ശിരസ്സ് ഭഗവാൻെറ ശ്രീചരണങ്ങളിൽ ചെന്നുപതിച്ചു. "ഗോവിന്ദ! കൃഷ്ണ! ഹരി!" എന്ന മധുരനാമങ്ങളും ഉച്ചരിച്ചുകൊണ്ടു് തൻെറ ചരണങ്ങളിൽ വീണുകിടന്ന ആ ശിരസ്സിനെ ഭഗവാൻ എടുത്തു് തൻെറ മടിയിൽ വച്ചു. അപ്പോൾ പരമഭക്തനായ സുധന്വാവിൻെറ മുഖത്തുനിന്നും ഒരു ദിവ്യജ്യോതിസ്സുയന്നു. അതേവരും കാൺകെ ശ്രീകൃഷ്ണചന്ദ്രൻെറ മുഖത്തിൽ പ്രവിഷ്ടമായി.

ഈ ദൃശ്യം അർജ്ജുനനെ കോൾമയിർക്കൊള്ളിച്ചു. താൻ ശരണാഗതന്മാരിൽ മുമ്പനാണെന്നുള്ള അർജ്ജുനന്റെ ജഡധീയാഹങ്കാരം അല്പം ശമിച്ചു. അതായതു്, ജഡധീയാഹങ്കാരത്തിൽ സുധന്വാവിൻെറ പ്രേമഭക്തിയാകുന്ന ആഘാതമേററപ്പോൾ അതു് ശുദ്ധാഹംകാരമായി രൂപാന്തരപ്പെട്ടു. അർജ്ജുനൻ ഭഗവാന്റെ ശ്രീചരണങ്ങളിൽ പതിച്ചു. ഭഗവാൻ തൻെറ പ്രാണപ്രിയനെ വാരിയെടുത്താശ്ലേഷിച്ചു. —അസ്തു.

ദ്വാരാപുരിയിൽ ധർമ്മിഷ്ഠനായ ഒരു ബ്രാഹ്മണൻ അധിവസിച്ചിരുന്നു. അദ്ദേഹത്തിനു് ജനിച്ച പുത്രന്മാരെല്ലാം തൽക്ഷണംതന്നെ മൃതിയടഞ്ഞുകൊണ്ടിരുന്നു. പുത്രന്മാർ മരിക്കുമ്പോഴെല്ലാം ദുഃഖിതനായ ബ്രാഹ്മണൻ മൃതശിശുവിൻെറ ശരീരത്തെ രാജദ്വാരത്തിൽ കൊണ്ടുകിടത്തിയിട്ടു് ഇപ്രകാരം നിലവിളിക്കൂട്ടുമായിരുന്നു:— പാപിയും ബ്രാഹ്മണദ്രോഹിയും ശഠനും ലോഭിയുമായ രാജാവിന്റെ പാപംകൊണ്ടാണു് എന്റെ പുത്രന്മാർ ഇങ്ങനെ മൃതിയടയുന്നതു്. രാജാവു് ഹിംസ്രനും ദുശ്ശീലനും അജിതേന്ദ്രിയനുമായാൽ പ്രജകൾ എങ്ങനെ ദാരിദ്ര്യവും കഷ്ടതയുമനുഭവിക്കാതിരിക്കും?. ബ്രാഹ്മണന്റെ എട്ടു പുത്രന്മാർ

മരിച്ചു. ഒമ്പതാമത്തെ ബാലന്റെ മൃതശരീരവുംകൊണ്ടു് ബ്രാഹ്മണൻ പതിവുപോലെ രാജദ്വാരത്തിൽ ചെന്നപ്പോാൾ അർജ്ജുനൻ രാജഭവനത്തിലുണ്ടായിരുന്നു. ബ്രാഹ്മണന്റെ കരുണസ്വരത്തിലുള്ള ക്രന്ദനംകേട്ടിട്ടു് അർജ്ജുനൻ അദ്ദേഹത്തിന്റെ സമീപംചെന്നു് കാരണമന്വേഷിച്ചു. ഏതു പ്രകാരത്തിലുള്ള ദുഃഖത്തിനും നിവാരണമുണ്ടാക്കുന്നതാണെന്ന് അർജ്ജുനൻ ഉറപ്പു കൊടുത്തു. ബ്രാഹ്മണൻ അവിശ്വാസം പ്രകടമാക്കിയപ്പോൾ അർജ്ജുനൻ പ്രതിജ്ഞയുംചെയ്തു. "ഹേ മഹാബ്രാഹ്മണ! അങ്ങയുടെ പത്താമത്തെ ബാലകനെ രക്ഷിച്ചില്ലെങ്കിൽ ഞാൻ അഗ്നിപ്രവേശംചെയ്തു് ശരീരത്യാഗം ചെയ്യുന്നതാണു്". പ്രതിജ്ഞകേട്ടപ്പോാൾ ബ്രാഹ്മണൻ അല്പം സമാധാനപ്പെട്ടു.

ബ്രാഹ്മിണി പത്താമതും ഗർഭം ധരിച്ചു; ബ്രാഹ്മണൻ അർജ്ജുനനെ വിവരം ധരിപ്പിച്ചു. അർജ്ജുനൻ ബ്രാഹ്മണഗൃഹത്തിൽചെന്നു് സൂതികാഗാരത്തിനു മുകളിലും താഴേയും നാലു വശങ്ങളിലും ഒരുറുമ്പിനുപോലും പ്രവേശിക്കാൻ കഴിയാത്തവിധത്തിൽ അസ്ത്രങ്ങൾ കൊണ്ടു് ഒരു കോട്ട ചമച്ചു. യമദൂതന്മാരെ തടുക്കുവാൻ കോട്ടയ്ക്കുവെളിയിൽ കാവലായി നിലകൊണ്ടു. എന്നാൽ ഈ പ്രാവശ്യം ബ്രാഹ്മണി പ്രസവിച്ചപ്പോാൾ ശവം പോലും കാണ്മാനില്ലായിരുന്നു. ദുഃഖവും ക്രോധവുംകൊണ്ടു് മതിമറന്ന ബ്രാഹ്മണൻ കടുവാക്കുകളാൽ അർജ്ജുനനെ അധിക്ഷേപംചെയ്തു. ലജ്ജിതനായ അർജ്ജുനൻ ഭഗവാനെപ്പോലും വിവരം ധരിപ്പിക്കാതെ യോഗവിദ്യ കൊണ്ടു് യമപുരിയിൽ പ്രവേശിച്ചു. അവിടെ ബ്രാഹ്മണപുത്രനെ കണ്ടില്ല. ഇന്ദ്രൻ, അഗ്നി, നിർഋതി, വായു, വരുണൻ ആദിയായ ലോകപാലന്മാരുടെ

ധാമങ്ങളിലും അതലം, വിതലം ആദിയായ ലോകങ്ങളിലും അന്വേഷിച്ചു. ബ്രാഹ്മണപുത്രനെ കണ്ടുകിട്ടീയില്ല. അവസാനം ദ്വാരകയിൽ തിരിച്ചുവന്നു. ചിതയുണ്ടാക്കി അതിൽ പ്രവേശിക്കുവാൻ തയ്യാറായി.

അർജ്ജുനൻ അഗ്നിയിൽ പ്രവേശിക്കുവാൻ സന്നദ്ധനായപ്പോൾ ഭഗവാൻ അവിടെ ഓടിയെത്തി, അർജ്ജുനന്റെ കരങ്ങളിൽ കടന്നുപിടിച്ചു. ഭഗവാൻ പറഞ്ഞു:— "അർജ്ജുന! സാഹസം അരുത്. എന്നോടു പറയാതെ അഗ്നിയിൽ പ്രവേശിക്കുവാനുള്ള അധികാരം നിനക്കാരു് തന്നു. നീ ശരണാഗതനാണ്. എന്റെ ആജ്ഞകൂടാതെ നിനക്കൊന്നും പ്രവൎത്തിക്കുവാൻ സാദ്ധ്യമല്ല. ഇനിയെങ്കിലും അതു് ഓൎമ്മയിരിക്കട്ടെ! എന്റെ പ്രാണപ്രിയനായ നിന്നെ ഞാൻ ദുഃഖിപ്പിക്കുമോ, അർജ്ജുന?. വാ, പോകാം. ബ്രാഹ്മണപുത്രന്മാരെ നിനക്കു് കാണിച്ചുതരാം". താൻ ഭഗവാന്റേതായിരിക്കുമ്പോൾ ജഡധീയാഹംകാരമാകുന്ന മൂർഖത തന്നെ അടിസ്ഥടി ശല്യപ്പെടുത്തിക്കൊണ്ടിരിക്കുന്നുവെന്നോൎത്തപ്പോൾ അർജ്ജുനന്റെ ഹൃദയം ദ്രവീഭൂതമായിച്ചമഞ്ഞു. ഗദ്ഗദസ്വരത്തിൽ "അടിയന്റെ മഹാപരാധം ക്ഷമിക്കണേ" എന്നു് പറയുവാൻമാത്രം അർജ്ജുനനു് കഴിഞ്ഞു. ശ്രീഭഗവാൻ അൎജ്ജുനനെ മാറോടു് അണച്ചുകൊണ്ടു് തന്റെ ദിവ്യരഥത്തിൽ കയററിയിരുത്തി. രഥം സപ്തദ്വീപുകളേയും, സപ്തപർവ്വതങ്ങളേയും, സപ്തസമുദ്രങ്ങളേയും കടന്നുചെന്നു. ലോകാലോകപർവ്വതത്തേയും കടന്നു് അന്ധകാരമായ പ്രദേശത്തെത്തി. ശ്രീചക്രംകൊണ്ടു് അന്ധകാരത്തെ മാററി. അനന്തജലമാകുന്ന മഹാസമുദ്രത്തെ പ്രാപിച്ചു. അവിടെ ഉജ്ജ്വലിച്ചുകൊണ്ടിരുന്ന മഹാജ്യോതിസ്സിനെ കാണുന്നതിന്നു് സമർത്ഥനല്ലാതെ

അർജ്ജുനൻ കണ്ണുകളടച്ചു. അല്പസമയത്തിനുള്ളിൽ ശ്രീകൃഷ്ണചന്ദ്രൻ അർജ്ജുനനേയുംകൊണ്ടു് ഭഗവാൻ ശേഷശായിയുടെ സമീപമെത്തി. ശേഷശയ്യയിൽ സദാ നിദ്രചെയ്യുന്ന — അനന്തമഹാസമുദ്രത്തിൽ, അനന്തന്റെ പുറത്തു് പള്ളികൊള്ളുന്ന അനന്തനായ ശ്രീനാരായണനെ അർജ്ജുനൻ ദർശിച്ചു. ഭൂമാപുരുഷനായ ശ്രീനാരായണൻ കൃഷ്ണാർജ്ജുനന്മാരെ സല്ക്കരിച്ചിരുത്തി. ബ്രാഹ്മണന്റെ പത്തു ബാലകന്മാരേയും അർജ്ജുനനെ ഏല്പിച്ചുകൊണ്ടു് ശ്രീനാരായണൻ അരുളിച്ചെയ്തു:— "ഭക്തപ്രിയനായ ശ്രീകൃഷ്ണാ! നിങ്ങൾ രണ്ടുപേരേയും ഒരുമിച്ചു കാണണമെന്നുള്ള അത്യാഗ്രഹംകൊണ്ടു്, ഞാൻതന്നെ, ഈ ബാലകന്മാരെ ഇവിടെ കൊണ്ടുവന്നതാണു്. എന്റെ സ്വരൂപവും നരനാരായണന്മാരുമായ നിങ്ങൾ എത്രയും വേഗത്തിൽ ഭൂഭാരം തീർത്തിട്ടു് ഇവിടെ വന്നുചേരുവിൻ!"......

ശ്രീനാരായണന്റെ ആജ്ഞയോടുകൂടി കൃഷ്ണാർജ്ജുനന്മാർ ബ്രാഹ്മണബാലകന്മാരേയുംകൊണ്ടു് ദ്വാരകയിൽ തിരിച്ചെത്തി. ബ്രാഹ്മണൻ സമസ്താപരാധങ്ങളും ക്ഷമിച്ചു് രക്ഷിക്കേണമേ, എന്നു പ്രാർത്ഥിക്കുകയും കൃഷ്ണാർജ്ജുനന്മാരെ അനുഗ്രഹാശിസ്സുകൾകൊണ്ടു് മൂടുകയും ചെയ്തു. —അസ്തു.

മഹാഭാരതത്തിൽ മുഖ്യനായകന്മാർ ശ്രീകൃഷ്ണനും അർജ്ജുനനുമാണു്. അർജ്ജുനന്റെ ശൂരത, ധർമ്മനിഷ്ഠ ഉദാരത, ഭഗവദ്ഭക്തി ആദിയായവയെപ്പററിയും, അർജ്ജുനനോടു് ഭഗവാനുള്ള കൃപാവിശേഷത്തെപ്പററിയും മഹാഭാരതത്തിൽ അവിടവിടെ അതിസുന്ദരമായും വിസ്താരമായും വർണ്ണിച്ചിട്ടുണ്ടു്. മററു പുരാണങ്ങളിലും അർജ്ജുനന്റെ ദിവ്യചരിത്രം കാണുന്നുണ്ടു്. ആ ഗ്രന്ഥങ്ങളേയും അവശ്യം നാം പഠിക്കേണ്ടതാണു്. അർജ്ജുന

ചരിത്രത്തിൽ ഒരു ചെറിയ ഭാഗം മാത്രമെ ഇവിടെ ഉദ്ധരി ക്കുവാൻ കഴിഞ്ഞിട്ടുള്ളൂ.

അർജ്ജുനൻ ഭഗവാൻെറ നിത്യപാർഷദനാണ്. ശ്രീനാരായണൻെറ നിത്യസംഗിയായ ശ്രീ നരനാണ് മഹാഭാഗനായ പാർത്ഥൻ. ധർമ്മരാജാ—യുധിഷ്ഠിരൻ പരമ ധാമത്തെ പ്രാപിച്ചപ്പോൾ അവിടെ അർജ്ജുനനെ ശ്രീ ഭഗവാന്റെ പാർഷദനായി കണ്ടു. ദുര്യോധനൻപോലും ഒരിക്കൽ പറഞ്ഞിട്ടുണ്ട്:- "അർജ്ജുനൻ ശ്രീകൃഷ്ണൻെറ ആത്മാവും, ശ്രീകൃഷ്ണൻ അർജ്ജുനൻെറ ആത്മാവുമാണ്. ശ്രീകൃഷ്ണനെക്കൂടാതെ അർജ്ജുനൻ ജീവിച്ചിരിക്കുവാൻ ആഗ്രഹിച്ചിരുന്നില്ല. അർജ്ജുനനുവേണ്ടി തന്റെ ദിവ്യ ലോകത്തെപ്പോലും ത്യജിക്കുവാൻ ശ്രീകൃഷ്ണൻ തയ്യാറായി രുന്നു" എന്ന്. ശ്രീ ഭഗവാന്റേയും ഭക്തവരനായ — സഖ്യഭക്തനായ — അർജ്ജുനന്റേയും പ്രേമം ദൃഢതരവും ദിവ്യാതിദിവ്യവുമായിരുന്നു.

"യേ സ്മരന്തി ച ഗോവിന്ദം,
സർവ്വകാമഫലപ്രദം
താപത്രയവിനിർമുക്താ
ജായന്തേ ദുഃഖവർജ്ജിതാഃ"

ശുഭം ഭൂയാത്.

ഓം

# മാതാ ശ്രീ കുന്തീദേവി



"വിപദഃ സന്തു നഃ ശശ്വത്
തത്ര തത്ര ജഗദ്ഗുരോ ।
ഭവതോ ദർശനം യത്സ്യാ-
ദപുനർഭവദർശനം" ॥
(ശ്രീഭാ. 1–8–25)

കുന്തീദേവി ഭഗവാനോട് ഇപ്രകാരം പ്രാർത്ഥിക്കുന്നു:- "ഹേ ജഗദ്ഗുരോ! ഞങ്ങൾക്ക് അപ്പോഴപ്പോൾ വിപത്തുകളെതന്നു് അനുഗ്രഹിക്കേണമേ! എന്തുകൊണ്ടെന്നാൽ വിപത്തുകൾ ഉണ്ടാകുമ്പോൾമാത്രമാണ് നിന്തിരുവടിയുടെ ദർശനം ഞങ്ങൾക്ക് ലഭിക്കുന്നത്. നിന്തിരുവടിയുടെ ദർശനംഉണ്ടായാൽ ഞങ്ങൾക്ക് വീണ്ടും ഈ സംസാരത്തെ ദർശിക്കേണ്ടിവരികയില്ല. പ്രഭോ! അതായത് ഭഗവദ്ദർശനംമൂലം ജന്മമൃത്യുരൂപമായ ഈ ഭവസാഗരത്തെ ഞങ്ങൾ അനായാസമായി തരണംചെയ്യുന്നു" എന്നു് കുന്തീദേവി ഇവിടെ സൂചിപ്പിക്കുന്നു.

ഒരു പരമആദർശവതിയായ ആര്യനാരിയായിരുന്നു മാതാ ശ്രീകുന്തീദേവി. ആ മഹാസാധ്വി മഹാത്മാക്കളായ പാണ്ഡവന്മാരുടെ മാതാവും ശ്രീഭഗവാന്റെ പിതൃസഹോദരിയുമായിരുന്നു എന്നുള്ളതു് പ്രസിദ്ധമാണല്ലൊ. ശൂരസേനരാജാവിന്റെ പുത്രിയായിരുന്ന ആ മഹിളാരത്നത്തെ പൃഥാദേവിയെന്നാണ് വിളിച്ചിരുന്നതു്. ഭഗവാൻ ശ്രീകൃഷ്ണന്റെ പിതാമഹനും വസുദേവന്റെ പിതാവുമായ ശൂരസേനന്റെ സഹോദരീപുത്രനായിരുന്ന കുന്തിഭോജൻ

എന്ന രാജാവു് അദ്ദേഹത്തിനു് സന്താനമില്ലാതിരുന്നതുകൊണ്ടു് പൃഥാദേവിയെ ദത്തുപുത്രിയായി സ്വീകരിച്ചു. കുന്തിഭോജന്റെ പുത്രിയുടെ സ്ഥാനത്തു് അവരോധിക്കപ്പെട്ട പൃഥാദേവി അനന്തരകാലത്തു് ശ്രീകുന്തീദേവി എന്ന നാമത്താൽ പരമവിഖ്യാതയായി. ശ്രീകുന്തീദേവി രാജാ കുന്തിഭോജന്റെ ലാളനപാലനാദികൾകൊണ്ടു് വളർന്നു് കൌമാരദശയെ പ്രാപിച്ചു. സുശീലയും സദാചാരിണിയും സംയമശീലയും മഹാ ഭക്തിമതിയുമായി ആ കന്യക ശോഭിച്ചു. കാണുന്നവരുടെ കണ്ണുകളിലും കരളുകളിലും ആനന്ദത്തെ പകർന്നു.

ഒരു ചാതുർമാസ്യകാലത്തു് മഹാതേജസ്വിയും ഉഗ്രതപസ്വിയുമായ ദുർവ്വാസസ്സു്മഹർഷി അതിഥിരൂപത്തിൽ കുന്തിഭോജന്റെ കൊട്ടാരത്തിൽ എഴുന്നെള്ളി. ദുർവ്വാസസ്സു്മഹർഷി അത്രിമഹർഷിയുടെ പുത്രരത്നങ്ങളിൽ ഒരുവനാണു്. (ദുഷ്ടഃ ദുഃസാധ്യോ വാ വാസഃ യസ്യ) ഇദ്ദേഹത്തെ അതിഥിയായി സ്വീകരിക്കുന്നതു് വളരെ വളരെ കഷ്ടമാണെന്നോ അല്ലെങ്കിൽ ഇദ്ദേഹം വസ്ത്രാദികളിൽ ശ്രദ്ധയില്ലാത്തവനാണെന്നോ ആണു് അർത്ഥം. ദുർവ്വാസസ്സു്മഹർഷി ശിവാംശജനും മഹാകോപിഷ്ഠനുമായിരുന്നു. ദുർവ്വാസസ്സു് ശപിച്ചാൽ പിന്നെ ഒരു നിർവ്വാഹവുമില്ലെന്നാണു് പരക്കെ വിശ്വാസം. അമൃതമഥനം കഥയും അംബരീഷചരിത്രവും ദുർവ്വാസസ്സു്മഹർഷിയുടെ മഹാകോപത്തിനു് ഉത്തമദൃഷ്ടാന്തങ്ങളാണു്.

## അമൃതമഥനം (പാലാഴിമഥനം)

വിദ്യാധരസ്ത്രീകൾ ഒരു മാല ദുർവ്വാസസ്സിനു് കൊടുത്തു. അദ്ദേഹം അതു് ഇന്ദ്രനു് സമ്മാനിച്ചു. ഇന്ദ്രൻ ആ മാല ഐരാവതത്തിന്റെ മസ്തകത്തിൽ വച്ചിട്ടു്

അതു് ചൂടാനായി തല ചിക്കി ഉലത്തി. അപ്പോഠം വണ്ടു കളുടെ ഉപദ്രവംമൂലം ആ പുഷ്പമാലയെ ഐരാവതം നിലത്തിട്ടുചവുട്ടി. അതുകണ്ടു് കപിതനായ ദുർവ്വാസസ്സ് മഹർഷി, ദേവന്മാർക്കു്, ജരാനരബാധിക്കട്ടെയെന്നു് ശപിച്ചു. കോപം ശമിച്ചപ്പോഠം അമൃതഭോജനംകൊണ്ടു് ജരാനര തീരട്ടെയെന്നു് മുനി ശാപമോക്ഷംനൽകി ഇന്ദ്രാദികളെ അനുഗ്രഹിച്ചു. അനന്തരം അമൃതത്തിനുവേണ്ടി ദേവന്മാർ പാലാഴി കടയുവാനാരംഭിച്ചു. അതിലേക്കു് മത്തു് മന്ദരപർവ്വതവും കയറു് വാസുകിയും പ്രവൎത്തകന്മാർ ദേവാസുരന്മാരുമായിരുന്നു. പാലാഴി കടഞ്ഞപ്പോഠം പല വിശിഷ്ടവസ്തുക്കളും ഒടുവിൽ അമൃതവും ലഭിച്ചു.

## അംബരീഷൻ:

വിഷ്ണുഭക്തനും നാഭാഗന്റെ പുത്രനും സൂൎയ്യവംശജനുമായ ഒരു രാജാവായിരുന്നു അംബരീഷൻ. ഒരിക്കൽ, രാജാവു് ദ്വാദശീവ്രതം നോററിരിക്കുമ്പോഠം ദേവന്മാരുടെ പ്രേരണയനുസരിച്ചു് ദുർവ്വാസസ്സ്മഹർഷി അംബരീഷസവിധം പ്രാപിച്ചു. രാജാവു് മഹർഷിയെ യഥോചിതം സല്ക്കരിച്ചിട്ടു് യമുനയിൽ സ്നാനത്തിനായിഅയച്ചു. പാരണയ്ക്കു് നേരമായിട്ടും മഹർഷിയെ കാണായ്കയാൽ രാജാവു് പാരണകഴിച്ചു. താൻ തിരിച്ചെത്തുന്നതിനു മുമ്പായി അംബരീഷൻ പാരണകഴിച്ചതറിഞ്ഞു് മഹർഷി കോപാന്ധനായി. (പാരണ=ഉപവാസാനന്തരം ചെയ്യുന്ന പ്രഥമഭോജനം) മഹർഷി തന്റെ ജട പറിച്ചു് നിലത്തടിച്ചു് രാജാവിനെ സംഹരിക്കാനായി ഒരു കൃത്യയെ സൃഷ്ടിച്ചു. (കൃത്യ=മാരണദേവത) ഭീഷണരൂപിണിയായ കൃത്യയെ കണ്ടു് സംഭ്രമിച്ച രാജാവു് വിഷ്ണുവിനെ ധ്യാനിച്ചു. ഉടനേ വിഷ്ണുചക്രം പ്രത്യക്ഷീഭവിച്ചു് കൃത്യയെ

സംഹരിക്കുകയും മഹർഷിയെ പിൻതുടന്ന് ഓടിക്കുകയും ചെയ്തു. മഹർഷി ദീനനായി ബ്രഹ്മാവിനേയും ശിവനേയും അവിടെങ്ങും രക്ഷകിട്ടായ്കയാൽ വിഷ്ണുവിനേയും പ്രാപിച്ചു. വിഷ്ണുഭഗവാൻ ഉപദേശിച്ചതനുസരിച്ച് മഹർഷി ഒടുവിൽ അംബരീഷനെത്തന്നെ ശരണംപ്രാപിച്ചു. രാജാവ് ഭഗവാനെ ധ്യാനിച്ചപ്പോൾ ചക്രം തിരോഭവിച്ചു. മഹർഷി സന്തുഷ്ടനായി നൃപന് ഇഷ്ടവരങ്ങൾ പ്രദാനംചെയ്തിട്ട് മടങ്ങിപ്പോയി.

മഹർഷിസത്തമനും കോപിഷ്ഠനുമായ ദുർവ്വാസസ്സിനെ സംബന്ധിച്ച് അനേകമനേകം കഥകളുണ്ട്. മഹർഷീശ്വരന്മാരുടെ കോപം വെറും അഭിനയം മാത്രമാണ്. ലോകാനുഗ്രഹത്തിനുവേണ്ടി ഈശ്വരപ്രേരണയാലാണ് മഹർഷീശ്വരന്മാർ കോപിക്കുന്നതും ശപിക്കുന്നതും അനുഗ്രഹിക്കുന്നതും.

കോപിഷ്ഠനായ ദുർവ്വാസസ്സുമഹർഷിയെ കണ്ട കുന്തിഭോജൻ അല്പം ഭയപ്പെട്ടു. രാജാവ് അർഘ്യപാദ്യാദികളാൽ മഹർഷിശ്രേഷ്ഠനെ പൂജിച്ചു സത്കരിച്ചു. കൊട്ടാരത്തിനടുത്തുള്ള ഉപവനത്തിൽ ചാതുർമാസ്യമനുഷ്ഠിക്കുവാനാണ് മഹർഷിവര്യൻ എഴുന്നെള്ളിയിരിക്കുന്നതെന്നറിഞ്ഞ് രാജാവ് അത്യധികം സന്തോഷിച്ചു. (ചാതുർമാസ്യം = നാലുമാസംകൂടിയ കാലം; നാലുമാസം അനുഷ്ഠിക്കുന്ന ഒരു വ്രതം; അതായത് നാലുമാസത്തെ സന്ന്യാസവൃത്തി ആഷാഢമാസത്തിലെ ശുക്ലപക്ഷദശമി മുതൽ കാർത്തികമാസത്തിലെ പൌർണ്ണമിവരെ). ഉപവനത്തിൽ താല്ക്കാലികമായി സുന്ദരമായ ഒരു കുടീരം പണിയിച്ചു. ദുർവ്വാസസ്സിൻെറ ശുശ്രൂഷയ്ക്കായി കുന്തീദേവി നിയമിതയുമായി. പുരാതനകാലത്ത് രാജാക്കന്മാർ കന്യാമാടത്തിൽ (കന്യകകളുടെ അന്തഃപുരത്തിൽ) മഹാ

ത്മാക്കളെ വസിപ്പിച്ച് കന്യകകളെക്കൊണ്ട് ആ മഹാത്മാക്കളെ ശുശ്രൂഷിപ്പിക്കമായിരുന്നു. കന്യകകൾക്ക് ഒരു നല്ല ഭർത്താവ് ലഭിക്കുന്നതിന്നും അവരു ഭർത്തൃവ്രതയായി ശോഭിക്കുന്നതിന്നുമുള്ള ഒരു വിശിഷ്ട ഉപായമായി രാജാക്കന്മാർ ഇതു് ആചരിച്ചിരുന്നു.

കുന്തിഭോജൻ പറഞ്ഞു:– "മകളെ! മഹാ കോപിഷ്ഠനായ ദുർവ്വാസസ്സ് മഹർഷി എഴുന്നെള്ളിയിരിക്കുന്നു. അദ്ദേഹം ചാതുർമാസ്യവ്രതം അനുഷ്ഠിക്കുവാനാണ് ഇവിടെ വിജയംചെയ്തിരിക്കുന്നതു്. മോളു് അത്യന്തം ജാഗ്രതയോടുകൂടി തന്തിരുവടിയുടെ ആവശ്യങ്ങളെ അറിഞ്ഞു് ശുശ്രൂഷിച്ച് ആ മഹാനുഭാവന്റെ പ്രീതിസമ്പാദിച്ചുകൊള്ളു. പുത്രീ! നിനക്ക് നന്മവരട്ടെ"

കുന്തിദേവി:- അച്ഛ! ഭഗവദ് കൃപയിൽ ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ഞാൻ മഹർഷിസത്തമന്റെ ആവശ്യങ്ങളെ അറിഞ്ഞു് ശ്രദ്ധയോടുകൂടി അദ്ദേഹത്തെ സേവിച്ചുകൊള്ളാം. അച്ഛന്റെ അനുഗ്രഹം എന്നെ കാത്തുകൊള്ളുമെന്നു് എനിക്കുറപ്പുണ്ട്.

അങ്ങനെ രാജപുത്രിയായ കുന്തീദേവി ആലസ്യത്തെയും അഭിമാനത്തെയും ത്യജിച്ചിട്ട് മഹർഷിപുംഗവന്റെ സേവയിൽ മനസ്സുകൊണ്ടും ശരീരംകൊണ്ടും [illegible]യായി ഭവിച്ചു. കുന്തീദേവി പരിശുദ്ധഭാവത്തോടുകൂടി സേവചെയ്തു് മുനിപുംഗവനെ അത്യന്തം പ്രസന്നനാക്കിത്തീർത്തു. മഹർഷിയുടെ വ്യവഹാരമാണെങ്കിൽ അതിവിചിത്രമായിരുന്നു. ചിലപ്പോൾ അദ്ദേഹം അനിയമിതസമയത്തു് കുടീരത്തിനുപുറത്തു് പോകുകയും വരികയും ചെയ്യും. ചിലപ്പോൾ പുറത്തുപോയാൽ വരാതിരിക്കും. ചിലപ്പോൾ അവിടെ കിട്ടാത്ത ദുർല്ലഭവസ്തുക്കൾ കൊണ്ടുവരുവാൻ കുന്തിയോടാജ്ഞാപിക്കും.

കുന്തീദേവി കഠിനക്ലേശങ്ങളനുഭവിച്ചു് ആ വസ്തുക്കളെ കൊണ്ടുകൊടുക്കും. എന്നാൽ ഇവയെല്ലാം മുൻകൂട്ടി സജ്ജീകരിച്ചുവച്ചിരുന്നമാതിരി മഹർഷി എന്താവശ്യപ്പെട്ടാലും ആ കന്യാരത്നം കാലവിളംബംകൂടാതെ കൊണ്ടുചെന്നു് അദ്ദേഹത്തിൻെറ മുമ്പിൽ സമർപ്പിക്കുമായിരുന്നു. കുന്തീദേവിയുടെ ശീലസ്വഭാവസംയമാദികളാൽ മഹർഷിസത്തമൻ അതീവ സന്തോഷിച്ചു. മഹാഭാഗ്യമെന്നുതന്നെ പറയട്ടെ, ഈ മഹാതപസ്വിയായിരുന്നു, അനന്തരകാലത്തു് കുന്തീദേവിയെ മഹാപ്രേമമയിയാക്കിത്തീർത്തതു്. ഒരു നല്ല ഭർത്താവിനെ ലഭിക്കുവാനും മഹാവീരസന്താനങ്ങളുടെ മാതാവാകുവാനുമുള്ള മഹാഭാഗ്യം ആ സാധ്വീരത്നത്തിനു് ലഭിച്ചില്ലേ? ഈ അഭ്യാസംമൂലം ജീവിതകാലംമുഴുവനും സംയമവും സദാചാരവും, ത്യാഗവും, സേവാഭാവവും ആ മഹതിയെ വിട്ടുമാറാതെ സന്തതസഹചാരികളായി വർത്തിച്ചിരുന്നു. ദിവസങ്ങൾ ചെല്ലുന്തോറും ഈ ഗുണങ്ങളുടെ അത്ഭുതവികാസം കുന്തീദേവിയിൽ ദർശിച്ചുതുടങ്ങി.

ചാതുർമാസ്യം അവസാനിക്കാറായി. തന്നെ അത്യന്തം ശ്രദ്ധയോടുകൂടി സേവചെയ്ത കന്യകയെ മഹർഷിപുംഗവൻ അരികിൽ വിളിച്ചു:- "വത്സേ! ഞാൻ മോളുടെ സേവയിൽ അത്യന്തം പ്രസന്നനായിഭവിച്ചിരിക്കുന്നു. മകൾ എന്തു വരംവേണമെങ്കിലും ചോദിച്ചുകൊള്ളു. എൻെറ മകൾ എന്തെല്ലാം ചോദിച്ചാലും തരാൻ ഞാനിതാ തയ്യാറായിരിക്കുന്നു." കുന്തീദേവി അത്യന്തം വിനയത്തോടും സുന്ദരമായും ഇപ്രകാരം പ്രതിവചിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻെറ പിതൃസഹോദരിയാകുവാൻ പോകുന്നവളും വീരപാണ്ഡവന്മാരുടെ മാതാവാകുവാൻ പോകുന്നവളുമായ ആ സാധ്വീമണിയുടെ ഉത്തരം അവൾക്കു് സർവ്വഥാ

അനുരൂപമായിരുന്നു. കുന്തീദേവി പറഞ്ഞു:– "ഭഗവൻ! നിന്തിരുവടി അടിയനിൽ വാത്സല്യം വാരിക്കോരി ചൊരിയുന്നു. നിന്തിരുവടി പ്രസന്നനായിഭവിച്ചിരിക്കുന്നു. എൻെറ പൂജ്യപിതാവും എന്നിൽ പ്രസന്നനായിരിക്കുന്നു. ഇതിൽപരം അടിയനു് മറെറന്താണു് വേണ്ടതു്. പ്രഭോ? ഇത്രയുംകൊണ്ടുതന്നെ എല്ലാ കാര്യങ്ങളും സഫലമായിയെന്നു് അടിയൻ കരുതുന്നു. അതുകൊണ്ടു് അടിയനു് മററു വരങ്ങളുടെ ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

ഒരു അല്പവയസ്സയായ ബാലികയുടെ വാക്കുകളാണോ ഇവ? ഋഷിപുംഗവൻ ആശ്ചര്യപ്പെട്ടു. ബാലികയുടെ ഹൃദയത്തിൽ സ്ഫുരിക്കുന്ന വിലക്ഷണമായ സേവാഭാവവും അതോടൊപ്പം നിഷ്കാമതയുടെ സംയോഗവും മണിയുടേയും കാഞ്ചനത്തിൻേറയും സംയോഗംപോലെ ആ യതിപുംഗവൻ വീക്ഷിച്ചു. ആർഷഭാരതത്തിലെ ബാലികകൾക്കു് ശ്രീകുന്തീദേവിയുടെ ഈ മഹത്തായ ആദർശത്തിൻെറ—ഈ നിഷ്കാമസേവാഭാവത്തിൻെറ—ശിക്ഷണം ലഭിക്കാമെങ്കിൽ! ഹാ! ഭാരതാംബ കൃതാർത്ഥയാകുമായിരുന്നു. അതിഥിസേവ മനുഷ്യസമുദായത്തിൻെറ പ്രാണനാണു്. "അതിഥിദേവോ ഭവ" എന്നല്ലേ ആപ്തവാക്യം. അതുകൊണ്ടു് ഈ ശിക്ഷണം ആദികാലത്തു് ബാലികമാക്കു് യഥായോഗ്യം നൽകിവന്നിരുന്നു. യഥാർത്ഥവും സാത്വികവുമായ സേവയാണു് അതിഥിസേവ. ഇന്നു് ഈ സേവയുടെ അഭാവംമൂലം ആർഷഭാരതം അധഃപതിച്ചിരിക്കുന്നു. പ്രസന്നതാപൂർവ്വകം നിഷ്കാമഭാവത്തോടുകൂടി ചെയ്യപ്പെടുന്ന അതിഥിസേവ മനുഷ്യജന്മത്തെ സാർത്ഥകമാക്കിത്തീക്കുന്നു.

കുന്തീദേവി മഹർഷീശ്വരനോടു് വരമൊന്നും ചോദിച്ചില്ല. അതീവ പ്രസന്നനായ മഹർഷി, ദേവതകളെ

ആവാഹനംചെയ്യുവാനുള്ള മന്ത്രം തന്നിൽനിന്നും സ്വീകരിച്ചുകൊള്ളുവാൻ കന്യകയോട് പറഞ്ഞു. തന്റെ വാത്സല്യശിഷ്യയ്ക്ക് എന്തെങ്കിലും വരം കൊടുത്തേതീരു വെന്ന് അദ്ദേഹത്തിന് നിർബ്ബന്ധമായിരുന്നു. ഇനി എതിർത്തു പറയുന്നത് മുനിപുംഗവനെ അപമാനിക്കുന്നതിന് സമാനമായേക്കുമെന്നൂഹിച്ച കുന്തീദേവി "മന്ത്രം സ്വീകരിച്ചുകൊള്ളാ" മെന്ന് വിനയപൂർവ്വം തന്തിരുവടിയെ അറിയിച്ചു. മുനിസത്തമൻ കന്യകയെ പിടിച്ച് അരുകിൽ ഇരുത്തി. അഥർവ്വവേദത്തിന്റെ ശിരോഭാഗത്തിൽ ഒന്നിനുപുറകെ ഒന്നായിവരുന്ന മന്ത്രങ്ങളെ ഉപദേശിച്ചു. എന്നിട്ട് ഇപ്രകാരം അരുളിച്ചെയ്തു. "മകളെ! ഈ മന്ത്രങ്ങളുടെ ബലംകൊണ്ട് നീ ഏതു് ദേവതയെ ആവാഹനംചെയ്യുന്നുവോ ആ ദേവത നിനക്ക് അധീനമായിത്തീരും. "വത്സേ! ഞാൻ നിന്റെ ഭാവിയെ കാണുന്നു. അതിനാലാണ് ഈ മന്ത്രങ്ങൾ നിനക്കുപദേശിച്ചതു്. ഇത്രയും അരുളിച്ചെയ്തിട്ട് ഉഗ്രതപസ്വിയായ മുനിപുംഗവൻ അവിടെ അന്തർധാനംചെയ്തു. ആ ദിവ്യമന്ത്രങ്ങളുടെ പ്രഭാവംകൊണ്ട് യമധർമ്മൻ, വായു, ഇന്ദ്രൻ ആദിയായ ദേവതകളിൽനിന്ന് യുധിഷ്ഠിരാദികളായ മഹാവീരസന്താനങ്ങൾ കുന്തീദേവിക്ക് ലഭിച്ചുവെന്നതു് സർവ്വവിദിതമാണല്ലൊ.

ബാലികയായിരുന്ന കുന്തീദേവിക്ക് തന്റെ ബാല്യചാപല്യംനിമിത്തം, അതായതു് ധാരണാശക്തിക്കുറവുകൊണ്ട് (ഇന്നതേ പ്രവൃത്തിക്കാവൂ എന്ന നിലകൂടാതെ എന്തും കാണിക്കുന്ന അവസ്ഥ) തനിക്ക് ദുർവ്വാസസ്സ് മഹർഷിയിൽനിന്ന് ലഭിച്ച മന്ത്രത്തെ ഒന്ന് പരീക്ഷിക്കണമെന്നുള്ള ആഗ്രഹംജനിച്ചു. ആ ജിജ്ഞാസ നാൾക്കുനാൾവർദ്ധിച്ചു. ഒരുദിവസം പരീക്ഷിക്കുകതന്നെചെയ്തു.

ആ കന്യക പ്രത്യക്ഷദേവതയായ സൂര്യനെ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് മന്ത്രം ഉച്ചരിച്ചു. അത്യത്ഭുതമെന്നു പറയട്ടെ, ആകാശം ദീപ്തിമത്തായിഭവിച്ചു. കണ്ണഞ്ചുന്ന ഒരുജ്ജ്വലപ്രകാശം അവിടെയെങ്ങും വ്യാപിച്ചു. തേജസ്സുകൊണ്ടു് ജ്വലിക്കുന്ന ഒരു മഹാപുരുഷൻ കുന്തീദേവിയുടെ മുമ്പിൽ ആവിർഭവിച്ചു. ദേവി കിടുകിടെ വിറച്ചു. സൂര്യദേവൻ പറഞ്ഞു:– "ബാലികേ! നീ എന്നെ ആവാഹിച്ചിരിക്കുന്നു. ദിവ്യമന്ത്രംജപിച്ചു് നിൻെറ സമീപത്തു് എന്നെ വരുത്തിയിരിക്കുന്നു. സന്താനം ലഭിക്കുവാനുള്ള മന്ത്രം നീ ജപിച്ചതിനാൽ ഞാൻ നിനക്കൊരു പുരുഷപ്രജയെ പ്രദാനംചെയ്യുവാൻപോകുന്നു. കുന്തീദേവി സൂര്യദേവനെ നമസ്കരിച്ചിട്ടു് ഗദ്ഗദവാണികളോടുകൂടി ഇപ്രകാരം ഉണർത്തിച്ചു:– "ദേവ! അടിയൻ കന്യകയാകുന്നു്. അടിയനെ ചതിക്കരുതേ! അടിയനെ അപവാദത്തിനു് പാത്രമാക്കരുതേ! സൂര്യൻ പറഞ്ഞു:– "ബാലികേ! നീ ഇനി എന്തുതന്നെ പറഞ്ഞാലും നിന്നെ പുത്രവതിയാക്കാതിരിക്കുവാൻ നിർവ്വാഹമില്ല. നിനക്കു് പ്രസവവേദന (ഈററുനോവു്) ഇല്ലാതിരിപ്പാനും മററാപത്തുകാൎക്കു് നീ വിധേയയാകാതിരിപ്പാനും നിന്നെ ഞാൻ അനുഗ്രഹിക്കുന്നു. എന്നരുളിച്ചെയ്തിട്ടു് കുന്തീദേവിക്കു് ഒരു പുത്രനേയും പ്രദാനംചെയ്തു് സൂര്യദേവൻ അവിടെ അന്തർഹിതനായി.

## കർണ്ണൻ

കന്യകയായിരുന്ന (അവിവാഹിതയായിരുന്ന) കുന്തീദേവി തൽക്ഷണം ഒരു മഹാതേജസ്വിയായ ബാലനെ കർണ്ണത്തിൽകൂടി പ്രസവിച്ചു. ബാലൻെറ ശരീരത്തിൽ കവചകുണ്ഡലങ്ങളും ഒട്ടിപ്പിടിച്ചു കിടന്നിരുന്നു. ബാലൻ സായുധപാണിയുമായിരുന്നു. ജനങ്ങളുടെ പരിഹാസത്തെ

ഭയന്നു് കുഞ്ഞിനെ ഒരു പെട്ടിയിൽവച്ചു് കുന്തീദേവി യമുനാനദിയിൽ ഒഴുക്കി. ധൃതരാഷ്ട്രന്റെ സാരഥിയായിരുന്ന അതിരഥൻ എന്ന സൂതൻ ആ കുഞ്ഞിനെ കണ്ടെടുത്തു് തന്റെ പത്നിയായ രാധയുടെ സഹായത്തോടുകൂടി വളർത്തി. കാലംകടന്നുപോയി. താൻ ബ്രാഹ്മണനാണെന്നുപറഞ്ഞു് കർണ്ണൻ ശ്രീപരശുരാമന്റെ ശിഷ്യനായി അസ്ത്രശസ്ത്രശാസ്ത്രവിദ്യകളെല്ലാം അഭ്യസിച്ചു. (മന്ത്രോച്ചാരണപൂർവ്വം പ്രയോഗിക്കുന്നതു് അസ്ത്രം; അല്ലാത്തതു് ശസ്ത്രം. ശാസ്ത്രം = ധർമ്മഗ്രന്ഥം; വൈദികവിധി; നിയന്ത്രിതമായ ജ്ഞാനം– ശാസിക്കുന്നതു് എന്നർത്ഥം). ഒരു ദിവസം പരശുരാമൻ ശിഷ്യന്റെ മടിയിൽ തലയുംവച്ചു് ഉറങ്ങുകയായിരുന്നു. അപ്പോൾ ദേവേന്ദ്രൻ ഒരു പുഴുവിന്റെ രൂപത്തിൽ കർണ്ണന്റെ തുടയിൽ തുളച്ചുകയറി. ചോര ഒഴുകിയെങ്കിലും തുട അനക്കിയാൽ ഗുരുവിന്റെ നിദ്രയ്ക്കു് ഭംഗംനേരിടുമെന്നുകരുതി കർണ്ണൻ ധീരനായി സ്ഥിതിചെയ്തു. ഉണർന്നപ്പോൾ പരശുരാമൻ ഇക്കാരണംകൊണ്ടുതന്നെ കർണ്ണനെ ക്ഷത്രിയനെന്നു് മനസ്സിലാക്കി; "നീ പഠിച്ചതെല്ലാം ആവശ്യമുണ്ടാകുമ്പോൾ തോന്നാതെ പോകട്ടെ" എന്നു് ശപിച്ചു.

ദുർജ്ജനസംസർഗ്ഗംകൊണ്ടു് ദുരഭിമാനിയായി വളർന്നുവെങ്കിലും കർണ്ണനു് കൃത്യനിഷ്ഠയും കൃതജ്ഞതാഗുണവുമുണ്ടായിരുന്നു. കർണ്ണന്റെ ഔദാര്യം പ്രസിദ്ധമാണു്. ജന്മനാ തനിക്കു് ലഭ്യമായിരുന്ന കവചകുണ്ഡലങ്ങളെ ദേവേന്ദ്രൻ വന്നു് യാചിക്കുകയാൽ കർണ്ണൻ അദ്ദേഹത്തിനു് ദാനംചെയ്തു. അതോടുകൂടി കർണ്ണന്റെ ശക്തി കുറഞ്ഞു.

## മിത്രധർമ്മത്തിൻെറ ആദർശവാനും മഹാരഥിയുമായ കർണ്ണൻ

ശ്രീകൃഷ്ണഭഗവാൻ പാണ്ഡവന്മാരുടെ ശാന്തി ദൂതൻെറ വേഷത്തിൽ ഹസ്തിനാപുരിയിലെത്തിയിരുന്നു. ദൂത്യ് ഫലിച്ചില്ല. ഭഗവാൻ പ്രയാസപ്പെട്ടതു് വിഫലമായിത്തീൎന്നു യുദ്ധം നിശ്ചയിച്ചുകഴിഞ്ഞു. ഹസ്തിനാപുരിയിൽനിന്നും തിരിച്ചുപോരുന്ന സമയത്തു് ഭഗവാൻ കർണ്ണനേയും തന്നോടൊപ്പം രഥത്തിൽ കയറിക്കൊള്ളുവാനാജ്ഞാപിച്ചു. കർണ്ണൻ അനുസരിച്ചു. ഭഗവാൻ പറഞ്ഞു:– "വസുഷേണ! നീ മഹാവീരനാണു്. ധർമ്മാത്മാവാണു്; വിചാരവാനുമാണു്. ഞാൻ നിന്നോടൊരു രഹസ്യം പറയാം. നീ അതിരഥനെന്ന സൂതൻെറ പുത്രനല്ല. പാണ്ഡവന്മാരെപ്പോലെ നീയും ദേവപുത്രനാണു്. ഭഗവാൻ സൂര്യൻ നിൻെറ പിതാവും എൻെറ പിതൃസഹോദരി ദേവി കുന്തി നിൻെറ മാതാവുമാണു്. വീര! നീ പാണ്ഡവനാണു്". കർണ്ണൻ ഒന്നു ഞെട്ടി; തല കുനിച്ചു് കണ്ണുനീർതൂകിക്കൊണ്ടു് ഭഗവാൻ പറയുന്നതു് കാതുകളിരെ കേട്ടു. ഭഗവാൻ തുടൎന്നു:– കർണ്ണാ! നീ യുധിഷ്ഠിരൻെറ ജ്യേഷ്ഠസഹോദരനാണു്. അന്യായിയായ ദുൎയ്യോധനൻെറ സമ്പൎക്കം നീ ഉപേക്ഷിക്കുക. എന്നോടൊരുമിച്ചു് പോരിക. യുധിഷ്ഠിരാദികൾ നാളെത്തന്നെ നിനക്കു് രാജ്യാഭിഷേകം ചെയ്യും. യുധിഷ്ഠിരൻ നിൻെറ യുവരാജാവായും ഭവിക്കും. പാണ്ഡവന്മാർ ഇനി നിൻെറ പുറകെ സഞ്ചരിക്കട്ടെ! നീ പാണ്ഡവന്മാർക്കു് വഴികാട്ടിയായിഭവിക്കുക! പാണ്ഡവന്മാരുടെ ജ്യേഷ്ഠനായ നിന്നെ ഞാനിതാ അഭിവാദനംചെയ്യുന്നു. നിങ്ങൾ പാണ്ഡവന്മാർ ആറുപേരായിത്തീൎന്നാൽ നിങ്ങളെ ജയിക്കുവാൻ മൂന്നുലോകത്തിലും ആരാലും കഴിയുന്നതല്ല." ഇപ്പോൾ

കർണ്ണൻ തലപൊക്കി, ഭഗവാൻെറ മുഖത്തു് സൂക്ഷിച്ചു നോക്കി. മഹാഗംഭീരതയോടുകൂടി ഇപ്രകാരം പറഞ്ഞു;- "വാസുദേവ! ഞാൻ സൂൎയ്യപുത്രനാണെന്നും പ്രേമമയിയായ കുന്തീദേവി എൻെറ പെറാമ്മയാണെന്നും എനിക്കിപ്പോരം മനസ്സിലായി. ധൎമ്മപ്രകാരം ഞാൻ പാണ്ഡവൻ തന്നെയാണു്. എങ്കിലും എൻെറ കൃഷ്ണാ! എല്ലാവരും എന്നെ തിരസ്കരിച്ചപ്പോരം ദുൎയ്യോധനൻ ഒരുവൻമാത്രമാണു് എനിക്കു് അഭയംനൽകിയതു്. ദുൎയ്യോധനൻ ഈ യുദ്ധസന്നാഹങ്ങളെല്ലാം ചെയ്തിരിക്കുന്നതു് എന്നെ ഒരുവനെ വിശ്വസിച്ചുമാത്രമാണു്. ഞാൻ വിശ്വാസഘാതകനാകുകയില്ല. ഗോപാല! നിന്തിരുവടി ദയവുചെയ്തു് എന്നെ ദുൎയ്യോധനപക്ഷത്തുനിന്നു് യുദ്ധം ചെയ്‌വാൻ ആജ്ഞാപിച്ചാലും! കേശവ! എന്നെ ആശീർവദിച്ചാലും. ഈ നടക്കുന്നതെല്ലാം നിൻെറ നിശ്ചയമല്ലേ?. ഈവക സൂത്രങ്ങളെല്ലാം എന്നോടുവേണമോ ഗോവിന്ദ! വീരക്ഷത്രിയനായ ഞാൻ യുദ്ധത്തിൽ വീരഗതി പ്രാപിക്കുവാനാഗ്രഹിക്കുന്നു". ഭഗവാൻ രഥം നിർത്തി. "കർണ്ണാ! എൻെറ പ്രസ്താപം നീ മാനിക്കുന്നില്ലെങ്കിൽ വേണ്ട. യുദ്ധം അനിവാൎയ്യമാണു്". കർണ്ണൻ രഥത്തിൽനിന്നും താഴെയിറങ്ങി ഇപ്രകാരം പറഞ്ഞു:— "വാസുദേവ! എനിക്കൊരു പ്രാർത്ഥനയുണ്ടു്. ഞാൻ കുന്തീപുത്രനാണെന്നുള്ളരഹസ്യം നിന്തിരുവടി പരസ്യമാക്കരുതേ എന്നാണു് പ്രാർത്ഥന". അശ്രുക്കരം തൂകിക്കൊണ്ടു് വീണ്ടും പറഞ്ഞു:— "എൻെറ അനുജൻ യുധിഷ്ഠിരൻ ധൎമ്മാത്മാവാണു്. ഞാൻ അവൻെറ ജ്യേഷ്ഠനാണെന്നറിഞ്ഞാൽ അവൻ ഉടൻ രാജ്യമെല്ലാം എനിക്കു സമർപ്പിക്കും. ഞാനാണെങ്കിൽ ദുൎയ്യോധനനെ മാനിക്കുന്നവനാണു്. ഞാൻ ദുൎയ്യോധനനോടു കൃതജ്ഞനാണു്. പ്രഭോ!

അതുതന്നെക്കൊണ്ടു് മാററുവാൻ സാദ്ധ്യമേയല്ല. ഞാൻ ദുര്യോധനപക്ഷത്തുനിന്നുതന്നെ യുദ്ധംചെയ്യും. ഭഗവൻ! വിജയം എപ്പോഴും ന്യായത്തിനാണെന്നു് എനിക്കറിയാം. ധർമ്മാത്മാക്കളായ പാണ്ഡവന്മാർക്കു് അവരുടെ രാജ്യം തിരിച്ചുലഭിക്കട്ടെ! നിന്തിരുവടി ഏതു പക്ഷത്താണോ അവിടെയല്ലേ കൃഷ്ണാ! വിജയം?. ഇതിൽ സംശയിക്കാനെന്താണു്?. ശ്രീഭഗവാൻ കർണ്ണന്റെ അനുരോധത്തെ സ്വീകരിച്ചു. കർണ്ണൻ ഭഗവാനോടു് വിടവാങ്ങി.....

യുദ്ധത്തിനുള്ള തിഥി നിശ്ചയിച്ചുകഴിഞ്ഞു. കുന്തീദേവി വിദുരനിൽനിന്നും വർത്തമാനങ്ങളെല്ലാം ഗ്രഹിച്ചുകൊണ്ടിരുന്നു. ആ സാധ്വി അത്യന്തം വ്യാകുലയായി. തന്റെ ആദ്യപുത്രൻ കർണ്ണനെ കാണുവാൻതന്നെ നിശ്ചയിച്ചു. കർണ്ണൻ ഗംഗാസ്നാനംകഴിഞ്ഞു് സന്ധ്യയെ വന്ദിക്കുകയായിരുന്നു. കുന്തീദേവി കർണ്ണനേയും പ്രതീക്ഷിച്ചു് അവിടെത്തന്നെ ഇരുന്നു. സന്ധ്യാവന്ദനത്തിനുശേഷം കർണ്ണൻ തിരിഞ്ഞുനോക്കിയതു് കുന്തീദേവിയുടെ മുഖത്തായിരുന്നു. പാണ്ഡവജനനിയെക്കണ്ടു്, കർണ്ണൻ തൊഴുകയ്യോടുകൂടി പറഞ്ഞു:— "ദേവി! അതിരഥന്റെ പുത്രൻ കർണ്ണൻ അവിടത്തെ പ്രണമിക്കുന്നു. കുന്തി പറഞ്ഞു:— "വത്സ! എന്റെ മുമ്പിൽനിന്നു് നീ സൂതപുത്രനാണെന്നു് പറയാതിരിക്കുക! ഞാൻ നിന്നെ ഒരു രഹസ്യം അറിയിക്കുവാനാണു് ഇപ്പോൾ ഇവിടെ വന്നതു്, ഞാൻ നിന്റെ അമ്മയും ജഗത്സാക്ഷിയായ ഭഗവാൻ ആദിത്യൻ നിന്റെ അച്ഛനുമാണു്'" സങ്കോചത്തോടും വ്യഥകൊണ്ടു് കലങ്ങിയ നേത്രങ്ങളോടുംകൂടി കുന്തീദേവി തുടർന്നു. "കുഞ്ഞേ! നിന്റെ അമ്മ മഹാദാനിയായ നിന്നോടു് ഭിക്ഷചോദിക്കുവാൻ വന്നിരിക്കുകയാണു്. നിന്റെകൂടെ

പിറന്നവരോട്, "ഞാൻ യുദ്ധംചെയ്യും" എന്ന ഹാം നീ ഉപേക്ഷിക്കുക. "കർണ്ണൻ ഗംഭീരതാപൂർവ്വകം ഉത്തരം പറഞ്ഞു:– "ഹേ ജനനീ! അവിടുന്ന് എൻെറ പെറ്റമ്മയാണ്. ഭഗവാൻെറ ശ്രീമുഖത്തുനിന്നും ഞാൻ മുമ്പുതന്നെ ഈ സത്യം ഗ്രഹിച്ചിരിക്കുന്നു. എന്നെ എല്ലാവരും തിരിസ്കരിച്ചപ്പോഴം എന്നെ പുരസ്കരിച്ച മിത്രമാണ് ദുര്യോധനൻ, ഈ ആപത്തുകാലത്ത് ഞാൻ എൻെറ മിത്രത്തെ ഉപേക്ഷിക്കുകയില്ലമ്മേ! "കുന്തീദേവി പറഞ്ഞു:– "മക്കളെ! ഞാൻ നിരാശയോടുകൂടി മടങ്ങണമെന്നാണോ നിൻെറ നിശ്ചയം? ഗദ്ഗദസ്വരത്തിൽ കർണ്ണൻ പറഞ്ഞു:– "അമ്മേ! ഞാൻ കർത്തവ്യവിവശനാണ്. ഞാനിതാ എൻെറ അമ്മയോടു് സത്യം ചെയ്തുപറയുന്നു. അർജ്ജുനനെ ഒഴിച്ച് എൻെറ അനുജന്മാരാരേയും ഞാൻ കൊല്ലുകയില്ല. ഒന്നുകിൽ ഞാൻ, അല്ലെങ്കിൽ അർജ്ജുനൻ വീരസ്വർഗ്ഗം പ്രാപിക്കും. എൻെറ അമ്മയ്ക്ക് എന്നും അഞ്ചുപുത്രന്മാരുണ്ടായിരിക്കും". കുന്തീദേവി കർണ്ണനെ കെട്ടിപ്പുണർന്ന് ആശീർവദിച്ചിട്ട് മടങ്ങിപ്പോയി.

ഭാരതയുദ്ധത്തിൽ കർണ്ണൻ അർജ്ജുനനാൽ വധിക്കപ്പെട്ടു. അതിനുമുമ്പ് കർണ്ണൻ പാണ്ഡവന്മാരിൽ അർജ്ജുനനെ ഒഴികെ എല്ലാവരേയും പിടികൂടിയെങ്കിലും കുന്തീദേവിയോടുചെയ്ത ശപഥംമൂലം അവരെ വിട്ടുകളഞ്ഞു. താണുപോയ രഥചക്രത്തെ ഉയർത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കവേയാണ് കർണ്ണനെ അർജ്ജുനൻ വധിച്ചത്. കർണ്ണൻെറ വില്ലിന് "കാളപൃഷ്ഠം" എന്നാണ് പേര്. പൂർവ്വജന്മത്തിൽ കർണ്ണൻ സഹസ്രകവചൻ എന്ന അസുരനായിരുന്നു. കർണ്ണന് അംഗരാജൻ, ആതിരഥി, കാനീനൻ, ചമ്പാധിപൻ, രാധേയൻ, വസുഷേണൻ, വൈവർത്തനൻ. സൂതൻ എന്നിങ്ങനെ പല നാമങ്ങളുമുണ്ട്.

## സഹസ്രകവചൻ

സഹസ്രകവചന്റെ ഒരു ചട്ട അറുന്നതിനു് 12 വർഷം തപസ്സുചെയ്തശേഷം 12 വർഷം യുദ്ധംചെയ്യണം. അതിനായി മഹാവിഷ്ണു നരനാരായണന്മാരായി അവതരിച്ചു് ഇരുവരും മാറിമാറി തപസ്സും യുദ്ധവും ചെയ്തു് ഒരു ചട്ടയൊഴികെ മററുള്ള 999 ചട്ടകളും നശിപ്പിച്ചു. അപ്പോൾ ബ്രഹ്മപ്രളയമുണ്ടായി. ഉടനെ അസുരൻ സൂര്യനിൽ ചേർന്നലയിച്ചു. അടുത്തജന്മം അവൻ കർണ്ണനായി ജനിച്ചു. നരമഹർഷിയുടെ അവതാരമായ അർജ്ജുനൻ സഹസ്രകവചനായിരുന്ന കർണ്ണനെ സംഹരിച്ചു. (പുരാണ കഥ)

ഇനി നമുക്കു് കുന്തീദേവിയുടെ പൂർവ്വകഥയിലേക്കു് വീണ്ടും പ്രവേശിക്കാം. മഹാരാജാവായ പാണ്ഡു കുന്തീദേവിയെ പാണിഗ്രഹണംചെയ്തു. മൃഗയാവിനോദത്തിന്നായി കാട്ടിൽചെന്ന രാജാവു്, മൃഗരൂപധാരിയായ കിന്ദമൻ എന്ന മഹർഷി അദ്ദേഹത്തിന്റെ സഹധർമ്മിണിയുമായി ക്രീഡിച്ചുകൊണ്ടിരുന്നപ്പോൾ ആ ഹരിണവും ഹരിണിയും ഋഷിദമ്പതികളാണെന്നറിയാതെ അമ്പെയ്തുകൊന്നു. അന്ത്യസമയത്തു് ആ മുനിപുംഗവൻ "നീ നിന്റെ പത്നിയുമായി രമിക്കുമ്പോൾ മരിക്കട്ടെ" യെന്നു് ശപിച്ചിട്ടു് കാലധർമ്മത്തെ പ്രാപിച്ചു. ഈ ഘടനയ്ക്കുശേഷം പാണ്ഡുരാജാവു് എല്ലാം ഉപേക്ഷിച്ചു് വനത്തിൽതന്നെ കുന്തീദേവിയോടും മാദ്രി എന്ന തന്റെ മറെറാരു പത്നിയോടുംകൂടി താമസമാക്കി. കുന്തീദേവി മഹാപതിഭക്തയായിരുന്നു. തന്റെ പതിയെപ്പോലെ തന്നെ കുന്തീദേവി ഇന്ദ്രിയസംയമനംശീലിച്ചു. കാമജന്യങ്ങളായ സുഖങ്ങൾക്കു് തിലാഞ്ജലി അർപ്പിച്ചു് മഹാതപസ്വിനിയായി പതിയോടൊപ്പം വനത്തിൽ കഴിഞ്ഞു. പാണ്ഡവന്മാർ കൌമാരദശയെ പ്രാപിച്ചിരുന്നില്ല.

കുന്തീദേവി ജീവിതപര്യന്തം നിയമപൂർവ്വകം ബ്രഹ്മചര്യവ്രതം പാലനംചെയ്തുവന്നു. എന്നാൽ മൃത്യുവിന്റെ പ്രേരണയാൽ പാണ്ഡു, തന്റെ ധർമ്മപത്നി മാദ്രിയുമായി വനത്തിൽ വിഹരിച്ചു. ക്രീഡയിൽ ഏർപ്പെട്ടു, ഋഷിശാപം ഫലിച്ചു. ധർമ്മാത്മാവായ പാണ്ഡുമഹാരാജാവു് കാലഗതിയെ പ്രാപിച്ചു. കുന്തീദേവി പതിദേവനോടുകൂടി, ഉടൻകട്ടയേറുവാൻ തയ്യാറായി. മാദ്രിദേവി പറഞ്ഞു:— "ജ്യേഷ്ഠത്തി! ഞാൻ യുവതിയാണു്. യുവതിയും വിധവയുമായ ഞാൻ ഇനി ജീവിച്ചിരിക്കുന്നതു് യോഗ്യമല്ല. ചേച്ചിയാണെങ്കിൽ മഹാതപസ്വിനിയാണു്. നമ്മുടെ കുഞ്ഞുങ്ങളെ വളർത്തുന്ന ഭാരം ചേച്ചിയെ ഞാൻ ഏല്പിക്കുന്നു. പൊന്നുചേച്ചീ! ഉടൻ കട്ടയേറുവാൻ എന്നെ അനുവദിക്കൂ മാദ്രീദേവി, കുന്തീദേവിയുടെ കാല്പുപിടിച്ചു. അവസാനം കുന്തീദേവി അനുവദിച്ചു. പാണ്ഡുവും മാദ്രിയും പരമഗതിയെ പ്രാപിച്ചു. നകുലസഹദേവന്മാർ മാദ്രിയുടെ പുത്രന്മാരായിരുന്നു. തന്റെ പുത്രന്മാരിലും കവിഞ്ഞു് നകുലസഹദേവന്മാരെ കുന്തീദേവി സ്നേഹിച്ചിരുന്നു. സപത്നിയോടും അവളുടെ പുത്രന്മാരോടും എങ്ങനെ വർത്തിക്കണമെന്നു് നമ്മുടെ മാതാക്കൾ കുന്തീദേവിയുടെ ജീവിതത്തെ കണ്ടു പഠിക്കേണ്ടതാണു്. കടക്കുട്ടിയായ സഹദേവൻ കുന്തീദേവിക്കു് പ്രാണനായിരുന്നു.

പതിദേവന്റെ മരണത്തിനുശേഷം കുന്തീദേവിയുടെ ജീവിതം ദുഃഖഭൂയിഷ്ഠമായിരുന്നു. എന്നാൽ മഹാവിചാരശീലയും ധൈര്യവതിയുമായിരുന്നതിനാൽ എല്ലാ ദുഃഖങ്ങളേയും ഭഗവദ്പ്രസാദമായി ഗണിച്ചു് സന്തോഷപൂർവകം ആ മാതാവു് സഹിച്ചു. അവസാനകാലംവരെ ധർമ്മത്തിൽനിന്നും അണുമാത്രംപോലും അവ-

വ്യതിചലിച്ചില്ല. ദുര്യോധനന്റെ അത്യാചാരങ്ങളെല്ലാം ആ ദിവ്യമാതാവു് സഹിച്ചു. മഹാദയാലുവായ കുന്തീദേവി തന്റെ കഷ്ടങ്ങളെ മറക്കുകയും മററുള്ളവരുടെ കഷ്ടത്തിൽ ദുഃഖിക്കുകയും ചെയ്തിരുന്നു. ലാക്ഷാഭവനത്തിൽ നിന്നും രക്ഷപ്പെട്ട കുന്തീദേവിയും പാണ്ഡവന്മാരും വേഷംമാറി ഏകചക്രയെന്ന നഗരത്തിൽ ചെന്നു് താമസിച്ചു. ആ നഗരത്തിലുള്ള ജനങ്ങളെ ഒരു മഹാദുഃഖം ബാധിച്ചിരുന്നു. അവിടെ ബകാസുരൻ എന്ന രാക്ഷസൻ അധിവസിച്ചിരുന്നു. ബകാസുരനു് നഗരത്തിലെ ഓരോ വീട്ടുകാരും തവണവച്ചു് ഓരോ ദിവസവും ഒരു വണ്ടി നിറയെ അന്നവും, വണ്ടിയിൽകെട്ടുന്ന രണ്ടു പോത്തുകളേയും അയച്ചുകൊടുക്കേണ്ടിവന്നിരുന്നു. ആരാണോ ആ വണ്ടിയുംകൊണ്ടു് പോകുന്നതു് അവനേയും ആ രാക്ഷസൻ ഭക്ഷിച്ചുവന്നിരുന്നു. പാണ്ഡവന്മാരും കുന്തീദേവിയും ഏതു ബ്രാഹ്മണന്റെ ഗൃഹത്തിലാണൊ ഭിക്ഷുക്കളുടെ വേഷവും ധരിച്ചു് പാർത്തിരുന്നതു്, അവർക്കായിരുന്നു അന്നത്തെ ഊഴം (മുറ). അന്നവും പോത്തുകളും വണ്ടിയുമല്ലാതെ രാക്ഷസന്റെ ആഹാരത്തിന്നായി ഒരാളേയും അയയ്ക്കേണ്ടിയിരുന്നതിനാൽ ആ ബ്രാഹ്മണഗൃഹത്തിൽ ഉയർന്നുഒരു കൂട്ടക്കരച്ചിൽ അന്തരീക്ഷത്തിൽ മാറ്റൊലിക്കൊണ്ടു കുന്തീദേവിക്കു് ആ ഗൃഹത്തിലെ സ്ഥിതി എന്താണെന്നു് മനസ്സിലായി. ദേവിയുടെ ഹൃദയം ദയകൊണ്ടു് ആർദ്രമായിചമഞ്ഞു. ദേവി വിചാരിച്ചു, ഞങ്ങൾ വസിക്കുന്ന ഈ ഗൃഹത്തിലെ പരിവാരങ്ങൾക്കു് ഒരാപത്തു് വന്നിരിക്കുന്നു. ഞാനും എന്റെ മക്കളും ഇവിടെ വസിക്കുമ്പോൾ അവരെ ഈ ആപത്തുകാലത്തു് സഹായിക്കാതിരിക്കുന്നതു് ശോഭനമാണോ? അതു് ലജ്ജാകരമല്ലെ? ഇവർ ഞങ്ങളുടെ ആശ്രയദാതാക്കളാണു്. ഏതെങ്കിലും

ത്രപത്തിൽ പ്രത്യുപകാരം ചെയ്യേണ്ടതു് ഞങ്ങളുടെ കടമയാണു്. അവസരം ലഭിക്കുമ്പോൾ ഉപകാരികൾക്കു് പ്രത്യുപകാരംചെയ്യാതിരിക്കുന്നതു് മഹാപാപമാണു്. അതു് ധർമ്മത്തിനു ച്യുതിവരുത്തുന്നു. ഞങ്ങൾ ഇവരുടെ ഗൃഹത്തിൽ വസിക്കുന്നതുവരെ ഇവരുടെ ദുഃഖത്തിൽ പങ്കുകൊള്ളേണ്ടതു് — ആ ദുഃഖം പങ്കുവയ്ക്കേണ്ടതു്, ഞങ്ങളുടെ കർത്തവ്യം മാത്രമാണു്". കുന്തീദേവി ഇപ്രകാരം ചിന്തിച്ചിട്ടു് ഒരു തീരുമാനത്തിലെത്തി. അവർ ഗൃഹത്തിനുള്ളിൽ പ്രവേശിച്ചു. ബ്രാഹ്മണനും അദ്ദേഹത്തിന്റെ പത്നിയും ഒരു പുത്രിയും ഒരു പുത്രനുമാണു് ആ ഗൃഹത്തിലെ അംഗങ്ങൾ. അവർ നാലുപേരും പൊട്ടിക്കരഞ്ഞു കൊണ്ടിരുന്നു. ബ്രാഹ്മണൻ തന്റെ പത്നിയോടു് പറയുകയാണു് "പ്രിയേ! നീ കുലീനയും ശീലവതിയും നമ്മുടെ സന്താനങ്ങളുടെ അമ്മയുമാണു്. ഞാൻ എന്റെ രക്ഷയ്ക്കു വേണ്ടി നിന്നെ ആ ഘോരരാക്ഷസന്റെ ഭക്ഷണത്തിനായി ഒരിക്കലും അയയ്ക്കുകയില്ല. ഞാൻതന്നെ പോകുവാനാണു് തീരുമാനിച്ചിരിക്കുന്നതു്. പതിയുടെ വാക്കുകൾ കേട്ട ബ്രാഹ്മണി ഗദ്ഗദത്തോടുകൂടി പറഞ്ഞു:– "നാഥ! അങ്ങിപ്രകാരം കടുത്ത വാക്കുകൾ പറയരുതേ! ഞാനാണു് പോകേണ്ടതു്. തന്റെ പതിയെ കണ്ടുകൊണ്ടു് മുമ്പിൽ മരിക്കേണ്ടവൾ ഞാനാണു്. പ്രാണനേയും ബലികഴിച്ചു് പതിയെ രക്ഷിക്കേണ്ടതാണു് ഒരു പത്നിയുടെ സനാതനകർത്തവ്യം. പതിയുടെ രക്ഷയ്ക്കുവേണ്ടി എന്തും ചെയ്യുന്നവളാണു് — വേണ്ടിവന്നാൽ മരണത്തേയും സന്തോഷപൂർവ്വം വരിക്കുന്നവളാണു്—പത്നി. ഇതു് സ്ത്രീകളെ സംബന്ധിച്ചു് ഒരു മഹാസൗഭാഗ്യമാണു്. പതിയ്ക്കുമുമ്പു് പരലോകം പ്രാപിക്കുന്നവളാണു് സൗഭാഗ്യവതി. സ്ത്രീ അവധ്യയാണെന്നു വിചാരിച്ചു് ആ

രാക്ഷസൻ എന്നെ കൊല്ലാതിരിക്കാനും ഇടയുണ്ടു്. പുരുഷന്റെ വധം നിർവിവാദവും സ്ത്രീയുടെ വധം സംശയഗ്രസ്തവുമാണു്. ആയതിനാൽ നാഥ! അവിടുന്നു് എന്നെത്തന്നെ അയച്ചാലും. മാതാപിതാക്കളുടെ ദുഃഖനിർഭരമായ വാക്കുകൾകേട്ട കന്യക പറഞ്ഞു:– "എന്റെ പ്രിയപ്പെട്ട ഗുരുജനങ്ങളെ! നിങ്ങൾ എന്തിനു കരയുന്നു? നോക്കുവിൻ! ധർമ്മാനുസാരം ഒരുദിവസമല്ലെങ്കിൽ മറ്റൊരു ദിവസം നിങ്ങളെന്നെ ഉപേക്ഷിച്ചുപോകുന്നവരാണു്. അപ്പോൾ ഞാൻ ദുഃഖിക്കേണ്ടിവരും. ആയതിനാൽ ഇന്നുതന്നെ ഞാൻ, എന്റെ ശരീരത്തെ ത്യജിച്ചു് ദുഃഖസമുദ്രത്തിൽനിന്നു് എന്തുകൊണ്ടു് കരകയറിക്കൂടാ?. മനുഷ്യൻ സന്താനങ്ങളെ ആഗ്രഹിക്കുന്നതു് അവരുടെ ആപത്തുകാലത്തു് രക്ഷിക്കുവാനാണു്. അതുകൊണ്ടു് ഈ സുഅവസരത്തെ വ്യർത്ഥമാക്കാതെ എന്നെ പോകുവാൻ ദയവുചെയ്തു് അനുവദിക്കുവിൻ!". മകളുടെ വാക്കുകൾകേട്ട ദമ്പതികൾ ഉറക്കെ കരഞ്ഞുതുടങ്ങി. താങ്ങാനാവാത്ത ദുഃഖത്താൽ ആ കന്യകയും കരഞ്ഞു. എല്ലാവരും കരയുന്നതു കണ്ടിട്ടു്, ആ ദമ്പതികളുടെ ഓമനപ്പുത്രൻ ചെറിയ ബാലൻ ഇങ്ങനെ പറഞ്ഞു:– "അമ്മേ! അച്ഛാ! സഹോദരീ! നിങ്ങൾ കരയുന്നതു കാണുവാൻ എനിക്കു് ശക്തിയില്ല". ബാലൻ അവിടെക്കിടന്ന ഒരു ചെറിയ കമ്പു് കയ്യിലെടുത്തുകൊണ്ടു് പറഞ്ഞു:– "ഞാൻ ഈ കമ്പുകൊണ്ടു് ആ ദുഷ്ടരാക്ഷസനെ അടിച്ചുകൊല്ലും". ആ മഹാദുഃഖത്തിലും തങ്ങളുടെ പിഞ്ചുപൈതലിന്റെ ഓമനത്വം തുളുമ്പുന്ന വാക്കുകൾകേട്ടു് അവർ ചിരിച്ചുപോയി. കുന്തീദേവി, ഈ ദുരന്തമായ കാഴ്ചകണ്ടു് വിഹ്വലമാനസയായി നില്ക്കുകയായിരുന്നു. പാണ്ഡവജനനി അവരുടെ മുമ്പിൽചെന്നു. 'ബ്രാഹ്മണോത്തമ! അങ്ങേയ്ക്കു്,

ഒരു പുത്രനും ഒരു പുത്രിയും മാത്രമേയുള്ളൂ. എനിക്കാണെങ്കിൽ, അങ്ങയുടെ ദയകൊണ്ട് അഞ്ചുപുത്രന്മാരുണ്ട്. രാക്ഷസന് ഭോജനംകൊണ്ടുകൊടുക്കുവാൻ എന്റെ ഒരു പുത്രനെ ഞാൻ അയച്ചുകൊള്ളാം. നിങ്ങൾ ദുഃഖിക്കുന്നതു കണ്ടിട്ട് എന്റെ ഹൃദയം തകർന്നുപോകുന്നു. ബ്രാഹ്മണൻ, കുന്തീദേവിയുടെ ഈ പ്രസ്താവത്തെ സ്വീകരിച്ചില്ല. അദ്ദേഹം പറഞ്ഞു:– "ദേവീ! ദേവിയ്ക്കനുരൂപമായ വാക്കുകളാണ് ദേവി പറഞ്ഞതു്. എന്നാൽ ഞാൻ ഈ മഹാപാപം ആചരിക്കുമെന്നു വിചാരിക്കുന്നുണ്ടോ?. എന്റെ അതിഥിയെ ചാകുവാൻ ഞാൻ അനുവദിക്കുകയില്ല. ഈ കഠോരവാക്യങ്ങളെ പറഞ്ഞു് എന്നെ ചിത്രവധം ചെയ്യാതിരിക്കൂ ദേവീ"!

കുന്തീദേവി ചൊടിച്ചുകൊണ്ടു പറഞ്ഞു:– "ദ്വിജശ്രേഷ്ഠ! ഞാൻ സത്യം പറയുന്നു. എന്റെ മകനെ രാക്ഷസൻ കൊല്ലുകയില്ല. എന്റെ ഭീമൻ മഹാബലവാനാണ്. മാത്രമല്ല, മന്ത്രസിദ്ധിയുള്ളവനും, അതിപരാക്രമിയും തേജസ്വിയുമാണ്. ആ രാക്ഷസനെക്കൊണ്ട് എന്റെ കുഞ്ഞിന്റെ ഒരു രോമംപോലും തൊടുവാൻ സാദ്ധ്യമല്ല ബ്രാഹ്മണ!". ബ്രാഹ്മണൻ, ബ്രാഹ്മണവേഷധാരിയായ ഭീമനുമായി പരിചയിച്ചിട്ടുള്ളതുകൊണ്ട് കുന്തീദേവി പറഞ്ഞതു് ശരിയാണെന്നു് സമ്മതിച്ചു. കുന്തീദേവി, തന്റെ പ്രിയപുത്രനോട് ബകാസുരനെ സംഹരിച്ചു് നഗരവാസികളെ രക്ഷിക്കുവാനാജ്ഞാപിച്ചു. ഭീമസേനൻ ഉത്സാഹംകൊണ്ട് തന്റെ ദിവ്യമാതാവിനെ കെട്ടിപ്പുണർന്നു. നല്ല സാപ്പാടു് കിട്ടാൻപോകുന്നതോർത്തു് ദുഷ്ടന്മാരുടെ കാലനായ ആ ഭീമകായൻ – ആ ഭീമകർമ്മാവു് – അത്യധികം സന്തോഷിച്ചു. കൊണ്ടുചെന്ന വിഭവസമൃദ്ധമായ ഭോജനംമുഴുവൻ കഴിച്ചിട്ട്, ഒരു ചെറിയ മുഷ്ടിപ്രഹരംകൊണ്ട്

പതിനായിരം ആനയുടെ ബലമുണ്ടായിരുന്ന ബകാ സുരനെ സംഹരിച്ചു. അങ്ങനെ ഏകചക്രനഗരിയിലെ ജനങ്ങളുടെ പ്രീതിയ്ക്കും പ്രശംസയ്ക്കും ഭീമൻ പാത്രമായി. എല്ലാവരും ഭീമനെ തങ്ങളുടെ രക്ഷിതാവായികരുതി ബഹുമാനിച്ചു. മററുള്ളവരുടെ പ്രാണരക്ഷയ്ക്കുവേണ്ടി തന്റെ സ്വന്തം മകനെ ബലികൊടുക്കുന്നവർ ആരുണ്ട്? കുന്തീദേവിയുടെ ഈ ആദർശത്യാഗത്തെകണ്ട് ഏകച ക്രാനഗരവാസികരം ആനന്ദക്കണ്ണീർവാർത്തു. ആ മഹ തിയെ വാഴ്ത്തിസ്തുതിച്ചു.

കുന്തീദേവിയുടെ ജീവിതം ആരംഭംമുതൽ അവസാ നംവരെ ത്യാഗപൂർണ്ണമായിരുന്നു; തപസ്യാമയമായിരു ന്നു; അനാസക്തവുമായിരുന്നു. പാണ്ഡവന്മാരുടെ വന വാസകാലത്തും അജ്ഞാതവാസകാലത്തും ആ മഹതി തനിച്ച് ഹസ്തിനാപുരിയിൽത്തന്നെ പാർത്തിരുന്നു. ഹ സ്തിനാപുരിയിലിരുന്നുകൊണ്ട് കുന്തീദേവി തന്റെ പു ത്രന്മാർക്ക് ദിവ്യസന്ദേശങ്ങരം അയച്ചുകൊണ്ടിരുന്നു. സ ന്ദേശവാഹകൻ ആരാണെന്നറിയണ്ടേ? അത് മററാരുമല്ല ദേവിയുടെ മരുമകനായ ഭഗവാൻ ശ്രീകൃഷ്ണൻ തന്നെയാ യിരുന്നു. ആ വീരമാതാവിന്റെ സന്ദേശമെന്തായിരു ന്നു? "പ്രിയപ്പെട്ട പുത്രന്മാരെ! നിങ്ങരം ക്ഷത്രിയധർമ്മ ത്തെ അണുമാത്രംപോലും കൈവെടിയരുത്. ധർമ്മപ രിപാലനത്തിൽ നിങ്ങരക്ക് മരണംസംഭവിച്ചാലും നി ങ്ങളുടെ അമ്മ സന്തോഷിക്കുകതന്നെചെയ്യും. എന്റെ സ്ത നത്തിലെ പാലുകുടിച്ചുവളർന്ന നിങ്ങരം എനിക്ക് അപ മാനമുണ്ടാക്കിവയ്ക്കരുത്. മക്കളെ! എന്തുകാര്യത്തിനു വേണ്ടിയാണോ ഒരു ക്ഷത്രിയസ്ത്രീ, സന്താനങ്ങളെ ഉൽ പ്പാദിപ്പിക്കുന്നത്, ആ കാര്യംചെയ്യുവാനുള്ള സമയം ഇതാ, ആഗതമായിരിക്കുന്നു. എന്റെ മക്കളെ! ഈ

സമയത്തു് നിങ്ങൾ, ഞാൻ എന്റെ അമ്മയുടെ പാലു കുടിച്ചുവളൎന്നവനാണെന്നു് അഭിമാനിക്കുവിൻ!"

മഹാഭാരതയുദ്ധം നടന്നപ്പോഴും കുന്തീദേവി ഹസ്തിനാപുരിയിൽത്തന്നെ വസിച്ചു. യുദ്ധസമാപ്തിക്കുശേഷം ധൎമ്മരാജാവായ യുധിഷ്ഠിരൻ സാമ്രാട്ടുപദത്തിൽ അഭിഷിക്തനായി. ശ്രീകുന്തീദേവിക്കു് ഒരു സാമ്രാട്ടിന്റെ മാതാവാകുവാനുള്ള സൗഭാഗ്യവും സിദ്ധിച്ചു. എന്നാൽ ആ മഹതി അതു് സ്വീകരിച്ചില്ല. പുത്രന്മാരുടെ വിയോഗംമൂലം മഹാദുഃഖിതയായി കഴിഞ്ഞിരുന്ന തന്റെ ജ്യേഷ്ഠത്തി ഗാന്ധാരീദേവിയെ ശുശ്രൂഷിക്കുന്ന ഭാരം അവർ ഏറ്റെടുക്കുകയാണു് ചെയ്തതു്. ദ്വേഷാഭിമാനാദികളെ കാററത്തു് പറത്തിയിട്ടു് ഗാന്ധാരീദേവിയെ സേവിക്കുവാൻ അവർ ഉദ്യുതയായി. ഗാന്ധാരി ധൃതരാഷ്ട്രരോടൊരുമിച്ചു് വനത്തിലേയ്ക്കുപോയപ്പോൾ കുന്തീദേവിയും യുധിഷ്ഠിരന്റെ അനുമതിയോടുകൂടി അവരുടെ പുറകെ പോയി. യുധിഷ്ഠിരൻ പല കാരണങ്ങൾ പറഞ്ഞു് തന്റെ മാതാവിന്റെ വനയാത്രയെ തടുക്കുവാൻ ശ്രമിച്ചെങ്കിലും ആ അമ്മ തന്റെ ദൃഢനിശ്ചയത്തിൽനിന്നും വിചലിതയായിഭവിച്ചില്ല. ജീവിതകാലംമുഴുവൻ പല പ്രകാരത്തിലുള്ള ദുഃഖങ്ങളും ക്ലേശങ്ങളും അനുഭവിച്ചതിന്റെശേഷം നല്ലകാലം വന്നപ്പോൾ അതനുഭവിക്കുവാൻ തയ്യാറാകാതെ സാംസാരികഭോഗങ്ങളെ തുച്ഛമായിക്കരുതി വലിച്ചെറിഞ്ഞിട്ടു്, സ്വേച്ഛയാ ത്യാഗവും, തപസ്സും, സേവാമയജീവിതവും സ്വീകരിച്ച പരമപവിത്രയായ കുന്തീദേവിയെ, എത്ര സ്തുതിച്ചാലാണു് മതിയാകുന്നതു്. ഗാന്ധാരിയിൽനിന്നും ദുൎയ്യോധനാദികളിൽനിന്നും ദുഃഖം മാത്രമല്ലാതെ മറെറാന്നും കുന്തീദേവിക്കു് ലഭിച്ചിരുന്നില്ല. അങ്ങനെയുള്ള ജ്യേഷ്ഠത്തിയെ സേവചെയ്‌വാൻ

പുറപ്പെട്ടതു് അസൂയാകുക്ഷികളായ സ്ത്രീജനങ്ങളെ സംബന്ധിച്ച് ആശ്ചര്യത്തിലും ആശ്ചര്യമല്ലേ?. ഈ മഹാത്യാഗം നമുക്കു് മറ്റെവിടെ കാണാൻ കഴിയും?. നമ്മുടെ മാതാക്കളും സഹോദരികളും കുന്തീദേവിയുടെ ഈ അതുല്യമായ ശിക്ഷയെ സ്വീകരിച്ച് പ്രായോഗികമാക്കുമെങ്കിൽ നമ്മുടെ ഭാരതം സ്വർഗ്ഗതുല്യമാകുകയില്ലേ?.

കുന്തീദേവി വനത്തിലേക്കു് പുറപ്പെട്ടപ്പോൾ ഭീമസേനൻ ദുഃഖകാതരനായിട്ടു്, മാതാവിന്റെ കാലുകൾ പിടിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:- "അമ്മേ! അമ്മയുടെ തീരുമാനം ഇങ്ങനെ ആയിരുന്നുവെങ്കിൽ ഞങ്ങളെക്കൊണ്ടു് എന്തിനു് വ്യർത്ഥമായി ഇത്രയധികം നരസംഹാരം ചെയ്യിപ്പിച്ചു?. ഞങ്ങളുടെ പിതാവിന്റെ മരണത്തിനു ശേഷം ഞങ്ങളെ നാട്ടിലെന്തിനുകൊണ്ടുവന്നു. കുന്തി ചിരിച്ചുകൊണ്ടു് തന്റെ പുത്രനെ വാരിയെടുത്തു് ആലിംഗനംചെയ്തുകൊണ്ടു് പറഞ്ഞു. ആ ഉത്തരം നമ്മുടെ ഹൃദയത്തിൽ രേഖപ്പെടുത്തുവാൻ യോഗ്യമാണു്. "മക്കളെ! നിങ്ങൾ മഹാ ദുർബലന്മാരെപ്പോലെ — ഹീനന്മാരെപ്പോലെ — കൈയും കെട്ടി അലസരായി അലഞ്ഞു തിരിയരുതു്. ക്ഷത്രിയോചിതമായ പുരുഷാർത്ഥങ്ങളെ ത്യജിച്ചിട്ടു് അപമാനപൂർണ്ണമായ ജീവിതം എന്റെ മക്കൾ നയിക്കരുതു്. ശക്തിയുള്ളപ്പോൾ സാരോചിതമായ അധികാരത്തെ വിട്ടുകൊടുക്കരുതു്. അതുകൊണ്ടാണെടാ മക്കളെ! ഞാൻ നിങ്ങളെ യുദ്ധത്തിനു് ഉത്സാഹിപ്പിച്ചതു്. എനിക്കു് സുഖവും കീർത്തിയും ലഭിക്കണമെന്നുള്ള വിചാരത്തിൽ ഞാൻ അങ്ങനെ ഒരിക്കലും ചെയ്തിട്ടില്ല. രാജ്യഭോഗങ്ങളനുഭവിക്കാൻ എനിക്കിച്ഛയില്ല. എന്റെ കുഞ്ഞുങ്ങളെ! ഈ വാർദ്ധക്യകാലത്തു് ഞാൻ ചെയ്യേണ്ട

തെന്താണെന്ന് എനിക്കറിയാം. ഞാൻ കഠിനതപസ്സു ചെയ്തു പതിലോകത്തിൽ പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നു. വനവാസികളായ ജ്യേഷ്ഠനേയും ജ്യേഷ്ഠത്തിയേയും ശുശ്രൂഷിച്ച്, എന്റെ ശേഷംജീവിതം തപസ്സിനായി വിനിയോഗിച്ചുകൊള്ളട്ടെ. നിങ്ങരം നിങ്ങളുടെ അമ്മയെ തെററിദ്ധരിക്കാതിരിക്കുവിൻ. നിങ്ങരം നാടുഭരിച്ച് സുഖമായിരിക്കുവിൻ! ധമ്മപൂർവ്വകം പ്രജാപാലനംചെയ്യുവിൻ! പതിജനങ്ങളെ സുഖിപ്പിക്കുവിൻ!'' ഇപ്രകാരം പുത്രന്മാരെ ഉപദേശിച്ചിട്ട് കുന്തീദേവി വനത്തിൽ പ്രവേശിച്ചു. പാണ്ഡവന്മാരും ദ്രൗപദീ സുഭദ്രേ തുടങ്ങിയവരും ആ മഹതിയുടെ വനയാത്രയെ ആനന്ദാശ്രുക്കരം വാത്തുകൊണ്ടു് നോക്കിനിന്നു. കുന്തീദേവി ജീവിതാവസാനം വരെ സേവയും തപസ്സും ചെയ്തു. ഒടുവിൽ ജ്യേഷ്ഠനോടും ജ്യേഷ്ഠത്തിയോടും ഒരുമിച്ച് ദാവാഗ്നിയിൽ പ്രവേശിച്ച് മഹായോഗികളെപ്പോലെ ശരീരത്യാഗം ചെയ്തു. മാതാകുന്തീ സാംസാരികസുഖങ്ങളൊന്നും അനുഭവിച്ചില്ല. വിവാഹിതയായതുമുതൽ ആപത്തുകളെയാണു് അവക്ക് നേരിടേണ്ടിവന്നതു്. പതിയാണെങ്കിൽ ഒരു രോഗിയായിരുന്നു. തന്റെ പതിയുമായി വനത്തിൽ സഞ്ചരിച്ചാണു് കാലംകഴിച്ചതു്. പുത്രന്മാർ ജനിച്ചതു് വനത്തിൽവച്ചാണു്. ഭത്താവു് ദിവംഗതനായപ്പോരം അല്പദിവസങ്ങരംമാത്രം പുത്രന്മാരോടുകൂടി ഹസ്തിനാപുരിയിൽ വസിച്ചു. അതും മററുള്ളവരുടെ ആശ്രിതരായിട്ടു്. ലാക്ഷാഗൃഹത്തിൽനിന്നും അതായതു് മരണത്തിൽനിന്നും തന്റെ പുത്രന്മാരുമായി എങ്ങനെയോ രക്ഷപ്പെട്ടു് വളരെ ദിവസങ്ങരം ഭിക്ഷാന്നംകൊണ്ടു് ജീവിച്ചു. അല്പദിവസങ്ങരംമാത്രം രാജ്യസുഖങ്ങരം അനുഭവിക്കാനുള്ള ഭാഗ്യം കുന്തീദേവിക്കു ലഭിച്ചെങ്കിലും അതു് സമാധാന

ത്തോടുകൂടിയല്ലായിരുന്നു. അപ്പോഴും ദുര്യോധനാദികളിൽനിന്നുള്ള ആപത്തുകളെ പ്രതീക്ഷിച്ചുകഴിയുകയായിരുന്നു.

കള്ളച്ചൂതിൽ പാണ്ഡവന്മാർ തോററു. രാജ്യാവകാശം പിടിച്ചുപറിക്കപ്പെട്ടു. ദുര്യോധനാദികൾ സർവ്വസ്വവും അപഹരിച്ചു. വനവാസികളായി, വിദുരന്റെ ഗൃഹത്തിൽ വസിച്ചു് ഒരു ജീവച്ഛവംപോലെ കുന്തീദേവി എങ്ങനെയോ ജീവിതം തള്ളിനീക്കി. ഭയങ്കരയുദ്ധവും വന്നുചേന്നു. പരിവാരങ്ങളെല്ലാം സംഹരിക്കപ്പെട്ടു പാണ്ഡവന്മാർതന്നെ വിജയിച്ചു. എങ്കിലും തന്റെ മക്കളോടൊരുമിച്ചു് രാജ്യഭോഗങ്ങളനുഭവിക്കാൻ കുന്തീദേവി ഒരു രാജമാതാവായി വസിച്ചില്ല. ഇങ്ങനെ ആ സാധ്വി ആപത്തുകളുടെ ഇടയിൽപ്പെട്ടു് ഞെരുങ്ങി ആജീവനാന്തം എരിപൊരികൊണ്ടു. ആപത്തുകൾ തന്നെ ആക്രമിച്ചപ്പോൾ ആ മഹാതപസ്വിനി തന്റെ ഹൃദയത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന സുഖസ്വരൂപനായ ഭഗവാനെ കണ്ടു് കണ്ടു് ആ സുഖത്തിൽ മുങ്ങിയിരുന്നു. ആ സുഖം അറിഞ്ഞതുകൊണ്ടാണു് തനിക്കു് സദാ ആപത്തുകൾ വേണമെന്നു് കുന്തീമാതാവു് ഭഗവാനോടു് യാചിച്ചതു്. ആപത്തുകളെന്നു് പറഞ്ഞിരുന്നു എങ്കിലും കുന്തീദേവിക്കു് ആ ആപത്തുകൾ സമ്പത്തുകളായിരുന്നു. ഭഗവദ് പ്രസാദമായിരുന്നു. പരമമായ സുഖത്തെ ആ പ്രസാദത്തിൽ കുന്തീദേവി ദർശിച്ചു.

"വിപദോ നൈവ വിപദഃ
സമ്പദോ നൈവ സമ്പദഃ ।
വിപദ് വിസ്മരണം വിഷ്ണോഃ
സമ്പന്നാരായണസ്മൃതിഃ ॥

വിപത്തുകൾ യഥാർത്ഥത്തിൽ വിപത്തുകളല്ല. സമ്പത്തുകൾ സമ്പത്തുകളുമല്ല. വാസ്തവത്തിൽ ഭഗവാനെ വിസ്മരിക്കുന്നതാണ് ആപത്ത്. ഭഗവാനെ സ്മരിക്കുന്നതാണ് വാസ്തവത്തിൽ സമ്പത്ത്. എന്നല്ലേ ആപ്തവാക്യം. കുന്തീദേവി ശ്രീഭഗവാനെ ഒരു നിമിഷംപോലും വിസ്മരിച്ചിരുന്നില്ല. അവർ ശാശ്വതസുഖത്തെ കണ്ടെത്തുകയും അതായത് ഈശ്വരനെ കണ്ടെത്തുകയും, സദാ ആ ഈശ്വരനിൽ രമിക്കുകയും ചെയ്തിരുന്നു. ആഹ്ലാദിനീസ്വരൂപിണിയായ കുന്തീദേവി സദാ സ്വയം ആഹ്ലാദിക്കുകയും മറ്റുള്ളവർക്ക് ആ ആഹ്ലാദത്തെ വാരിക്കോരി കൊടുക്കുകയുംചെയ്തിട്ട് കാലയവനികയിൽ മറഞ്ഞു. കുന്തീദേവിയുടെ ദിവ്യചരിത്രം പഠനവും പാഠനവുംചെയ്യുന്ന സുകൃതികൾ നിശ്ചയമായും ഭഗവദ്പ്രസാദത്തിന് പാത്രമായിത്തീരുന്നതാണ്.

ശുഭം ഭൂയാത്.

ॐ

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# പരമഭക്തിമതി ദ്രൗപദി



പരമഭക്തിമതി ദ്രൗപദീദേവിയുടെ ദിവ്യചരിത്രം സനാതനികൾക്ക് വിദിതമാണ്. എത്ര പ്രകീർത്തിച്ചാലും മതിവരാത്തതാണ് മഹതികളുടേയും മഹാത്മാക്കളുടേയും ദിവ്യാഖ്യാനങ്ങൾ. ആയതിനാൽ, ഇന്ന് ശ്രീകൃഷ്ണഭഗവാന്റെ സഖിയും സ്ത്രീലോകത്തിന് ആദർശവതിയും, ഭഗവദ്വിശ്വാസത്തിന്റെ മൂർത്തിമതിയുമായ ദേവി ദ്രൗപദിയുടെ പുണ്യചരിത്രവുമായി നമുക്ക് അല്പം പരിചയപ്പെടാം.

ദേവി, പാഞ്ചാലനരേശൻ ദ്രുപദമഹാരാജാവിന്റെ പുത്രിയായിരുന്നതിനാൽ പാഞ്ചാലിയെന്നും വിളിച്ചുവന്നിരുന്നു. ദേവി അയോനിജയായിരുന്നു. യജ്ഞവേദിയിൽ നിന്നായിരുന്നു ദേവിയുടെ ആവിർഭാവം. അനുപമമായ രൂപലാവണ്യത്തോടുകൂടിയവളായിരുന്നു ദ്രൗപദീദേവി. അംഗകാന്തി ശ്യാമസുന്ദരമായിരുന്നതിനാൽ ആ മഹാസുന്ദരിയെ 'കൃഷ്ണ' എന്ന് വിളിച്ചിരുന്നു. ദേവിയുടെ ദിവ്യശരീരത്തിൽനിന്നും കമലപുഷ്പത്തിന്റെ മധുരമായ നറുമണം സദാ വീശിക്കൊണ്ടിരുന്നു. ദേവിയുടെ പ്രാകട്യസമയത്ത്, "ഈ രമണീരത്നം ദേവതകളുടെ കാര്യസിദ്ധി, ക്ഷത്രിയസംഹാരം എന്ന രണ്ടു ഉദ്ദേശ്യത്തോടുകൂടിയാണ് പ്രകടമായിരിക്കുന്നത്" എന്ന

ആകാശവാണിയുണ്ടായി, പൂർവ്വജന്മത്തിൽ ഭഗവാൻ പരമേശ്വരൻെറ വരദാനമനുസരിച്ചാണു്, ഈ ജന്മത്തിൽ ദേവി ദ്രൗപദി 5 മഹാവീരന്മാരുടെ ധർമ്മപത്നിയായി ഭവിച്ചതെന്നു് പറയപ്പെടുന്നു. സ്വയംവരകാലത്തിൽ വീരാർജ്ജുനനെയാണു് ദേവി വരിച്ചതെങ്കിലും കുന്തീമാതാവിൻെറ ആജ്ഞപ്രകാരവും, ഭഗവാൻ വേദവ്യാസന്റെ വിധിയനുസരിച്ചും ദ്രൗപദീദേവി പാണ്ഡവന്മാർ 5 പേരുടേയും ധർമ്മപത്നിയായി ഭവിച്ചു.

ദ്രൗപദീദേവി പതിവ്രതാരത്നങ്ങളിൽവെച്ചു് അതിശ്രേഷ്ഠയായിരുന്നു. ഭഗവാൻ ശ്രീകൃഷ്ണൻെറ ശ്രീചരണങ്ങളിൽ അവിചല പ്രീതിയോടുകൂടിയ പരമഭക്തയായിരുന്നു ദേവി ദ്രൗപദി. ആ മഹതി ശ്രീഭഗവാനെ തൻെറ സഖാവായും രക്ഷകനായും ഹിതൈഷിയായും സദ്ഗുരുവായും സർവ്വോപരി, പരമാത്മാവായും ആരാധിച്ചിരുന്നു. ശ്രീഭഗവാൻെറ സർവ്വവ്യാപകതയിലും സർവ്വശക്തിമത്തയിലും ദേവിയ്ക്കു് പൂർണ്ണവിശ്വാസമുണ്ടായിരുന്നു. പാണ്ഡവന്മാർ ചൂതിൽതോററു് കൗരവന്മാരുടെ അടിമകളായപ്പോൾ ദേവിദ്രൗപദിയും അടിമയായി. കൗരവസഭയിൽവെച്ചു് മഹാത്മാക്കളായ ഭീഷ്മദ്രോണാദികളും പാണ്ഡവന്മാരും നോക്കിയിരിക്കെ ദുഷ്ടനായ ദുശ്ശാസനൻ ആ മഹാപതിവ്രതാരത്നത്തെ വസ്ത്രാക്ഷേപംചെയ്തു് അപമാനമാക്കപ്പെട്ട ഈ അത്യാചാരത്തെ തടുക്കുവാൻ ആരും ധൈര്യപ്പെട്ടില്ല. പാണ്ഡവന്മാർ കൗരവന്മാരുടെ അടിമകളായതിനാൽ അവരും ധർമ്മസങ്കടത്തിൽപ്പെട്ടു് വിഷമിച്ചു. ആരും, തന്നെ രക്ഷിക്കാൻ വരുന്നില്ലെന്നു് ബോദ്ധ്യമായപ്പോൾ ആ മഹിളാമണി അത്യന്തം ആതുരതയോടുകൂടി ഭഗവാൻ ശ്രീകൃഷ്ണനെ വിളിച്ചു. "ഹേ ഗോവിന്ദ! ഹേ ദ്വാരകാവാസിൻ!

ഹേ സച്ചിദാനന്ദസ്വരൂപ! ഹേ ഗോപീജനവല്ലഭ! ഹേ കേശവ! കൗരവന്മാർ നിന്റെ ഈ അനുജത്തിയെ അപമാനിക്കുന്നതു് നീ കാണുന്നില്ലേ? ഹേ! രമാനാഥ! ഹേ വ്രജനാഥ! ഹേ ആർത്തിനാശനനായ ജനാർദ്ദന! നിന്റെ സഖിയായ ഞാനിതാ കൗരവസമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിക്കുന്നു. വേഗം വന്നെന്നെ കരകയററിയാലും! കൃഷ്ണ! കൃഷ്ണ! മഹായോഗിൻ! വിശ്വാത്മൻ! ഈ വിശ്വത്തിനെല്ലാം ജീവനദാനംചെയ്യുന്ന ഹേ ഗോവിന്ദ! കൗരവന്മാർ നിന്റെ ദാസിയെ – നിന്റെ ഈ ഭക്തയെ – ചിത്രവധം ചെയ്യുന്നു. ശരണാഗതയായ എന്നെ രക്ഷിച്ചാലും! ശരണം! ശരണം!

ഹൃദയപൂർവ്വമായ പ്രാർത്ഥന ഹൃദയവാസിയായ ശ്രീഭഗവാൻ ഉടൻ കേൾക്കുന്നു. ദീനരക്ഷകനായ ശ്രീഭഗവാൻ തൽക്ഷണം അവിടെ ആവിർഭവിച്ചു. ആ കരുണാമൂർത്തി വസ്ത്രമായി അവതരിച്ചു. ഒരു മഹാശ്ചര്യം അവിടെ സംഭവിച്ചു. എല്ലവരും തുറിച്ചുനോക്കിത്തുടങ്ങി. ഭീഷ്മദ്രോണാദികളായ ഭക്തജനങ്ങൾ ആനന്ദബാഷ്പം തൂകി. ദുശ്ശാസനൻ ദ്രൗപദീദേവിയുടെ സാരിത്തുമ്പിൽ പിടിച്ചുവലിച്ചു് അഴിച്ചുകൊണ്ടിരുന്നു. സാരി വർദ്ധിച്ചുകൊണ്ടുമിരുന്നു. ദുശ്ശാസനൻ ദ്രൗപദീദേവിയുടെ സാരി എത്രത്തോളം വലിച്ചഴിച്ചുവോ, അത്രത്തോളവും അതിൽകവിഞ്ഞും സാരി, അനന്തഗുണം വർദ്ധിച്ചുകൊണ്ടുതന്നെയിരുന്നു. 10,000 ആനകളുടെ ബലമുള്ള ദുശ്ശാസനൻ വിയർത്തുകുളിച്ചു് ക്ഷീണിച്ചു പരവശനായി. സാരികൾ കുന്നുകുന്നായി കൂടിത്തുടങ്ങി. കൗരവസഭ മുഴുവൻ സാരികൊണ്ടു് നിറഞ്ഞു. മഹാപരാക്രമിയായ ദുശ്ശാസനൻ ലജ്ജിച്ചു തലതാഴ്ത്തി. മാത്രമോ, ആ മഹാദുഷ്ടൻ വിയർത്തുനാറി തളർന്നതിനാൽ മൂർഛിതനായി

ഭൂമിയിൽ പതിച്ചു. അവിടെ ഉപസ്ഥിതരായിരുന്ന ജനങ്ങളെല്ലാം ഭഗവദ്ഭക്തിയുടേയും പാതിവ്രത്യമാഹാത്മ്യത്തിൻേറയും അത്ഭുതചമല്ക്കാരം കൺകളിരെ കണ്ടു. സദാവാസികളേവരും ആനന്ദക്കണ്ണുനീർ വർഷിച്ചു; കണ്ണു മടച്ചു് ബദ്ധാഞ്ജലിയോടുകൂടിനിന്നു, ആ മഹാ സാദ്ധ്വിയെ പ്രഭു, തൻെറ പരമഭക്തയുടെ മാനത്തെ രക്ഷിച്ചു. അഹോ! ശ്രീഭഗവാൻെറ ധന്യഭക്തവത്സലതയ്ക്കു് ഇതിൽ കൂടുതൽ ഒരു തെളിവാവശ്യമാണോ?

മറെറാരുസംഭവം. പാണ്ഡവന്മാർ ദ്രൗപദീസമേതരായി കാമ്യകവനത്തിൽ വസിച്ചിരുന്നകാലം. ദുര്യ്യോധനനാൽ അയക്കപ്പെട്ട ദുർവ്വാസസ്സ് മഹർഷിയും അദ്ദേഹത്തിൻെറ 10,000 ശിഷ്യന്മാരും ഒരു ദിവസം കാമ്യകവനത്തിൽ ചെന്നുചേൎന്നു. ദുഷ്ടമതിയായ ദുര്യ്യോധനൻെറ ഏൎപ്പാടനുസരിച്ചു്. ദുർവ്വാസസ്സും ശിഷ്യന്മാരും പാണ്ഡവാദികളുടെ ഭോജനം കഴിഞ്ഞശേഷമാണു് അവിടെച്ചെന്നതു്. യുധിഷ്ഠിരൻെറ അതിഥിസേവയെ ഉദ്ദേശിച്ചു് ഭഗവാൻ സൂര്യ്യദേവൻ ഒരത്ഭുതപാത്രം അദ്ദേഹത്തിനു് നൽകിയിരുന്നു. അതിൽ പാകപ്പെടുത്തുന്ന അല്പംമാത്രം ഭോജനം അക്ഷയമായിത്തീരുമെന്നുള്ളതാണു് ആ അത്ഭുതം. എന്നാൽ ദ്രൗപദീദേവിയുടെ ഭക്ഷണംകഴിഞ്ഞാൽ അതിൽ ഒന്നും ശേഷിക്കുകയും ഇല്ല. ഈ വസ്തുത അറിഞ്ഞിരുന്ന ദുര്യ്യോധനൻ ഏവൎക്കും വെച്ചു വിളമ്പുന്നതു് ജ്യേഷ്ഠത്തി ദ്രൗപദീദേവിയാണെന്നും അനേകം പേൎക്കു് വിളമ്പുന്നതുമൂലം, ദ്രൗപദീദേവി വളരെ ക്ഷീണിച്ചുപോകുമെന്നും ആയതിനാൽ ആ സാദ്ധ്വിയുടെ ഭക്ഷണം കഴിഞ്ഞശേഷമേ അവിടുന്നു് എഴുന്നെള്ളാവൂവെന്നും ദുര്യ്യോധനൻ ദുർവ്വാസസ്സ് മഹർഷിയോടു് പ്രാൎത്ഥിച്ചിരുന്നു. തൻെറ സംരക്ഷണംകൊണ്ടാണു് പാണ്ഡവാദികൾ സുഭിക്ഷമായി കഴിയുന്നതെന്നും ആ ദുഷ്ടൻ ദുർവ്വാസസ്സിനെ

ധരിപ്പിച്ചിരുന്നു. ഈ വഞ്ചനയൊന്നുമറിയാതെയാണു മഹർഷി കാമ്യകവനത്തിലെത്തിയതു്.

യുധിഷ്ഠിരൻ മഹർഷിയേയും ശിഷ്യമണ്ഡലിയേയും യഥാവിധി സല്ക്കരിച്ചു. ദുർവ്വാസാദികൾ സ്നാനം തുടങ്ങിയുള്ള നിത്യകർമ്മങ്ങൾക്കായി ഗംഗാതടത്തെ പ്രാപിച്ചു.

അക്കാലത്തു് ദുർവ്വാസസ്സ്മഹർഷി ഒരു വിശ്വവിദ്യാലയം നടത്തിയിരുന്നു. അദ്ദേഹത്തോടൊരുമിച്ചുവന്ന 10,000 ശിഷ്യഗണങ്ങൾ ആ വിശ്വവിദ്യാലയത്തിലെ വിദ്യാർത്ഥികളും ഉപാദ്ധ്യായന്മാരുമായിരുന്നു. മഹാനായ ധർമ്മരാജൻ, അവരെയെല്ലാം ഭോജനത്തിനായി ആമന്ത്രണം ചെയ്തിരുന്നു. എന്നാൽ മഹർഷിയും ശിഷ്യമണ്ഡലിയും സ്നാനത്തിനുപോയശേഷമാണു് ദ്രൗപദിയുടെ ഭക്ഷണം കഴിഞ്ഞ വസ്തുത അദ്ദേഹമറിഞ്ഞതു്. ധർമ്മരാജനും സഹോദരന്മാരും എന്താണു് ചെയ്യേണ്ടതെന്നറിയാതെ വളരെ കുഴങ്ങി. സംഭവിക്കാൻപോകുന്ന ആപത്തിനെപ്പററി ചിന്തിച്ചപ്പോൾ ദ്രൗപദീദേവിയുടെ ചിത്തം ചുട്ടുനീറിത്തുടങ്ങി. ഭോജനം നൽകാതിരുന്നാൽ ദുർവ്വാസസ്സ്മഹർഷി നിശ്ചയമായും ശപിക്കുമെന്നു് ഭയപ്പെട്ടു. മഹർഷിയുടെ ക്രോധം ജഗദ്വിഖ്യാതമായിരുന്നു. ദ്രൗപദീദേവിക്കു് മറെറാരുപായവും തോന്നിയില്ല. ആ മഹാഭാഗ ഭക്തഭയഭഞ്ജനനായ ശ്രീഭഗവാനെ ചുട്ടുനീറുന്ന ഹൃദയത്തിൽ ഭക്തിപൂർവ്വം — ഭാവപൂർവ്വകം — സ്മരിച്ചു. ദേവിയുടെ നേത്രങ്ങളിൽനിന്നും ധാരധാരയായി കണ്ണുനീർ ഒഴുകിത്തുടങ്ങി. ഈ അത്യാപത്തിൽ ഭഗവാൻ തങ്ങളെ കൈവെടിയുകയില്ലെന്ന പൂർണ്ണവിശ്വാസം ദേവിക്കുണ്ടായിരുന്നു. ആ പരമഭക്ത ഇപ്രകാരം പ്രാർത്ഥിച്ചുതുടങ്ങി:-

"ഹേ വിശ്വാത്മാവായ ശ്രീകൃഷ്ണ!

ദുശ്ശാസനാദഹം പൂർവ്വം
സഭായാം മോചിതാം യഥാ
തഥൈവ സങ്കടാദസ്മാന്മാ-
മുദ്ധർത്തുമിഹാർഹസി.

അന്നു് രാജസഭയിൽവെച്ചു് ദുശ്ശാസനന്റെ അത്യാചാരത്തിൽനിന്നും എന്നെ രക്ഷിച്ച ഹേ കേശവ! ഇന്നു് ഈ മഹാസങ്കടത്തിൽനിന്നും എന്നെ രക്ഷിക്കയില്ലേ? ദ്രൗപദീദേവിയുടെ കണ്ണുകൾ അടഞ്ഞു. ഹൃദയത്തിൽ ഭഗവാന്റെ ശ്രീവിഗ്രഹം ദർശിച്ചു. സർവ്വാന്തര്യാമിയല്ലേ ശ്രീവാസുദേവൻ! സർവ്വജീവികളുടെ ഹൃദയത്തിലും നിറഞ്ഞു പ്രകാശിക്കുന്നവനല്ലേ ശ്രീകൃഷ്ണഭഗവാൻ! ദേവിയുടെ പ്രാർത്ഥന ഹൃദയത്തിൽ സ്പർശിച്ചപ്പോൾ ഉടൻ ശ്രീഭഗവാൻ പുറത്തു് പ്രകടമായി. ഹൃദയവാസനായ ശ്രീഭഗവാനെ പ്രത്യക്ഷമായി ദർശിച്ചപ്പോൾ ദേവിയുടെ സങ്കടമെല്ലാം അകന്നു. തന്റെ ജീവൻ തിരിച്ചുകിട്ടിയതായി, ദേവിയ്ക്കു് തോന്നി. മുങ്ങിച്ചാകാൻ പോകുന്നവനു് രക്ഷാമാർഗ്ഗം ലഭിച്ചതുപോലെ ആ മഹതിക്കു് അനുഭവപ്പെട്ടു. ദേവി, സംക്ഷേപമായി എല്ലാ വർത്തമാനങ്ങളും ശ്രീഭഗവാനെ പറഞ്ഞുകേൾപ്പിച്ചു. ശ്രീഭഗവാൻ അത്യന്തം പാരവശ്യം നടിച്ചുകൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു:— "ദ്രൗപദീദേവീ, അതെല്ലാം പിന്നെയാകട്ടെ, നിന്റെ സങ്കടങ്ങൾക്കെല്ലാം പരിഹാരമുണ്ടാക്കാം. ആദ്യമായി എന്റെ വിശപ്പടക്കൂ. എനിക്കു് തിന്നാൻ എന്തെങ്കിലും വേഗം തരൂ. ഞാൻ വിശന്നുപൊരിയുന്നു അനിയത്തീ. എന്റെ പ്രാണൻപോകുമെന്നു് തോന്നുന്നു. ഞാൻ എത്രദൂരെനിന്നു് നടന്നു് ക്ഷീണിച്ചുവരുന്നുവെന്നു് നിനക്കറിഞ്ഞുകൂടെ? ദ്വാരകയെവിടെ? കാമ്യകവന

മെവിടെ?'' ശ്രീഭഗവാന്റെ ക്ഷീണസ്വരത്തിലുള്ള ഈ വാക്യങ്ങൾ കേട്ടപ്പോൾ ദേവി നടുങ്ങിപ്പോയി. ''വിശന്നു പൊരിയുന്ന എന്റെ ഭഗവാനു് ഞാനിപ്പോൾ എന്താണു് കൊടുക്കേണ്ടതു്? ദേവി വിറച്ചു വിറച്ചു് പറഞ്ഞു:– ''പ്രഭോ! എന്റെ ഭക്ഷണം കഴിഞ്ഞുപോയി. ഞാൻ അക്ഷയപാത്രം കഴുകി കമഴ്ത്തി.'' ശ്രീഭഗവാൻ അരുളിച്ചെയ്തു. ''ദ്രൗപദീ! നിന്റെ സൂത്രങ്ങളൊന്നും എന്നോടു ഫലിക്കില്ല. എവിടെ ആ പാത്രം? ഇവിടെ കൊണ്ടുവരൂ; ഞാനൊന്നു പരിശോധിക്കട്ടെ! ദ്രൗപദീദേവി നാണിച്ചു് തലതാഴ്ത്തിക്കൊണ്ടു് കഴുകിത്തുടച്ച പാത്രത്തെ ശ്രീഭഗവാന്റെ തൃക്കരങ്ങളിൽ സമർപ്പിച്ചു. ശ്രീഭഗവാൻ പാത്രം പരിശോധിച്ചു. ആ പാത്രത്തിന്റെ വിളമ്പിൽ ഒരു ചെറിയ ചീരക്കഷണം പററിയിരിക്കുന്നതു് കണ്ടു. ''ഹായ്! ഹായ്! നീ പറഞ്ഞില്ലേ ഒന്നുമില്ലെന്നു്? ഇതാ കണ്ടോ? എന്നു് ചീരയിലയെ കാട്ടിയിട്ടു് കുറെ വെള്ളം കൊണ്ടുവരുവാൻ കല്പിച്ചു. ദേവി ജലം കൊണ്ടുവന്നു. ശ്രീഭഗവാൻ പാത്രത്തിൽ ജലമൊഴിച്ചു് കഴുകി ചീരയിലയുമായി പാനംചെയ്തു. ഭഗവാൻ ഏമ്പക്കംവിട്ടുകൊണ്ടരുളിച്ചെയ്തു:– ''ഈ ചീരയിലകൊണ്ടു് ജഗത്തിന്റെ ആത്മാവും യജ്ഞഭോക്താവുമായ പരമേശ്വരൻ തൃപ്തനായി ഭവിക്കട്ടെ!''

ശ്രീഭഗവാന്റെ ആഗമനവൃത്താന്തം കേട്ടിട്ടു് പാണ്ഡവാദികൾ ഓടിവന്നു് തന്തിരുവടിയെ നമസ്കരിച്ചു. ദുർവ്വാസാദിമുനീശ്വരന്മാരെ ഭക്ഷണത്തിന്നാനയിക്കുവാൻ സഹദേവനോടു് ശ്രീഭഗവാൻ ആജ്ഞാപിച്ചു. സഹദേവൻ ഭഗവദാജ്ഞയനുസരിച്ചു് ഗംഗാതടത്തിലെത്തി. അവിടെ ദുർവ്വാസസ്സിനേയോ ഒരൊററശിഷ്യനേയോ കണ്ടില്ല. എന്താണു് സംഭവിച്ചതു്? ശ്രീഭഗവാൻ ചീരയില ഭക്ഷിച്ച

ആ സമയത്തു് മുനീശ്വരന്മാർ ജലത്തിൽനിന്നു് അഘമർഷണം ചെയ്യുകയായിരുന്നു. (സകലപാപങ്ങളേയും നശിപ്പിക്കുന്നതും നിത്യംജപിക്കേണ്ടതുമായ ഒരു മന്ത്രമാണു് അഘമർഷണം. അഘമർഷണസൂക്തം ഋക്‌വേദത്തിലെ ഒരു ഗീതമാണു്.) മുനീശ്വരന്മാർക്കു് വയറു പെരുകി വരുന്നതുപോലെയും വിഭവസമൃദ്ധമായ ഭക്ഷണംകഴിച്ചതു പോലെയുമുള്ള ഒരു പ്രതീതിയുണ്ടായി. അവർ പരസ്പരം നോക്കിത്തുടങ്ങി. ഉദരത്തിൽ അല്പംപോലും സ്ഥലമുണ്ടായിരുന്നില്ല. ഭക്ഷണത്തിന്നായി യുധിഷ്ഠിരൻ ആളയക്കുന്നതിന്നുമുമ്പു് അവിടെനിന്നു് കടക്കണമെന്നു് അവർ തീരുമാനിച്ചു. ജ്ഞാനദൃഷ്ട്യാ ദുർവ്വാസസ്സു് കാര്യമെല്ലാം ഗ്രഹിച്ചു. ആരോടും ഒന്നും പറയാതെ ഓടിപ്പോകുന്നതാണു് ശ്രേയസ്കരമെന്നു് അദ്ദേഹവും നിശ്ചയിച്ചു. പാണ്ഡവന്മാർ ഭഗവദ്ഭക്തരായതിനാൽ അദ്ദേഹം വളരെ ഭയപ്പെട്ടു. അംബരീഷൻെറ കഥ ഓർമ്മിച്ചപ്പോൾ അദ്ദേഹവും ശിഷ്യന്മാരും ഓട്ടംതുടങ്ങി. ഗംഗാതീരത്തു് താമസിച്ചിരുന്ന തപസ്വിനികൾ ഈ വൃത്താന്തം സഹദേവനെ അറിയിച്ചു. സഹദേവൻ മടങ്ങിവന്നു് ദുർവ്വാസാദികൾ ഓടിപ്പോയവിവരം ധർമ്മജാദികളെ ധരിപ്പിച്ചു.

ഇപ്രകാരം ദ്രൗപദീദേവിയുടെ കൃഷ്ണഭക്തി പാണ്ഡവന്മാരെ ഒരു വലിയ ആപത്തിൽനിന്നും രക്ഷിച്ചു. സർവ്വഭൂതഹൃദയവാസനായ ശ്രീഭഗവാൻ ദ്രൗപദീദേവിയുടെ പ്രാർത്ഥനമൂലം അവിടെ പ്രകടമാകുകയും മഹർഷി ദുർവ്വാസസ്സിൻെറ ദുർഭമനീയ ക്രോധാനലനിൽനിന്നു് അവരെ രക്ഷിക്കുകയുംചെയ്തു. ഈ സംഭവത്തിൽനിന്നും, ഹൃദയപൂർവ്വമുള്ള പ്രാർത്ഥനയുടെ മാഹാത്മ്യം നാം മനസ്സിലാക്കുന്നു.

മറ്റൊരിക്കൽ ശ്രീഭഗവാൻ തൻെറ ആത്മീയബന്ധുക്കളായ പാണ്ഡവന്മാരുടെ കുശലമന്വേഷിക്കുവാൻ ചെന്നു.

യുധിഷ്ഠിരാദികരം ഭഗവാന്‍ യഥാവിധി പൂജാസ ല്ക്കാരാദികരം ചെയ്തു. ദ്രൗപദീദേവി ശ്രീഭഗവാനെ നമ സ്കരിച്ചിട്ട് തന്തിരുവടിയുടെ കാല്ക്കല്‍ ഇരുന്നു. ദേവി പറഞ്ഞു:— "മധുസൂദന! ഈ സകല ചരാചരജഗത്തിന്റേ യും സൃഷ്ടികര്‍ത്താവു് നിന്തിരുവടിയാണെന്നു് അസിതന്‍, ദേവലന്‍ ആദിയായ ഋഷീശ്വരന്മാര്‍ പറഞ്ഞു് ഞാന്‍ കേ ട്ടിട്ടുണ്ടു്. ഒരിക്കല്‍ ശ്രീപരശുരാമന്‍ ഇവിടെ എഴുന്നള്ളി. അദ്ദേഹവും നിന്തിരുവടിയെപ്പററി വളരെയേറെ പ്രകീ ര്‍ത്തിച്ചു. നിന്തിരുവടി അപരാജിതനായ സാക്ഷാത് മഹാവിഷ്ണുവാണെന്നും യജ്ഞവും ഋഷികളും ദേവതകളും പഞ്ചഭൂതങ്ങളും അവിടത്തെ സ്വരൂപമാണെന്നും ഈ ജഗ ത്തെല്ലാം അവിടത്തെ ഒരംശം മാത്രമായി സ്ഥിതിചെയ്യു ന്നുവെന്നും മൂന്നുലോകങ്ങളിലും അവിടുന്നു് വ്യാപിച്ചിരി ക്കുന്നുവെന്നും നിര്‍മ്മലഹൃദയരായ ഋഷീശ്വരന്മാരുടെ ഹൃദ യത്തില്‍ അവിടുന്നു് സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നു വെന്നും ജ്ഞാനികരംക്കും യോഗികരംക്കും അവിടുന്നുമാത്ര മാണു് പരമഗതിയെന്നും, അവിടുന്നു് വിഭുവാണു്; സര്‍ വ്വാത്മാവാണു്, അവിടത്തെ ശക്തികൊണ്ടാണു് എവര്‍ ക്കും ശക്തിലഭിക്കുന്നതു്; മൃത്യുവും ജീവിതവും കര്‍മ്മത്തി ന്റെ അധിഷ്ഠാതാവും അവിടുന്നാണു്; അവിടുന്നാണു് സാക്ഷാത് പരമേശ്വരന്‍; എന്നെല്ലാം ശ്രീപരശുരാമന്‍ അരുളിച്ചെയ്തു. ഹൃദയം കുളിര്‍പ്പിക്കുന്ന ശ്രീപരശുരാമന്റെ വാക്കുകരംകേട്ടു ഞങ്ങരം ആനന്ദക്കണ്ണുനീര്‍ വാര്‍ത്തു. പ്രഭോ! അവിടത്തെ സഖിയാകുവാനുള്ള മഹാഭാഗ്യവും ഈയുള്ളവരംക്കു് സിദ്ധിച്ചിട്ടുണ്ടു്. അവിടത്തോടല്ലാതെ എന്റെ സങ്കടങ്ങരം മററാരോടാണു് ഞാന്‍ പറയേണ്ടതു്?". ഇത്രയും പറഞ്ഞപ്പോരം ദേവി പൊട്ടിക്കരഞ്ഞുപോയി. ശ്രീഭഗവാന്‍ സാന്ത്വനവാക്കുകളാല്‍ ദേവിയെ സമാധാന

പ്പെട്ടത്തി. ഗദ്ഗദവാണികളിലൂടെ ദ്രൗപദീദേവി വീണ്ടും പറഞ്ഞുതുടങ്ങി:– "ഞാൻ മഹാപരാക്രമികളായ പാണ്ഡവന്മാരുടെ ധർമ്മപത്നിയാണ്. മഹാനായ ധൃഷ്ടദ്യുമ്നന്റെ സഹോദരിയാണ്; സർവ്വോപരി, അവിടുത്തെ സഖിയും അനിയത്തിയുമാണ്. ഇപ്രകാരമുള്ള എന്നെയാണ് കൗരവന്മാരുടെ നിറഞ്ഞ സഭയിൽ ദുഷ്ടനായ ദുശ്ശാസനൻ കേശത്തിൽ പിടിച്ച് വലിച്ചിഴച്ചു കൊണ്ടുവന്നത്. ഞാൻ അന്ന് രജസ്വലയായിരുന്നു; ഏകവസ്ത്രധാരിണിയായിരുന്നു. ആ മഹാദുഷ്ടൻ എന്നെ നഗ്നയാക്കുവാൻ ശ്രമിച്ചു. പാണ്ഡവന്മാർക്ക് അവരുടെ പ്രിയയായ എന്നെ രക്ഷിക്കുവാൻ കഴിഞ്ഞില്ല. ആ നീചനായ ദുര്യോധനൻ, എന്റെ സ്വാമി ഭീമസേനന് വിഷം കൊടുത്തു; മൂർച്ഛിച്ചപ്പോൾ വരിഞ്ഞുകെട്ടി ജലത്തിലിട്ടു; ആ മഹാപാപി പാണ്ഡവന്മാരെ ലാക്ഷാഗൃഹത്തിലിട്ട് ഭസ്മമാക്കുവാൻ ശ്രമിച്ചു. ആ പിശാചിന്റെ ആജ്ഞയനുസരിച്ച് മഹാദുഷ്ടനായ ദുശ്ശാസനൻ എന്റെ കേശത്തിൽ ചുററിപ്പിടിച്ച് വലിച്ചിഴച്ച് സഭയിൽ കൊണ്ടുവന്നു. അവൻ ഇന്നും ജീവിച്ചിരിക്കുന്നു". ദേവി ദീർഘമായി ഒന്ന് നിശ്വസിച്ചു.

പാഞ്ചാലീദേവി വിമ്മി വിമ്മി കരയുവാൻതുടങ്ങി. ആ സാദ്ധ്വിയുടെ വാണികൾ അസ്പഷ്ടമായി. ദേവി ആവേശപൂർവ്വം പറഞ്ഞു:– "കൃഷ്ണാ! അവിടുന്ന് എന്റെ ബന്ധുവാണ്. ഞാൻ അഗ്നിയിൽനിന്നും ഉത്ഭവിച്ച ഗൗരവമയിയായ നാരിയാണ്. ഞാൻ തിരുവടിയിൽ പൂർണ്ണവിശ്വാസമർപ്പിച്ചവളാണ്. എനിക്കങ്ങയിൽ പൂർണ്ണഅധികാരമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. എല്ലാപ്രകാരത്തിലും എന്നെ രക്ഷിക്കുവാൻ അവിടുന്ന്

സമർത്ഥൻമാണു്. സർവ്വേശ്വരനായ നിന്തിരുവടി ഞങ്ങളുടെ സ്വാധീനത്തിലുള്ളപ്പോൾ എനിക്കീ ദുഃഖം വരേണമോ?

ഭക്തവത്സലനായ പ്രഭുവിനു് ഇതിൽക്കൂടുതൽ കേൾക്കാൻ ക്ഷമയുണ്ടായില്ല. ഭഗവാൻ പറഞ്ഞു:- "അനിയത്തീ! മതി. ഇനി കൂടുതൽപറഞ്ഞാൽ ഞാൻ താങ്ങുകയില്ല. നിൻെറ ക്രോധത്തിനു് പാത്രമായവരുടെ ജീവിതം അവസാനിക്കാറായിയെന്നു് ധരിച്ചുകൊള്ളുക. ആ ദുഷ്ടന്മാരുടെ പത്നികൾ നീ ഇപ്പോൾ കരയുന്നതുപോലെ കരയുവാൻ ഇടവരട്ടെ! അവരുടെ ദുഃഖത്തിനു് അവസാനമില്ലാതായിത്തീരട്ടെ! അല്പദിവസങ്ങൾക്കുള്ളിൽ അർജ്ജുനൻെറ ബാണമേററു് ചാകുന്ന അവരുടെ ശരീരങ്ങൾ നരികൾക്കും പട്ടികൾക്കും ആഹാരമായിത്തീരട്ടെ! ദ്രൗപദീ! ഞാനിതാ പ്രതിജ്ഞചെയ്യുന്നു, ഏതാനും മാസങ്ങൾക്കുള്ളിൽ ഞാൻ നിന്നെ സാമ്രാജ്ഞിയായി വാഴിക്കും. ആകാശം ഇടിഞ്ഞുവീഴട്ടെ! സമുദ്രം വററിപ്പോകട്ടെ! ഹിമാലയം തവിടുപൊടിയാകട്ടെ! എന്നാലും എൻെറ വാണി അസത്യമായി ഭവിക്കുകയില്ല. ഇപ്രകാരം ദ്രൗപദീദേവിയേയും പാണ്ഡവന്മാരേയും ആശ്വസിപ്പിച്ചിട്ടു് ശ്രീഭഗവാൻ ദ്വാരകയ്ക്കെഴുന്നെള്ളി.

ഏതാനും ദിവസങ്ങൾ കഴിഞ്ഞു് ശ്രീഭഗവാൻ ഭാമാസമേതനായി പാണ്ഡവന്മാരുടെ കുശലമന്വേഷിക്കുവാൻ അവരുടെ സങ്കേതത്തിലെത്തി. അപ്പോൾ സത്യഭാമാദേവിക്കും ദ്രൗപദീദേവിക്കും തമ്മിൽ ഒരു സരസസംഭാഷണംനടന്നു. ഭാമ പറഞ്ഞു:- "ദ്രൗപദിച്ചേച്ചീ, എനിക്കു് ചേച്ചിയോടു് ചില കാര്യങ്ങൾ ചോദിക്കാനുണ്ടു്. എന്നെ കളിയാക്കാതെ ചേച്ചി ഉത്തരം പറയുമോ? ദേവി പറഞ്ഞു:- "എൻെറ ഭാമയ്ക്കു് എന്തും ചോദിക്കാ

മെല്ലോ. ഭാമയുടെ ഈ പാവപ്പെട്ട ചേച്ചി, ഭാമ എന്തു ചോദിച്ചാലും ഉത്തരം പറയാം; പോരെ?" ഭാമ ചിരിച്ചുകൊണ്ടു് പറഞ്ഞു:— "ചേച്ചി, ചേച്ചിയുടെ ശൂരവീരന്മാരും ബലവാന്മാരും മഹാതേജസ്വികളുമായ പാണ്ഡവന്മാർ ചേച്ചിയുടെ ചൊല്പ്പടി നടക്കുന്നവരല്ലോ. ചേച്ചി ഒരു വരവരച്ചാൽ അതു താണ്ടി അവർ പോകുന്നില്ലല്ലോ! ചേച്ചി അവരെ വരച്ച വരയിൽ നിർത്തുന്നവല്ലൊ. ഇതിനെന്താണു് കാരണം? ചേച്ചി വല്ല മന്ത്രമോ തന്ത്രമോ ഔഷധമോ പ്രയോഗിക്കുന്നുണ്ടോ? അതല്ലെങ്കിൽ ചേച്ചി ജപമോ തപസ്സോ വ്രതമോ ഹോമമോ ചെയ്തിട്ടാണോ? അതല്ല മറേറതെങ്കിലും വിദ്യകൊണ്ടാണോ അവരെ വശത്താക്കിയിരിക്കുന്നതു്? എന്റെ പ്രിയപ്പെട്ട ചേച്ചി, എനിക്കും ഒരുപായം പറഞ്ഞുതരൂ. എന്റെ ഭഗവാൻ ശ്യാമസുന്ദരനെ വശത്താക്കാൻ എനിക്കും ഒരു വിദ്യ പറഞ്ഞുതരൂ ചേച്ചി! ദേവി ദ്രൗപദി മന്ദഹസിച്ചിട്ടു് ഇപ്രകാരം പറഞ്ഞു:— "അയ്യേ! എന്റെ ഭാമയാണോ ഇങ്ങനെ സംസാരിക്കുന്നതു്? ഭാമേ! നീ ആരാണു്? സാക്ഷാത് ഭഗവാൻ ശ്രീശ്യാമസുന്ദരന്റെ പട്ടറാണിയും പ്രിയതമയുമല്ലെ? ശ്രീഭഗവാന്റെ പ്രാണപ്രിയയായ സത്യഭാമാദേവി ഇങ്ങനെ പറയുന്നതു് ശരിയാണോ? ഭാമേ! സതികളും സാദ്ധ്വികളുമായ സ്ത്രീരത്നങ്ങൾ യന്ത്രമന്ത്രങ്ങളെ ഒരിക്കലും ആശ്രയിക്കുകയില്ല. സർപ്പത്തിനേയും തേളിനേയുംപോലെ യന്ത്രമന്ത്രങ്ങളെ സതികൾ ഭയപ്പെടുന്നു. പതിദേവനെ യന്ത്രങ്ങൾകൊണ്ടു് വശത്താക്കുവാൻ കഴിയുമെന്നു് നീ വിചാരിക്കുന്നുവോ ഭാമേ! ദുരാചാരിണികളും വിവരമില്ലാത്തവരുമായ സ്ത്രീകളല്ലേ ഇപ്രകാരം ചിന്തിക്കുകയുള്ളു. അങ്ങനെ ചെയ്യുന്നവർ തങ്ങൾക്കും തങ്ങളുടെ പതികൾക്കും വാസ്തവത്തിൽ

അഹിതമല്ലേ ചെയ്യുന്നതു്. ഒരു പതിവ്രതാസ്ത്രീ അങ്ങനെയുള്ള സ്ത്രീകളുടെ സംഗം ഉപേക്ഷിക്കേണ്ടതാണു്. പ്രിയ ഭാമേ! മഹാസാദ്ധ്വിയായ നീ ഈ പാവപ്പെട്ടവളെ പരീക്ഷിക്കുകയാണോ? എങ്കിലും ഭാമ ചോദിച്ചതുകൊണ്ടു് പതിയെ പ്രസന്നനാക്കുവാനുള്ള ചില കാര്യങ്ങൾ ഞാൻ പറയാം. ഭാമേ! ഞാൻ അഹംകാരത്തേയും കാമക്രോധാദികളേയും ത്യാഗംചെയ്തിട്ടു് അത്യന്തം ശ്രദ്ധാപൂർവ്വകം പാണ്ഡവന്മാരേയും സപത്നികളേയും സേവിക്കുന്നു. ഈർഷ്യ, അഥവാ അന്യരുടെ മേന്മയിലുള്ള അസഹനീയതയിൽനിന്നും വളരവളരെ അകന്നുനില്ക്കുന്നു. ഞാൻ എന്റെ മനസ്സിനെ വശത്താക്കിക്കൊണ്ടു് കേവലം സേവചെയ്യണമെന്നുള്ള ഇച്ഛയോടുകൂടി എന്റെ പതികളെ ശുശ്രൂഷിക്കുന്നു. കടുഭാഷണം എന്റെ നാവിൽനിന്നും ഒരിക്കലും ഉദിക്കുന്നതല്ല. അസഭ്യതയ്ക്കുമുമ്പിൽ ഞാനൊരിക്കലും നില്ക്കുകയില്ല. അശ്ലീലമായ വാക്കുകളും ഞാൻ ഉച്ചരിക്കുകയില്ല. ആവശ്യമില്ലാത്ത സ്ഥാനത്തോ സമാജത്തിലോ ഞാൻ പോവുകയില്ല. ദൂഷിത ആചരണങ്ങളെ ഞാൻ നോക്കുകയോ സ്മരിക്കുകയോ ചെയ്യുകയില്ല. പതികളുടെ അഭിപ്രായപൂർണ്ണമായ സങ്കേതങ്ങളെ ഞാൻ അനുസരിക്കുന്നു. ദേവന്മാരെയാകട്ടെ, മനുഷ്യരെയാകട്ടെ, ഗന്ധർവ്വന്മാരെയാകട്ടെ, യുവാക്കളെയാകട്ടെ ധനികരെയാകട്ടെ, അത്യന്തം രൂപവാന്മാരെയാകട്ടെ, പലപ്രകാരത്തിലുള്ള യോഗ്യതകളും തികഞ്ഞ പുരുഷന്മാരെയാകട്ടെ, ഞാൻ തിരിഞ്ഞുപോലും നോക്കുകയില്ല. എന്റെ മനസ്സു് പാണ്ഡവന്മാരെയൊഴിച്ചു് മറ്റെങ്ങും സഞ്ചരിക്കുന്നതല്ല. എന്റെ പതിദേവതകൾ ഭക്ഷണം കഴിക്കുന്നതിനുമുമ്പു് ഞാൻ ഭക്ഷണം കഴിക്കുകയില്ല. അവർ ഇരിക്കാതെ ഞാൻ അവരുടെ മുമ്പിൽ ഇരിക്കുകയില്ല.

എന്റെ പതിദേവതകൾ എപ്പോഴെല്ലാമാണോ വെളിയിൽപോയി തിരിച്ചുവരുന്നതു് അപ്പോഴെല്ലാം ഞാൻ, എഴുന്നേററു് ജലവും ആസനവും അവൎക്കു കൊടുക്കുന്നു. ഗൃഹത്തിലുള്ള പാത്രങ്ങൾ തേച്ചു് ശുദ്ധമാക്കുന്നു. രുചികരങ്ങളായ ഭക്ഷണപദാൎത്ഥങ്ങൾ തയ്യാറാക്കുന്നു. നിശ്ചിതസമയത്തു് അവരെ ഭുജിപ്പിക്കുകയും ചെയ്യുന്നു. ഗൃഹകാൎയ്യങ്ങളിൽ ഞാൻ വളരെ ശ്രുഷ്കാന്തിയോടുകൂടിയിരിക്കുന്നു. ഗൃഹത്തെ അപ്പോഴപ്പോൾ തൂത്തുതുടച്ചു് ശുദ്ധമാക്കിവെയ്ക്കുന്നു. ധാന്യാദിപദാൎത്ഥങ്ങളെ കേടുകൂടാതെ സൂക്ഷിച്ചുവെയ്ക്കുന്നു. ഞാൻ സംസാരിക്കുമ്പോൾ ആരെയും തിരസ്ക്കരിക്കുന്നില്ല. കുലടാസ്ത്രീകളുമായി ഞാൻ ഒരിക്കലും സമ്പൎക്കംപുലൎത്തുന്നില്ല. സദാ പതിസേവചെയ്തുകൊണ്ടു് അവരുടെ അരികിൽത്തന്നെ ഞാൻ ഇരിക്കുന്നു. എന്നെ ആലസ്യം ബാധിക്കുന്നില്ല. ഞാൻ സദാ ഉത്സാഹമായിരിക്കുന്നു. ഞാൻ അടിക്കടി വാതിലിനുസമീപംചെന്നു് നോക്കിനില്ക്കാറില്ല. ഞാൻ തുറന്ന സ്ഥാനത്തു് സ്നാനാദികൾ ചെയ്യുകയില്ല. ഞാൻ സത്യഭാഷണത്തിലും പതിസേവയിലും തല്പരയായിരിക്കുന്നു. പതിദേവനെക്കൂടാതെ തനിച്ചിരിക്കുവാൻ ഞാൻ അശേഷം ഇഷ്ടപ്പെടുന്നില്ല. എപ്പോഴെങ്കിലും കൗടുംബികകാൎയ്യം പ്രമാണിച്ചു് പതിദേവൻ, അന്യസ്ഥലത്തുപോകുമ്പോൾ ഞാൻ പുഷ്പചന്ദനാദികൾ ഉപേക്ഷിക്കുകയും വ്രതപാലനംചെയ്തു് സമയംകഴിക്കുകയും ചെയ്യുന്നു. എന്റെ പതി ഇഷ്ടപ്പെടാത്ത ആഹാരവസ്തുക്കൾ ഞാനും ഇഷ്ടപ്പെടുന്നില്ല. ശാസ്ത്രങ്ങളിൽ സ്ത്രീകൾക്കായി പ്രതിപാദിച്ചിട്ടുള്ള നിയമങ്ങളെല്ലാം ഞാൻ അക്ഷരംപ്രതി പരിപാലിക്കുന്നു. എന്റെ പതിദേവതകളെ പ്രീതിപ്പെടുത്തുവാൻ ഞാൻ വസ്ത്രാലങ്കാരം ചെയ്യുന്നു.

പതിദേവതകാംക്കു് പ്രിയംചെയ്‌വാൻ ഞാൻ സദാ ജാഗരൂകയായിരിക്കുന്നു.

എന്റെ അമ്മായിഅമ്മയായ കുന്തീദേവി കുടുംബസംബന്ധമായ ഏതേതു ധർമ്മങ്ങളെയാണോ എനിക്കുപദേശിച്ചിട്ടുള്ളതു് അവയെ ഞാൻ വേണ്ടപോലെ പാലനംചെയ്തുവരുന്നു. ഭിക്ഷകൊടുക്കുക, പൂജിക്കുക, ശ്രാദ്ധാദികാംചെയ്യുക, മാനനീയരെ ആദരിക്കുക മുതലായ എല്ലാ ധർമ്മവിഹിതമായ കാര്യങ്ങളേയും ഞാൻ അത്യന്തം ജാഗ്രതയോടുകൂടി ആചരിച്ചുവരുന്നു. വിനയവും നിയമനിഷ്ഠയും എന്റെ കൂടെപ്പിറപ്പാണു്. എന്റെ അഭിപ്രായത്തിൽ സ്ത്രീകളുടെ സനാതനധർമ്മം പതിയുടെ അധീനതയിൽ കഴിയുന്നതാണു്. ഒരു സ്ത്രീയുടെ ഇഷ്ടദേവൻ അവളുടെ പതിയാണു്. എന്റെ പതിദേവതകളിൽ കവിഞ്ഞുള്ള ആഡംബരത്തെ ഞാൻ വെറുക്കുന്നു. എന്റെ പതിദേവൻ എന്തു് ഭുജിക്കുന്നുവോ, അതിന്റെ ഉച്ഛിഷ്ടംമാത്രമേ ഞാൻ ഭുജിക്കുകയുള്ളു. പതിദേവതകളിൽ കവിഞ്ഞുള്ള വസ്ത്രാഭൂഷണങ്ങളും ഞാൻ ധരിക്കുകയില്ല. ഞാൻ, എന്റെ അമ്മായിഅമ്മയുമായി വാദവിവാദങ്ങളിൽ ഒരിക്കലും ഏർപ്പെടുകയില്ല. ഞാൻ സദാ സംയമപാലനംചെയ്തുവരുന്നു. ഞാൻ നിത്യവും എന്റെ പതിദേവതകാം ഉണരുന്നതിനുമുമ്പു് ഉണരുന്നു. വലിയവരേയും വൃദ്ധരേയും ഞാൻ ശുശ്രൂഷിക്കുന്നു. എന്റെ അമ്മായിഅമ്മയെ ഭുജിപ്പിക്കുന്നതും സ്നാനാദികാം, വസ്ത്രധാരണം മുതലായവ ചെയ്യിപ്പിക്കുന്നതുമായ സേവകാം ഞാൻതന്നെ ചെയ്യുന്നു. വസ്ത്രം, ആഭൂഷണം, ഭോജനം ആദിയായവകളിൽ എന്റെ അമ്മായി അമ്മയെ അപേക്ഷിച്ചു് വിശേഷരൂപത്തിൽ ഞാൻ കൂടുതലായി ഒന്നും

സ്വീകരിക്കുന്നില്ല. ഇന്ദ്രപ്രസ്ഥത്തിൽ വസിക്കുമ്പോൾ യുധിഷ്ഠിരമഹാരാജാവിന്ന് 10,000 ദാസികളുണ്ടായിരുന്നു. അവരുടെ എല്ലാവരുടേയും പേരുകളും രൂപങ്ങളും വസ്ത്രധാരണങ്ങളും എനിക്കറിയാമായിരുന്നു. അവർ ഏതേതു ജോലികളാണു് ചെയ്യേണ്ടതെന്നും ഏതെല്ലാം ജോലി തീൎത്തുവെന്നും ഏതെല്ലാം ജോലി ചെയ്തില്ലെന്നും എനിക്കു് നല്ല നിശ്ചയമുണ്ടായിരുന്നു. ഇന്ദ്രപ്രസ്ഥത്തിൽ യുധിഷ്ഠിരമഹാരാജാവു് പൃഥ്വീപാലനംചെയ്തുകൊണ്ടിരുന്നകാലത്തു് അവിടുത്തേക്കു് ഒരു ലക്ഷം കുതിരകളും ഒരു ലക്ഷം ആനകളുമുണ്ടായിരുന്നു. അവയുടെ ഗണനയും എല്ലാ ഏർപ്പാടുകളും ഞാൻ നിർവ്വഹിച്ചിരുന്നു. അവയുടെ ആവശ്യകതയെല്ലാം ഞാൻതന്നെ പരിഗണിച്ചിരുന്നു. കൊട്ടാരത്തിലുള്ള എല്ലാ സേവകവൃന്ദങ്ങളുടേയും ജോലികളിൽ ഞാൻതന്നെ മേൽനോട്ടം വഹിച്ചിരുന്നു. മഹാരാജാവിനെ സംബന്ധിച്ച ആയം, വ്യയം, നീക്കിയിരിപ്പു് തുടങ്ങിയുള്ള കണക്കുകളെയെല്ലാം ഞാൻതന്നെ പരിശോധിച്ചിരുന്നു. എൻെറ പതിദേവന്മാർ കുടുംബസംബന്ധമായ സകല ഭാരവും എന്നിൽ ചുമത്തിയിട്ടു് പൂജാപാരായണാദികളിലും വന്നുപോകുന്നവരുടെ സ്വാഗതസല്ക്കാരാദികളിലും ആമഗ്നരായിരുന്നു. ഞാൻ എൻെറ സുഖസൗകര്യങ്ങളെ ഉപേക്ഷിച്ചിട്ടു് – വിശപ്പും ദാഹവും മറന്നിട്ടു് — പതിദേവതകളുടെ സുഖസൗകര്യാദികളിൽ മാത്രം ബദ്ധശ്രദ്ധയായിരുന്നു. പ്രിയ ഭാമേ! അക്കാലത്തെനിക്കു് രാത്രിയും പകലും ഒന്നുപോലെയായിരുന്നു. ഞാൻ ഏവരും ഉറങ്ങിയശേഷം ഉറങ്ങുകയും ഏവരും ഉണരുന്നതിന്നു്മുമ്പു് ഉണരുകയും ചെയ്തിരുന്നു. സത്യഭാമേ! പതികളുടെ ആനുകൂല്യം സമ്പാദിക്കുവാൻ ഞാൻ ഈവക ഉപായങ്ങളാണു് സ്വീകരിച്ചിട്ടുള്ളതു്. ദ്രൗപദീ

ദേവിയുടെ ഈ ഉപദേശങ്ങളെ സത്യഭാമാദേവി സ്വീകരിക്കുകയും അതിൻപ്രകാരം നടന്നുകൊള്ളാമെന്നു് പ്രതിജ്ഞചെയ്യുകയുംചെയ്തു. ഒരാദർശഗൃഹപത്നി എപ്രകാരമാണു് ജീവിക്കേണ്ടതെന്നു് പരമഭക്തിമതിയായ ദ്രൗപദീദേവിയുടെ പരിപാവനമായ ജീവിതം സാക്ഷ്യംവഹിക്കുന്നു. ആർഷഭാരതത്തിലെ മഹിളാമണികൾ ഈ ദിവ്യാദർശങ്ങളെ സ്വീകരിക്കുന്നപക്ഷം ആർഷഭാരതം സാർത്ഥകമായിത്തീരുമെന്നുള്ളതിൽ എന്താണു് സംശയം?

ദ്രൗപദീദേവിയുടെ നീണ്ടു നീണ്ടു കറുത്ത മനോഹരമായ കേശം അല്പകാലത്തിനുമുമ്പു് നടന്ന രാജസൂയമഹായജ്ഞത്തിൽ അവഭൃഥസ്നാനസമയത്തു് മന്ത്രപൂതമായ തീർത്ഥത്താൽ അഭിഷേകം ചെയ്തിട്ടുള്ളതായിരുന്നു. ആ കേശത്തെയാണു് ദുഷ്ടദുശ്ശാസനൻ നിറഞ്ഞ സഭയിൽ വച്ചു് പിടിച്ചുവലിച്ചതു്. ആ ഘോരസംഭവം ദ്രൗപദീദേവി എങ്ങനെ മറക്കും? ആ ദുഷ്ടകൃത്യം ആക്കുതന്നെ മറക്കുവാൻകഴിയും? അഭൂതപൂർവ്വമായ അപമാനാഗ്നി ദേവിയുടെ ഹൃദയത്തിൽ കത്തിജ്വലിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു് എപ്പോഴൊക്കെയാണോ യുധിഷ്ഠിരൻ കൗരവന്മാരുമായി സന്ധിയാലോചനയ്ക്കു് ഒരുമ്പെടുന്നതു് അപ്പോഴൊക്കെ അവരുമായി സന്ധിചെയ്യരുതെന്നു് ദേവി, യുധിഷ്ഠിരന്റെ കാലുപിടിച്ചു് അപേക്ഷിച്ചിരുന്നു. തന്റെ അപമാനത്തെ ഓർമ്മിപ്പിച്ചു് പതിദേവതകളെ യുദ്ധത്തിനു് പ്രോത്സാഹിപ്പിക്കുകയുംചെയ്തിരുന്നു. അവസാനം ഒരു ദിവസം അതു സംഭവിച്ചു. ശ്രീകൃഷ്ണഭഗവാൻ തന്നെ പാണ്ഡവദൂതനായി കൗരവസഭയിൽചെന്നു് സന്ധിയാലോചിക്കുവാൻ പുറപ്പെടുന്നുവെന്നു് ദേവിയറിഞ്ഞപ്പോൾ ആ പരമസാദ്ധ്വിയുടെ ഹൃദയം തകർന്നുപോയി. ദേവി ശ്രീകൃഷ്ണപാദങ്ങളെത്തന്നെ അപ്പോഴും

ശ്രണം പ്രാപിച്ചു. തന്റെ നീണ്ടു ജടപിടിച്ചതും 12 വർഷമായി കെട്ടാതേയും ശുശ്രൂഷയില്ലാതേയും കിടന്നിരുന്നതുമായ കേശത്തെ ഭഗവാനെ കാണിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:— "ശ്രീകൃഷ്ണാ! അവിടുന്നു് കൗരവന്മാരുമായി സന്ധിയാലോചിക്കുവാൻ പുറപ്പെടുകയാണല്ലെ? എന്നാൽ എന്റെ പ്രഭോ! നിന്തിരുവടി എന്റെ ഈ കേശത്തെ മറന്നുകളയരുതേ! മധുസൂദന! എന്റെ ഈ കേശം ആജീവനാന്തം ഇങ്ങനെ കിടന്നാൽമതിയെന്നാണോ അവിടുത്തെ ഉദ്ദേശ്യം. എനിക്കു് നിങ്ങളുടെ സംരംഭത്തിന്റെ അർത്ഥമൊന്നും ശരിക്കു് മനസ്സിലാകുന്നില്ല. എന്റെ കൃഷ്ണ! പാണ്ഡവന്മാർ യുദ്ധം ചെയ്യില്ലെങ്കിൽ ഞാൻ യുദ്ധത്തിന്നിറങ്ങും. അവിടുത്തെ സഖിക്കു് യുദ്ധം ചെയ്യാനും കുറച്ചൊക്കെ വശമുണ്ടു്. എന്റെ പുത്രന്മാർക്കും ഞാൻ ആദേശം നൽകും എന്റെ മകൻ അഭിമന്യു അവരുടെ നേതൃത്വം വഹിക്കും. എന്റെ വൃദ്ധപിതാവും ധൃഷ്ടദ്യുമ്നൻ ആദിയായ സഹോദരങ്ങളും എന്നെ സഹായിക്കും. എന്നാൽ ശ്രീകൃഷ്ണ! അവിടുത്തെ സഖി യുദ്ധം ചെയ്യുമ്പോൾ നിന്തിരുവടിയുടെ തൃച്ചക്രം ചുമ്മാ ഇരിക്കുമെന്നു്— ശാന്തമായിരിക്കുമെന്നു് — കരുതുന്നുണ്ടോ?

ഭഗവാൻ ശ്രീകൃഷ്ണൻ ചൊടിച്ചുകൊണ്ടു് ഗംഭീരതയോടുകൂടി പറഞ്ഞു:— "കൃഷ്ണേ! നീ വേഗം കണ്ണുനീർ തുടയ്ക്കുക. എനിക്കതു് കാണുവാനുള്ള ധൈര്യമില്ല. നിന്റെ കൃഷ്ണനിതാ പ്രതിജ്ഞചെയ്യുന്നു. പ്രകൃതിയുടെ എല്ലാ നിയമങ്ങളും തലകീഴായിമാറിയാലും കൃഷ്ണന്റെ പ്രതിജ്ഞ മിഥ്യയാകുന്നതല്ല. നിന്റെ ശത്രുക്കളുടെ വിധവകളായ പത്നികൾ കരയുവാൻപോകുന്നതു് അതിശീഘ്രത്തിൽ നീ കാണും." ഇപ്രകാരം ശ്രീഭഗവാന്റെ അരുളപ്പാടു് കേട്ടപ്പോൾ ദ്രൗപദീദേവി സമാശ്വസിച്ചു.

പാണ്ഡവന്മാർ കാമ്യകവനത്തിൽ വസിക്കുമ്പോഠം ഒരു ദിവസം ദുഷ്ടനായ ജയദ്രഥൻ ദ്രൗപദീദേവിയെ ബലപൂർവ്വകം പിടിച്ചുകെട്ടിക്കൊണ്ടുപോകുന്നതിനു് ശ്രമിച്ചു. അപ്പോഠം ആ വീരാംഗന ജയദ്രഥൻെറ ചെകിട്ടത്തു് ഒരടികൊടുത്തു. മഹാരഥനായ ജയദ്രഥൻ ആ പ്രഹരം താങ്ങാൻ ശക്തിയില്ലാതെ ചുരുണ്ടു് ഭൂമിയിൽപതിച്ചു. എന്നാൽ ജയദ്രഥൻ വേഗം എഴുന്നേററു. തന്ത്രത്തിൽ ദ്രൗപദീദേവയെ പിടിച്ചുകെട്ടി രഥത്തിൽ കയററി പുറപ്പെടാൻ ആരംഭിച്ചു. പക്ഷെ, പാവം, ജയദ്രഥൻെറ ദുർഭാഗ്യം എന്നു തന്നെ പറയട്ടെ, തൽക്ഷണം ഭീമനും അർജ്ജുനനും അവിടെയെത്തി. പിന്നെയുള്ള കഥ എന്താണെന്നു് പറയേണ്ടതില്ലല്ലോ. ജയദ്രഥനു് തൻെറ ദുഷ്കർമ്മത്തിനു് പര്യാപ്തമായ ദണ്ഡന ലഭിച്ചു. ഭീമൻെറ ഗദകൊണ്ടുള്ള പ്രഹരങ്ങളേററപ്പോഠം ജയദ്രഥൻ മുറവിളികൂട്ടിത്തുടങ്ങി. ദ്രൗപദീദേവിക്കു് ജയദ്രഥനിൽ ആർദ്രതതോന്നി. ദേവി, ഭീമസേനൻെറ കാലുപിടിച്ചപേക്ഷിച്ചു:— " പാവം! അവൻ ഇത്രയും ശിക്ഷ അനുഭവിച്ചതുമതി. അവനെ ഇനി വിട്ടേക്കണം. " ദേവിയുടെ അപേക്ഷയെ ഭീമസേനൻ സ്വീകരിച്ചു. ജയദ്രഥൻ ജീവനുംകൊണ്ടു കടന്നു. ക്രോധത്തിൻെറയും ക്ഷമയുടേയും അപൂർവ്വസമ്മേളനം നാം ഇവിടെ ദർശിക്കുന്നു. ദേവിയുടെ പാതിവ്രത്യമഹിമ അപാരമാണു്. ദുര്യോധനൻ, ദുശ്ശാസനൻ, കർണ്ണൻ, ജയദ്രഥൻ, കീചകൻ ആദിയായവരുടെ ദശയെന്തായി? ഒരു പതിവ്രതയോടു് കളിച്ചതിൻെറ ഫലമാണതു്. മഹാഭാരതയുദ്ധത്തിൽ കൗരവന്മാരുടെ സർവ്വനാശംസംഭവിച്ചു. മഹാസതിയായ ദേവിദ്രൗപദിയെ അവർ അപമാനിച്ചതാണു് അതിനു പ്രധാനകാരണം.

മഹാഭാരതയുദ്ധം അവസാനിച്ചു. പാണ്ഡവസൈന്യത്തിൽ ശേഷിച്ച ഏതാനുംപേർ അവരുടെ ശിബിര

ത്തിൽ ശാന്തമായിക്കിടന്നു് ഉറങ്ങുകയായിരുന്നു. പാണ്ഡവന്മാരേയും ദ്രൗപദീദേവിയേയും ശ്രീഭഗവാൻ ഉപപ്ലവ്യം എന്ന നഗരത്തിലേക്കു് കൂട്ടിക്കൊണ്ടുപോയിരുന്നു. പ്രഭാതത്തിൽ ദൂതൻ ഒരു ദുഃഖവാർത്തയുമായി അവിടെയെത്തി. അശ്വത്ഥാമാവു് ശിബിരത്തിനു തീവച്ചു് അവിടെ ഉറങ്ങിക്കിടന്നവരെ നിർദ്ദയതാപൂർവ്വകം കൊന്നു, എന്നതായിരുന്നു, ആ ദുഃഖവാർത്ത. ഈ വാർത്തകേട്ടമാത്രയിൽ എല്ലാവരും രഥത്തിൽ കയറി അതിശീഘ്രം ശിബിരത്തിൽ എത്തി. തന്റെ മൃതപുത്രന്മാരെകണ്ടു് ദേവി ദ്രൗപദി അത്യന്തം കരുണസ്വരത്തിൽ ക്രന്ദനംചെയ്തുകൊണ്ടു് പറഞ്ഞു:— "എന്റെ പരാക്രമികളായ പുത്രന്മാർ യുദ്ധം ചെയ്തുമരിച്ചിരുന്നുവെങ്കിൽ, ഞാൻ സന്തോഷിക്കുമായിരുന്നു. ആ ക്രൂരബ്രാഹ്മണൻ എത്ര നിർദ്‌ദയതയോടുകൂടിയാണു് ഉറങ്ങിക്കിടന്നിരുന്ന ഇവരെ കൊന്നതു്".

ദേവിയെ ആശ്വസിപ്പിക്കാൻ യുധിഷ്ഠിരൻ പരിശ്രമിച്ചു എന്നാൽ, പുത്രശവത്തിന്നരികിൽ ക്രന്ദനംചെയ്തുകൊണ്ടിരുന്ന ആ മാതാവിനെ എങ്ങനെ ആശ്വസിപ്പിക്കാൻകഴിയും?, ഭീമസേനൻ ക്രോധതാമ്രാക്ഷനായി അശ്വത്ഥാമാവിനെ അന്വേഷിച്ചുപുറപ്പെട്ടു. നീചനായ അശ്വത്ഥാമാവു് ഭീമസേനനിൽ ബ്രഹ്മാസ്ത്രം പ്രയോഗിക്കുവാൻ ഇടയുള്ളതിനാൽ ഭഗവാനും അർജ്ജുനനും രഥത്തിൽ കയറി ഭീമസേനന്റെ പുറകെ അതിവേഗം പുറപ്പെട്ടു. അവർ ഉദ്‌ദേശിച്ചതുപോലെ അശ്വത്ഥാമാവു് ബ്രഹ്മാസ്ത്രംതന്നെ പ്രയോഗിച്ചു. അതിനെ തടയുന്നതിനു് അർജ്ജുനനും ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. രണ്ടു ബ്രഹ്മാസ്ത്രങ്ങളും ഏററുമുട്ടി; ഒരു മഹാപ്രളയംതന്നെ അവിടെ സൃഷ്ടിച്ചു. ഭഗവാൻ വ്യാസനും, ദേവർഷി നാരദനും തൽക്ഷണം അവിടെ ആവിർഭവിച്ചു. ബ്രഹ്മാസ്ത്രത്തെ

ഉപസംഹരിക്കുവാൻ അർജ്ജുനനു് ആദേശംനൽകി. മഹാത്മാക്കളുടെ അനുജ്ഞ ലഭിച്ചമാത്രയിൽ അർജ്ജുനൻ ബ്രഹ്മാസ്ത്രത്തെ ഉപസംഹരിച്ചു. ഭീമസേനൻ ദ്രോണപുത്രനെ പിടിച്ചുകെട്ടി, തങ്ങളുടെ ശിബിരത്തിൽ ദ്രൗപദീദേവിയുടെ മുമ്പിൽ കൊണ്ടുനിർത്തി. ഒരു യജ്ഞപശുവിനെ ബന്ധിക്കുന്നതുപോലെ ബന്ധിച്ചിരുന്ന അശ്വത്ഥാമാവിനെ ദ്രൗപദീദേവി കണ്ടു. നിന്ദിതകർമ്മംചെയ്തതുമൂലം അശ്വത്ഥാമാവിൻെറ മുഖശ്രീ നഷ്ടപ്പെട്ടിരുന്നു. തലയുംതാഴ്ത്തി ദ്രൗപദീദേവിയുടെ മുമ്പിൽ നിന്നിരുന്ന ആ ക്രൂരബ്രാഹ്മണൻെറ നില ഏററവും ദയനീയമായിരുന്നു. ഗുരുപുത്രനെ ഈ ദശയിൽ കണ്ടപ്പോൾ ദേവിയുടെ ഹൃദയം ആർദ്രമായിച്ചമഞ്ഞു. "ഈ ബ്രാഹ്മണനെ വേഗം അഴിച്ചുവിടുവിൻ! വേഗം അഴിച്ചുവിടുവിൻ!!" എന്നു് തൻെറ പതികളോടു് അഭ്യർത്ഥിച്ചു. നിങ്ങൾ ആരിൽ നിന്നാണൊ അസ്ത്രവിദ്യകളെല്ലാം അഭ്യസിച്ചതു്, ആ ഭഗവാൻ ദ്രോണാചാര്യൻതന്നെയല്ലേ, സ്വയം പുത്രരൂപത്തിൽ ഇവിടെ ഉപസ്ഥിതനായിരിക്കുന്നതു്? പുത്രശോകത്താൽ ഞാൻ ദുഃഖിക്കുന്നതുപോലെ ഇദ്ദേഹത്തിൻെറ മാതാവു് കൃപീദേവി ദുഃഖിക്കാതിരിക്കട്ടെ! അവർ പുത്രശോകത്താൽ എന്നെപ്പോലെ കരയാതിരിക്കട്ടെ! ബ്രാഹ്മണൻ എല്ലാപ്രകാരത്തിലും പൂജ്യനാണു്. അതിശീഘ്രം ഇദ്ദേഹത്തെ മോചിപ്പിക്കുവിൻ! ഇദ്ദേഹത്തെ അനാദരിക്കുന്നതു് നമുക്കു് ശ്രേയസ്കരമല്ല", എന്നിപ്രകാരം പറഞ്ഞ ആ ദിവ്യമാതാവിൻെറ ഹൃദയവിശാലതയെ എങ്ങനെയാണു് സ്തുതിക്കേണ്ടതു്?.

ഭീമസേനൻ അശ്വത്ഥാമാവിനെ കൊല്ലണമെന്നുള്ള പക്ഷക്കാരനായിരുന്നു. അവസാനം ശ്രീകൃഷ്ണഭഗവാന്റെ സമ്മതത്തോടുകൂടി അർജ്ജുനൻ, ദ്രോണപുത്രൻെറ മസ്തകത്തിലുള്ള മണിയെ പറിച്ചെടുത്തിട്ടു് ആ നീചനെ ശിബിരത്തിൽനിന്നും അടിച്ചു പുറത്താക്കി ഓടിച്ചു.

ശ്രീഭഗവാൻ തന്റെ അത്ഭുതലീലകളെ അവസ്
ിപ്പിച്ചിട്ട് പരമധാമത്തിലേക്ക് എഴുന്നള്ളി. അർജ്ജു
ദ്വാരകയിൽ ഓടിയെത്തി വർത്തമാനങ്ങളെല്ലാം അറി
ആ വീരപുരുഷൻ തകന്ന ഹൃദയവുമായി തന്റെ ജ്യേ
ന്റെ മുമ്പിൽച്ചെന്നു; വളരെക്ലേശിച്ച്, ഭഗവാൻ തങ്ങ
ഉപേക്ഷിച്ചതും യദുവംശം നശിച്ചതുമായ വിവരങ്
ധരിപ്പിച്ചു. യുധിഷ്ഠിരാദികരം രാജ്യോചിതമായ
ങ്ങളെ ഉപേക്ഷിച്ചു, പരീക്ഷിത്തിന് രാജ്യാഭിഷേ
ചെയ്തു. മൌനവ്രതത്തോടുകൂടി അവർ ഉത്തരദിക്കനേ
മഹാപ്രസ്ഥാനമാരംഭിച്ചു. ദ്രൌപദീദേവിയും വ
ധാരണംചെയ്തുകൊണ്ട് പതിദേവന്മാരെ അനുഗ
ബദരികാശ്രമത്തിന്നുംവടക്ക്, ഹിമപ്രദേശത്തിൽ അ
എത്തി. ദ്രൌപദീദേവി ഏവരുടെയും പുറകെയാ
ന്നു. ആരും ഉരിയാടിയില്ല. ആഹാരനിദ്രാദികളെ
വെടിഞ്ഞ് അവർ നടന്നുതുടങ്ങി. അവർ പരസ്
വീക്ഷിച്ചില്ല. ദ്രൌപദീദേവി തന്റെ ചിത്തത്തെ
ഗ്രമാക്കി പരാത്പരനായ ശ്രീഭഗവാങ്കൽ ഉറപ്പിച്ചു
മഹതി ശരീരത്തെ മറന്നു, പരിസരങ്ങളെ മറന്നു,
ല്ലാം മറന്നു. എല്ലാം ഭഗവന്മയമായി ദർശിച്ചു. ആ
ശരീരം അല്പാല്പമായി ഹിമത്തിൽ താഴ്ന്നുതുട
അതു് ശ്വേതഹിമരാശിയിൽ വിലീനമായി ഭ
പരമഭക്തിമതിയായ ദ്രൌപദീദേവി ശ്രീഭഗവാനു
ഏകീഭവിച്ചു. ആ മഹിളാമണി വാസ്തവത്തിൽ ഭ
ന്റെ അഭിന്നശക്തിതന്നെയല്ലേ!

വീരാംഗനയായ ദ്രൌപദീദേവിയുടെ പവിത്രജീ
സ്ത്രീലോകത്തിന് മാർഗ്ഗദർശനം നൽകുമാറാകട്ടെ!

ശുഭം ഭൂയാത്.